# കേരള പാഠാവലി

## മലയാളം




## സ്റ്റാൻഡേർഡ് 5





കേരളാ ഗവൺമെൻറ് പ്രസിദ്ധീകരണം
വിദ്യാഭ്യാസവകുപ്പ്

1981

# പ്രതിജ്ഞ

ഇന്ത്യ എന്റെ രാജ്യമാണ്. എല്ലാ ഇന്ത്യാക്കാരും എന്റെ സഹോദരീസഹോദരന്മാരാണ്.

ഞാൻ എന്റെ രാജ്യത്തെ സ്നേഹിക്കുന്നു; സമ്പൂർണ്ണവും വൈവിധ്യപൂർണ്ണവുമായ അതിന്റെ പാരമ്പര്യത്തിൽ ഞാൻ അഭിമാനം കൊള്ളുകയും ചെയ്യുന്നു. അതിനുള്ള അർഹതയ്ക്കായി ഞാൻ എപ്പോഴും പ്രയത്നിക്കുന്നതാണ്.

ഞാൻ എന്റെ മാതാപിതാക്കളെയും ഗുരുക്കന്മാരെയും എന്നെക്കാൾ പ്രായമുള്ള എല്ലാവരെയും ബഹുമാനിക്കുകയും ഏതൊരാളോടും മര്യാദയോടുകൂടി പെരുമാറുകയും ചെയ്യും.

ഞാൻ എന്റെ രാജ്യത്തോടും എന്റെ നാട്ടുകാരോടും പ്രതിപത്തിയുള്ളവനായിരിക്കുമെന്ന് പ്രതിജ്ഞ ചെയ്യുന്നു. അവരുടെ ക്ഷേമത്തിലും ഐശ്വര്യത്തിലും മാത്രമാണ് എന്റെ ആനന്ദം കുടികൊള്ളുന്നത്.

---

# വിഷയവിവരം


| പാഠം | | | പുറം |
|---|---|---|---|
| 1. | ശൈശവം (പദ്യം) | .. | 1 |
| 2. | ത്യാഗത്തിനു മുൻതൂക്കം | .. | 3 |
| 3. | ഇന്നു സൂക്ഷിച്ചാൽ നാളെ ദുഃഖിക്കേണ്ട | .. | 6 |
| 4. | രണ്ടുംകല്പിച്ചൊരു യാത്ര | .. | 12 |
| 5. | അമ്പിളി (പദ്യം) | .. | 16 |
| 6. | റേഡിയോ നിലയം | .. | 18 |
| 7. | വെനീസിലെ വ്യാപാരി | .. | 22 |
| 8. | ചില വിചിത്രസസ്യങ്ങൾ | .. | 26 |
| 9. | ചങ്ങാലിപ്രാവ് (പദ്യം) | .. | 31 |
| 10. | ശാന്തമായ സ്വരവും ധീരമായ പ്രവൃത്തിയും | .. | 32 |
| 11. | ഓണക്കാലത്ത് | .. | 36 |
| 12. | തീപ്പെട്ടി | .. | 40 |
| 13. | ആരാണു മഹാൻ ? (പദ്യം) | .. | 46 |
| 14. | കടലാസ് | .. | 47 |
| 15. | ഫുട്ബാൾ രംഗത്ത് ഒരദ്ഭുതം | .. | 54 |
| 16. | തുള്ളൽ | .. | 57 |
| 17. | പാർത്ഥപ്രതിജ്ഞ (പദ്യം) | .. | 61 |
| 18. | ഗ്രന്ഥശാലാപ്രസ്ഥാനം | .. | 63 |
| 19. | മഹാകവിയുടെ കുട്ടിക്കാലം | .. | 67 |
| 20. | ജലം | .. | 73 |
| 21. | കുചേലന്റെ യാത്ര (പദ്യം) | .. | 77 |
| 22. | ജനപ്പെരുപ്പം | .. | 80 |
| 23. | വജ്രം | .. | 85 |
| 24. | കൊടുംതണുപ്പിൽ ഒരു പക്ഷി | .. | 89 |

| പാഠം | | | പുറം |
|---|---|---|---|
| 25. | പുഴ കണ്ടിട്ട് (പദ്യം) | .. | 93 |
| 26. | കാടു തരുന്ന ധനം | .. | 95 |
| 27. | ഇടിയും മിന്നലും | .. | 99 |
| 28. | വിദ്യാലയത്തിലെ ധർമ്മഭടൻമാർ | .. | 103 |
| 29. | നാലുമണിപ്പൂവിനോട് (പദ്യം) | .. | 107 |
| 30. | കാലിത്തൊഴുത്തുതൊട്ടു കാൽവരിവരെ | .. | 110 |
| 31. | സേവനമൊന്നേ ലക്ഷ്യം | .. | 116 |
| 32. | പഞ്ചവർണ്ണക്കിളി (പദ്യം) | .. | 120 |
| 33. | ''കൊഴുവിലും പഴയ ഉഴവൻ'' | .. | 121 |
| 34. | അടിമകളുടെ വിമോചകൻ | .. | 126 |
| 35. | വന്നുചേർന്നു വസന്തം (പദ്യം) | .. | 132 |

പാഠം 1

# ശൈശവം




ഓമനയായി വളർന്നുനിന്നീടുന്ന
രാമനും പിന്നെയക്കാർവർണ്ണനും
ചന്തമെഴുന്നൊരു ചെന്തൊണ്ടിവാതന്നിൽ
ദന്തങ്ങരം പോന്നുവന്നങ്കുരിച്ചു.



പല്ലവംപൂണ്ടൊരുമുല്ലയാംവല്ലിമേ–
ലുല്ലാസമൊട്ടുകളെന്നപോലെ.
നന്മുലനൽകുവാനമ്മമാർ ചെന്നങ്ങു
സമ്മോദംപൂണ്ടുവിളിക്കയാലെ
ചെഞ്ചെമ്മേയുള്ളൊരു പുഞ്ചിരി തൂകുമ്പോരം
കിഞ്ചനകാണായിവന്നുകൂടി.

ദന്തങ്ങൾ തന്നുടെയങ്കുരംകണ്ടിട്ടു
സന്തോഷംപൂണ്ടുള്ള വല്ലവിമാർ
വേഗത്തിൽ ചുംബിച്ചനേരത്തു നൻമുഖം
വേർപെടുത്തീടുവാൻവല്ലീലാരും.

മാലോകരുള്ളത്തിലാനന്ദമിങ്ങനെ
ചാലെ നൽകീടുന്ന ബാലകൻമാർ
ഭൂതലംതന്നിൽ കമിഴ്ന്നുതുടങ്ങിനാർ
നൂതനമായൊരു കാന്തിയുമായ്

പാലഞ്ചുംപുഞ്ചിരി തൂകിനിന്നങ്ങനെ
നാലഞ്ചുനാളങ്ങുചെന്നവാറേ
മെല്ലെമെല്ലെന്നങ്ങിഴഞ്ഞുതുടങ്ങിനാർ
കല്ലിലും മുള്ളിലും പൂഴിയിലും,

ഓമനവായ്മലർത്തേറൽവീണേറ്റവും
കോമളമാകുമമ്മാറുതന്നെ
ചാലപ്പുണർന്നുപുണർന്നുനിന്നീടിനാർ
നീലക്കണ്ണാരുമങ്ങമ്മമാരും.

മുട്ടുംപിടിച്ചുനടന്നുതുടങ്ങിനാ–
രൊട്ടുനാളിങ്ങനെ ചെന്നവാറെ.
ദുഃഖംവെടിഞ്ഞുനിന്നൊട്ടുനടക്കയും
പെട്ടെന്നുവീഴ്കയും കേഴുകയും

അമ്മമാർചെന്നങ്ങുതെറ്റെന്നെടുക്കയു–
മെൻമകൻവാഴ്കെന്നുചൊല്ലുകയും
പൂഴിതുടയ്ക്കയും മെയ്യിൽമുകയ്ക്കയും
കേഴൊല്ലായെന്നങ്ങു ചൊല്ലുകയും

ഇങ്ങനെയോരോരോ വേലകളുണ്ടായി
മംഗലംപൊങ്ങുന്ന ഗോകുലത്തിൽ.

കൃഷ്ണഗാഥ] [ചെറുശ്ശേരി

അഭ്യാസം

1. ആരാണു കാർവർണ്ണൻ ? എന്തുകൊണ്ട് അദ്ദേഹത്തെ കാർവർണ്ണൻ എന്നു വിളിക്കുന്നു ?
2. ഉണ്ണിക്കൃഷ്ണന്റെ വായിൽ ദന്തങ്ങൾ മുളച്ചത് ഏതുപോലെയാണ് ? മുല്ലമൊട്ടിനും പല്ലുകൾക്കും തമ്മിൽ എന്താണു സാമ്യം ?
3. അമ്മമാർ ഉണ്ണികളെ വിളിച്ചതെന്തിന് ? എങ്ങനെ വിളിച്ചു ?
4. വല്ലവിമാർ ചുംബിച്ചനേരത്ത് അവർക്ക് മുഖം വേർപെടുത്താൻ കഴിയാഞ്ഞതെന്തുകൊണ്ട് ?

5. മാലോകർക്ക് ആനന്ദം നൽകുന്ന ആ ബാലൻ ഏതെല്ലാം ലീലകളിൽ ഏർപ്പെട്ടു ?
6. അമ്മമാരും മറ്റും 'ചാലപ്പുണർന്നു പുണർന്നുനിന്നു' എന്നു കവി പറയുന്നു. ചാലപ്പുണർന്നതിന് എന്താണ് കാരണം ?

---

പാഠം 2

# ത്യാഗത്തിനു മുൻതൂക്കം

പണ്ട് ശിബി എന്നു പേരായ ഒരു മഹാരാജാവ് ഭാരതത്തിൽ നാടുവാണിരുന്നു. അദ്ദേഹം ദയാലുവും ഉദാരമതിയുമായിരുന്നു. അദ്ദേഹത്തിന്റെ സത്യസന്ധതയും ത്യാഗനിഷ്ഠയും എല്ലാ ലോകങ്ങളിലും പരന്നു. ദേവൻമാരും അദ്ദേഹത്തെ പുകഴ്ത്തി. ശിബിയെ ഒന്നു പരീക്ഷിക്കണമെന്ന് ഇന്ദ്രനും അഗ്നിയും തീരുമാനിച്ചു.



ഒരു ദിവസം ശിബി രാജ്യകാര്യങ്ങളെപ്പറ്റി ആലോചിച്ചുകൊണ്ട് സഭയിൽ ഇരിക്കുകയായിരുന്നു. അപ്പോഠം രാജാവിന്റെ മടിയിൽ ഒരു മാടപ്രാവു വന്നുവീണു. അത് വല്ലാതെ പേടിച്ചു വിറയ്ക്കുന്നുണ്ടായിരുന്നു. അതിന്റെ നെഞ്ച് തെരുതെരെ മിടിച്ചിരുന്നു. ചിറകുകളും മറ്റും ശ്വാസവേഗംകൊണ്ട് ചലിച്ചുകൊണ്ടിരുന്നു. അതിന്റെ കാരണം എന്തെന്നു കണ്ടു

പിടിക്കാൻ രാജാവു നാലുപാടും നോക്കി. ഒരു പരുന്ത് പ്രാവിനെ പിടിക്കാൻ വരുന്നത് അദ്ദേഹം കണ്ടു. വിറച്ചു കൊണ്ട് പ്രാവ് രാജാവിനോട് ഇങ്ങനെ അപേക്ഷിക്കുകയുണ്ടായി:

''അല്ലയോ മഹാരാജാവേ, അങ്ങ് എൻെറ പ്രാണനെ രക്ഷിക്കണം. എന്നെ ആ പരുന്തിൻെറ ആഹാരമായിത്തീരാൻ അങ്ങ് അനുവദിക്കരുത്. ഞാൻ അങ്ങയെ അഭയം പ്രാപിക്കുന്നു.''

ശിബി എന്തു ചെയ്യണമെന്നാലോചിച്ചുകൊണ്ടിരിക്കെ, ഉഗ്രനായ പരുന്ത് പറന്നടുത്ത് രാജാവിനോട് ഇങ്ങനെ പറഞ്ഞു: ''രാജാവേ, അങ്ങ് ആ പ്രാവിനെ വിട്ടുതരണം. അതിനെ അങ്ങ് പിടിച്ചുവച്ചിരിക്കുന്നത് ശരിയല്ല. അത് എൻെറ ഇരയാണ്. ധർമ്മിഷ്ഠനായ അങ്ങ് എൻെറ അപേക്ഷ തള്ളിക്കളയരുത്.''

ഭയന്നു വിറയ്ക്കുന്ന പ്രാവിനെ രാജാവ് ദയാപുരസ്സരം നോക്കി. അതിനെ രക്ഷിച്ചേതീരൂ എന്നു മനസാ ഉറച്ച് ഇങ്ങനെ പറഞ്ഞു:

''അഭയം തരണേ എന്ന അപേക്ഷയുമായി വന്ന ജീവിയെ ഞാൻ ഉപേക്ഷിക്കുകയില്ല. ഇവനെ വധിച്ച് ഭക്ഷിക്കുവാൻ ഞാൻ അനുവദിക്കുകയേ ഇല്ല. നിനക്കു വേണ്ടിടത്തോളം വിശിഷ്ടഭക്ഷണം വേറെ തരാം. ലോകത്തിൻെറ നിന്ദയ്ക്കു പാത്രമാകാതെ ഞാൻ നിനക്കുവേണ്ടി മറ്റെന്താണു ചെയ്യേണ്ടതെന്നു നീ പറഞ്ഞാലും.''

രാജാവിൻെറ മറുപടി പരുന്തിന് ഒട്ടും ആശ്വാസം നൽകിയില്ല. അത് പ്രാവിനെ ഭക്ഷിക്കാൻ കൂടുതൽ ആവേശം കാണിച്ചുകൊണ്ട് പറഞ്ഞു തുടങ്ങി:

''എനിക്ക് മറ്റൊന്നും ആവശ്യമില്ല. ഈ പ്രാവിനെക്കാാം കൂടുതലായി മറ്റൊന്നും ഞാൻ ഇച്ഛിക്കുന്നില്ല. പ്രാവിനെ ദയവായി വിട്ടുതരിക.''

''എന്തുതന്നെയായാലും ഞാൻ വിട്ടുതരില്ല''—എന്നു ശിബി മറുപടി പറഞ്ഞു. ശിബിയും പരുന്തും തമ്മിൽ കുറെ നേരം ഇപ്രകാരം വാഗ്വാദം നടന്നു. അവസാനം പരുന്തു പറഞ്ഞു:

''അങ്ങ് എന്തായാലും ഈ പ്രാവിനെ വിടുകയില്ലെന്നല്ലേ? എന്നാൽ ഒരു കാര്യം ചെയ്യണം. പ്രാവിനുപകരം എനിക്ക് അങ്ങയുടെ വലതു തുടയിൽ നിന്നു പ്രാവിൻെറ തൂക്കം മാംസം തന്നാൽമതി.''

രാജാവ് പരുന്തിന്റെ അഭിപ്രായം ഹൃദയപൂർവം സ്വീക രിച്ചു. തന്നെ അഭയം പ്രാപിച്ചവനെ രക്ഷിക്കാൻവേണ്ടി തന്റെ ശരീരത്തിൽനിന്നു മാംസം കൊടുക്കുവാൻ അദ്ദേഹത്തിന് ഒട്ടും വൈമനസ്യം ഉണ്ടായില്ല. സദസ്യരാകെ ഇതുകേട്ട് വളരെയ ധികം ദുഃഖിച്ചു. രാജാവാകട്ടെ എല്ലാവരെയും സമാധാനിപ്പി ച്ചിട്ട് ത്രാസ് കൊണ്ടുവരാൻ ആജ്ഞാപിച്ചു. ത്രാസിന്റെ ഒരു തട്ടിൽ അദ്ദേഹം പ്രാവിനെ വച്ചു. അതിനുശേഷം തന്റെ ശരീരത്തിൽനിന്നു മാംസം വാളുകൊണ്ട് അറുത്തെടുത്ത് മറ്റേ ത്തട്ടിൽ വച്ചു. അപ്പോൾ പ്രാവിന്റെ തൂക്കം കൂടുതലായി കണ്ടു. കൂടുതൽ മാംസം അറുത്തെടുത്ത് തട്ടിൽ വച്ച് വീണ്ടും തൂക്കിനോക്കി. അപ്പോഴും പ്രാവിന്റെയൊപ്പം തൂക്കമായില്ല. അവസാനം രാജാവുതന്നെ തട്ടിൽ കയറിയിരുന്നു. അദ്ദേഹം സന്തുഷ്ടിയോടുകൂടി പരുന്തിനെ വിളിച്ചുപറഞ്ഞു:

''വരൂ, ഈ ശരീരം ഇഷ്ടംപോലെ ഭക്ഷിച്ച് വിശപ്പ ടക്കൂ.'' ഇതുകേട്ട ക്ഷണത്തിൽതന്നെ പരുന്ത് അവിടെനിന്ന് അപ്രത്യക്ഷമായി. പക്ഷികളുടെ പെരുമാറ്റത്തിൽ രാജാവിനു വിസ്മയംതോന്നി. പ്രാവുമാത്രം അവിടെ അവശേഷിച്ചു. ആ പ്രാവ് ആരാണെന്നറിയാൻ ഉത്സുകനായ രാജാവ് പ്രാവി നോട് സത്യം പറഞ്ഞനുഗ്രഹിക്കണമെന്ന് അപേക്ഷിച്ചു. അപ്പോൾ പ്രാവ് ഇങ്ങനെ പറഞ്ഞു:

''രാജാവേ, ഞാൻ അഗ്നിയും പരുന്ത് ഇന്ദ്രനുമാണ്. അങ്ങ് സത്യസന്ധനാണെന്നും ത്യാഗശീലനാണെന്നുമുള്ള പ്രശസ്തി ലോകമെമ്പാടും പരന്നുകഴിഞ്ഞു. അത് എത്ര ത്തോളം ശരിയാണെന്നറിയാൻ ഇങ്ങനെയൊരു പരീക്ഷ നടത്തി യതാണ്. അങ്ങ് വിജയിച്ചു. അങ്ങയെക്കാൾ ത്യാഗിയായി, മഹാനായി, ആരുമില്ലതന്നെ. അങ്ങേക്ക് മേൽക്കുമേൽ നന്മ കളുണ്ടാകും.''

ഇങ്ങനെ ശിബിയെ അനുഗ്രഹിച്ചിട്ട്, ആ പ്രാവ് തിരോധാനം ചെയ്തു.

ശിബിയുടെ ദേഹത്തിലെ മുറിവുകളെല്ലാം നിശ്ശേഷം മാഞ്ഞു. അദ്ദേഹം പണ്ടത്തേതിലുമധികം തേജസ്വിയായി. അദ്ദേഹത്തിന്റെ യശസ്സ് ലോകമെങ്ങും പ്രസരിച്ചു. ആശ്രിതവത്സലനും ത്യാഗിയുമായ ഒരു മഹാനായി ലോകം ശിബിയെ സ്മരിക്കുന്നു.

### അഭ്യാസം

പദങ്ങൾ:—

സത്യസന്ധൻ, ദയാലു, ഉദാരമതി, ത്യാഗനിഷ്ഠ, ശ്വാസവേഗം, മനസാ, ആശ്രിതവത്സലൻ, നിശ്ശേഷം, അപ്രത്യക്ഷം, തിരോധാനം, തേജസ്വി, ഉത്സുകം, അവശേഷിച്ചു, വിസ്മയം, ആശ്വാസം, നിന്ദ, ഹൃദയപൂർവം, വൈമനസ്യം, ആജ്ഞാപിക്കുക, ദയാപുരസ്സരം, എമ്പാടും, ധർമ്മിഷ്ഠൻ, വിശിഷ്ടഭക്ഷണം.

ചോദ്യങ്ങൾ:—

1. പ്രാവും പരുന്തും വാസ്തവത്തിൽ ആരായിരുന്നു ?
2. പ്രാവ് എന്തിനാണ് ശിബിയെ സമീപിച്ചത് ?
3. ശിബിയെ എങ്ങനെയാണ് പക്ഷികൾ പരീക്ഷിച്ചത് ?
4. പരീക്ഷയിൽ ജയിച്ചത് ആര് ?
5. എങ്ങനെയുള്ള ആളുകളുടെ പേര് എന്നും നിലനിൽക്കും ?
6. ഞാൻ അങ്ങയെ അഭയം പ്രാപിക്കുന്നു.
   അതു വല്ലാതെ പേടിച്ചുവിറയ്ക്കുന്നുണ്ടായിരുന്നു.
   അദ്ദേഹം ദയാലുവും ഉദാരമതിയും ആയിരുന്നു.
   ഭയന്നുവിറയ്ക്കുന്ന പ്രാവിനെ രാജാവ് ദയാപുരസ്സരം നോക്കി.
   ഈ വാക്യങ്ങളിലെ ആഖ്യയും ആഖ്യാതവും ചൂണ്ടിക്കാണിക്കുക.
   മേൽക്കാണിച്ച വാക്യങ്ങളിൽ ആഖ്യയും ആഖ്യാതവും മാത്രമേ ഉള്ളുവോ? ഈ വാക്യങ്ങളിൽ കാണുന്ന കർമ്മം, കർമ്മവിശേഷണം എന്നിവ എടുത്തെഴുതുക.

---

പാഠം 3

# ഇന്നു സുഖിച്ചാൽ നാളെ ദുഃഖിക്കേണ്ട

മകൻ: അച്ഛാ, എനിക്കിന്നു സ്കൂളിൽ പോകാൻ ഒരു രസവും തോന്നുന്നില്ല.

അച്ഛൻ: അതെന്താണ് അങ്ങനെ?

മകൻ: എനിക്ക് തനിച്ചുപോകാൻ വയ്യ. ഇന്നലെത്തന്നെ ഞാനങ്ങുപോയെന്നേ ഉള്ളൂ.

അച്ഛൻ: നിന്റെ കൂട്ടുകാരനെവിടെ?—ആ മാധവൻ.

മകൻ: അവൻ ഇന്നലെയും സ്കൂളിൽ വന്നില്ല; ഇന്നും വരുമെന്നു തോന്നുന്നില്ല.

അച്ഛൻ: ഓ! ഞാനങ്ങു മറന്നുപോയി. മാധവൻെറ അച്ഛൻ മരിച്ചിട്ടു മൂന്നു ദിവസമല്ലേ ആയുള്ളൂ?

മകൻ: പാവം മാധവൻ! അവൻ ഇനിയെന്തുചെയ്യും! സ്കൂളിൽ ഇനിവരുമോ എന്നുതന്നെ സംശയം. അച്ഛനുള്ളപ്പോഠംതന്നെ അവൻെറ കാര്യം കഷ്ടമായിരുന്നു. കീറിയ ഷർട്ടും ട്രൗസറുമിട്ടാണ് അവൻ ക്ലാസ്സിൽ വരുന്നത്. ഉച്ചയ്ക്ക് ഒന്നും കഴിക്കാറില്ല. അച്ഛൻ ജോലിക്കു പോകാതിരുന്നാൽ രണ്ടുനേരവും ഒന്നും വയ്ക്കാറില്ലെന്നാണ് അവൻ എന്നോടു പറഞ്ഞത്. ആ സ്ഥിതിക്ക് ഇനിയത്തെ കാര്യമോ?

അച്ഛൻ: അതോർത്തു വിഷമിക്കേണ്ട. നല്ല മുൻകരുതലുള്ളവനായിരുന്നു മാധവൻെറ അച്ഛൻ.

മകൻ: അന്നത്തെ വകയ്ക്കുതന്നെ വിഷമിക്കുന്നവൻെറ മുൻകരുതൽകൊണ്ട് എന്തൊരു ഫലമച്ഛാ?

അച്ഛൻ: അയാഠം വെറും സാധാരണ കൂലിപ്പണിക്കാരനായിരുന്നു. എങ്കിലും ഭാവിയെപ്പറ്റി നോട്ടമുണ്ടായിരുന്നു അയാഠംക്ക്.

മകൻ: എന്നു വച്ചാൽ?

അച്ഛൻ: അയാഠം നേരത്തെ ഇൻഷ്വറൻസിൽ ചേർന്നിരുന്നു.

മകൻ: അതുകൊണ്ട് വീട്ടിലുള്ളവർക്കെന്തു വിശേഷം?

അച്ഛൻ: വിശേഷമെന്തെന്നോ? ഏതാനും ദിവസങ്ങഠംക്കകം മാധവൻെറ കുടുംബത്തിന് അയ്യായിരം രൂപ ഇൻഷ്വറൻസിൽ നിന്നു കിട്ടും.

മകൻ: അയ്യായിരം രൂപയോ! അതെങ്ങനെ? അപ്പോഠം ആ സാധുക്കഠം രക്ഷപ്പെടുമല്ലോ. മരിക്കുന്നവരുടെ കുടുംബങ്ങഠംക്കെല്ലാം അങ്ങനെ കിട്ടുമോ അച്ഛാ?

അച്ഛൻ: അതില്ല. മാധവൻെറ അച്ഛൻ ലൈഫ് ഇൻഷ്വറൻസിൽ ചേർന്നിട്ടുണ്ട്. അതുകൊണ്ടാണ് കിട്ടുന്നത്.

മകൻ: അതിൽ ചേർന്നവരെല്ലാം മരിക്കുമ്പോഠം കുടുംബത്തിന് അയ്യായിരം രൂപ കിട്ടുമോ?

അച്ഛൻ: ഇല്ല. മാധവൻെറ അച്ഛൻ അയ്യായിരം രൂപയുടെ പോളിസി എടുത്തതുകൊണ്ടാണ് ആ തുക

കുടുംബത്തിനു ലഭിക്കുന്നത്. ആയിരമോ അമ്പതിനായിരമോ ഉറുപ്പികയുടെ പോളിസി എടുത്താൽ ആ തുക കിട്ടും.

മകൻ: അങ്ങനെയാണെങ്കിൽ മാധവന്റെ അച്ഛന് അമ്പതിനായിരത്തിന്റെ ഒരു പോളിസി എടുക്കാമായിരുന്നില്ലേ?

അച്ഛൻ: പോളിസി വലിയ തുകയ്ക്ക് എടുത്തതുകൊണ്ട് കാര്യമില്ല. എടുക്കുന്ന തുകയ്ക്ക് യോജിച്ച പ്രീമിയം കൊല്ലത്തിൽ പല ഗഡുക്കളായി അടച്ചുകൊണ്ടിരിക്കുകയും വേണം.

മകൻ: എന്താണച്ഛാ, പ്രീമിയം എന്നുവച്ചാൽ?

അച്ഛൻ: ചിട്ടിയിൽ ചേർന്നാൽ നാം ആഴ്ചയിലോ മാസത്തിലോ, മൂന്നുമാസം കൂടുമ്പോഴോ ഒരു നിശ്ചിത സംഖ്യ അടച്ചുകൊണ്ടിരിക്കുന്നില്ലേ? അതുപോലെ ഗഡുക്കളിൽ അടയ്ക്കുന്ന സംഖ്യയാണ് പ്രീമിയം.

മകൻ: മാധവന്റെ അച്ഛൻ എത്ര രൂപയാണ് അടച്ചുകൊണ്ടിരുന്നത്?

അച്ഛൻ: അയാരം മാസംതോറും പതിനെട്ടു രൂപയാണ് അടച്ചുകൊണ്ടിരിക്കുന്നത്. ഞാനാണെങ്കിൽ മൂന്നുമാസം കൂടുമ്പോരം മുന്നൂറു രൂപ അടയ്ക്കുന്നു. അങ്ങനെ ഓരോരുത്തരുടെ കഴിവിനനുസരിച്ച് പ്രീമിയം വ്യത്യാസപ്പെട്ടിരിക്കും. പോളിസിത്തുകയ്ക്കും വരും ഈ വ്യത്യാസം.

മകൻ: മരിച്ചാൽ മാത്രമേ ഈ തുക തിരിച്ചുകിട്ടുകയുള്ളോ?

അച്ഛൻ: ഇൻഷ്വർചെയ്ത കാലാവധി തികയുമ്പോരം ഈ സംഖ്യ ബോണസ്സോടുകൂടി തിരിച്ചു കിട്ടും.

മകൻ: ഇപ്പോരം മനസ്സിലായി. ഒന്നുകിൽ മരിക്കണം; അല്ലെങ്കിൽ കാലാവധി കഴിയണം.

അച്ഛൻ: അതേ; സാധാരണ ചിട്ടിയിൽ ചേർന്നാൽ ആരം മരിച്ചാലുമില്ലെങ്കിലും എല്ലാത്തവണയും കെട്ടിയടച്ചേ മടക്കിക്കിട്ടുകയുള്ളൂ. ഇൻഷ്വറൻസിലാണെങ്കിൽ ഒരാരം അടച്ച തുക എത്ര കുറഞ്ഞിരുന്നാലും അയാരം മരിക്കുമ്പോരം ഇൻഷ്വർ ചെയ്ത തുക മുഴുവനും ബോണസ്സോടുകൂടി അവകാശികരംക്കു ലഭിക്കുന്നു. ഉദാഹരണമായി മാധവന്റെ അച്ഛൻ മരിക്കുന്നതുവരെ അടച്ച പ്രീമിയത്തുക 1800 രൂപയേ ഉള്ളൂ എന്നു

വയ്ക്കുക. എന്നാലും കുടുംബത്തിനു കിട്ടുന്നത് 5000 രൂപ ആയിരിക്കും. പോരെങ്കിൽ ബോണസ്സു മുണ്ട്.

മകൻ: അതൊരു നല്ല ഏർപ്പാടാണല്ലോ. ചിട്ടിയെക്കാൾ എത്ര ഭേദം! ആട്ടെ എന്താണച്ഛാ, ഈ ബോണസ്സെന്നു പറയുന്നത്?

അച്ഛൻ: ബോണസ്സ് എന്നുവച്ചാൽ ലാഭവിഹിതം എന്നർത്ഥം. ഫാക്ടറികളിലെ തൊഴിലാളികൾ ബോണസ്സിനുവേണ്ടി സമരം ചെയ്യാറുള്ളത് പല പ്പോഴും നീ പത്രങ്ങളിൽ വായിക്കാറില്ലേ?

മകൻ: അമ്മാവൻെറ ഫാക്ടറിയിലെ ബോണസ്സ് സമരം ഒത്തുതീർപ്പിലായെന്ന് മുമ്പൊരു ദിവസം അച്ഛൻ പറയുന്നതു കേട്ടല്ലോ.

അച്ഛൻ: അതേ, തൊഴിലാളികൾക്കു ദിവസവും കിട്ടുന്ന കൂലിക്കു പുറമേ, ഫാക്ടറി ഉടമകൾക്കു ലഭിക്കുന്ന ലാഭത്തിൻെറ ഒരംശംകൂടി കൊടുക്കുന്നതിനെയാണ് ബോണസ്സ് എന്നു പറയുന്നത്. ലൈഫ് ഇൻഷ്വ റൻസ് കോർപ്പറേഷൻ എന്ന സ്ഥാപനത്തിന് ഒരാണ്ടിൽ ആകെ ഉണ്ടാകുന്ന ലാഭത്തിൽ ഒരുവീതം പോളിസി ഉടമസ്ഥൻമാർക്കു കൊടുക്കുന്നു. ഇത് പോളിസിയുടെ കാലാവധി തീരുമ്പോൾ ഇൻഷ്വർ ചെയ്ത തുകയോ ടൊപ്പം ഉടമസ്ഥൻമാർക്ക് നൽകുന്നതാണ്.

മകൻ: ഇക്കണക്കിന് നമുക്കൊന്നു ചെയ്താലെന്താ? വട ക്കേതിൽ സുഖമില്ലാതെ കിടക്കുന്ന അപ്പൂപ്പനെക്കൊണ്ട് പതിനായിരം രൂപയുടെ ഒരു പോളിസി എടുപ്പിച്ചാൽ മരണശേഷം ആ തുക കിട്ടുമല്ലോ?

അച്ഛൻ: ആ മോഹം മനസ്സിലിരിക്കട്ടെ. എഴുപതു വയസ്സു കഴിഞ്ഞാൽ ഇൻഷ്വറൻസിൽ ചേർക്കു കയില്ല. മാത്രമല്ല പോളിസി എടുക്കുന്നവർ പൂർണ്ണാ രോഗ്യത്തോടുകൂടി ഇരിക്കുന്നു എന്ന് ഡോക്ടർ സാക്ഷ്യപ്പെടുത്തുകയും വേണം.

മകൻ: അച്ഛൻ ഇപ്പോൾ പറഞ്ഞ ആ കോർപ്പറേഷൻ ആരുടെ വകയാണച്ഛാ?

അച്ഛൻ: ഇന്ന് അത് ഇന്ത്യാഗവൺമെൻറിൻെറ കീഴിലാണ്. 1956 സെപ്റ്റംബർ ഒന്നാം തീയതിയാണാസ്ഥാപനം നിലവിൽ വന്നത്. അതിനുമുമ്പ് ഒട്ടനേകം കമ്പനികളാണ് ഈ പ്രവർത്തനം നടത്തിക്കൊണ്ടിരുന്നത്. അവയിൽ ജനങ്ങൾ അടയ്ക്കുന്ന പണത്തിനു സുരക്ഷിതത്വം പോരെന്നു തോന്നിയാണ് ഗവൺമെൻറ് അവയെ ദേശീയവൽക്കരിച്ചത്.

മകൻ: കണ്ണപ്പൻ വൈദ്യരുടെ ചിട്ടി പൊളിഞ്ഞപ്പോൾ നാം വച്ച സംഖ്യയിൽ ഒരു പൈസപോലും തിരിച്ചു കിട്ടിയോ? അതുപോലെ ഇതും പൊളിഞ്ഞാൽ പോളിസി ഉടമകളുടെ മുതൽ വെള്ളത്തിലാവുകയില്ലേ?

അച്ഛൻ: കോർപ്പറേഷൻ ഇല്ലാതായാൽ ജനങ്ങളുടെ തുക നിശ്ശേഷം തിരിച്ചുകൊടുക്കാൻ സർക്കാരിനു ബാധ്യതയുണ്ട്.

മകൻ: ജനങ്ങൾ അടയ്ക്കുന്ന സംഖ്യ മുഴുവൻ സർക്കാർ എന്തു ചെയ്യുന്നു?

അച്ഛൻ: നമ്മുടെ രാജ്യത്തിൻെറ നാനാമുഖമായ വികസനത്തിനുവേണ്ടി ചെലവഴിക്കുകയാണ്. വികസന പ്രവർത്തനങ്ങളിൽക്കൂടി നമ്മുടെ ദേശീയസമ്പത്തു വർദ്ധിക്കുന്നു. രാഷ്ട്രം പുരോഗതി പ്രാപിക്കുന്നു. അതിനാൽ നാം ഇൻഷ്വറൻസിൽ ചേരുന്നതുകൊണ്ട് വ്യക്തിപരമായ പ്രയോജനം മാത്രമല്ല സിദ്ധിക്കുന്നത്. രാജ്യശ്രേയസ്സിനും അത് ഉപകരിക്കുന്നു എന്നു മനസ്സിലാക്കണം.

മകൻ: എന്നിട്ടും വളരെ നിർബന്ധിച്ചിട്ടല്ലേ അതിൽ ആളുകൾ ചേരുന്നുള്ളൂ. ആ വാസുച്ചേട്ടൻ എത്രദിവസം ഇറങ്ങിക്കയറി നടന്നിട്ടാണ് കൃഷ്ണപിള്ളയമ്മാവൻ ചേർന്നത്.

അച്ഛൻ: നാട്ടിൻപുറത്തുകാർക്ക് ഈ രക്ഷാഭോഗസമ്പ്രദായത്തെക്കുറിച്ച് കാര്യമായ അറിവൊന്നുമില്ല. അവരെ പലപ്രാവശ്യം സമീപിച്ചു നിർബന്ധിച്ചെങ്കിലേ വഴങ്ങുകയുള്ളൂ.

മകൻ: അങ്ങനെ നിർബന്ധിക്കാൻ നടക്കുന്ന വാസുച്ചേട്ടനെപ്പോലുള്ളവർക്ക് ഇതുകൊണ്ട് എന്താണൊരു മെച്ചം?

അച്ഛൻ: വാസു ഇവിടങ്ങളിലെ ഇൻഷ്വറൻസ് ഏജൻറാണ്. ഇതുപോലെ ലക്ഷക്കണക്കിന് ഏജൻറൻമാർ ഇന്ത്യയിലുണ്ട്. ഓരോ ആളിനെയും ചേർക്കുന്നതിന് പ്രീമിയത്തുക അനുസരിച്ചുള്ള കമ്മീഷൻ അവർക്കു കിട്ടും.

മകൻ: ഇതിൻെറ ആഫീസ് എവിടെയെല്ലാമുണ്ട്?

അച്ഛൻ: ഹെഡ് ഓഫീസ് ബോംബെയിലാണ്. അതിൻെറ ശാഖകളും ഉപശാഖകളും നാടിൻെറ നാനാഭാഗങ്ങളിലുമുണ്ട്.

മകൻ: നമ്മുടെ കാർ ഇൻഷ്വർ ചെയ്തുവെന്ന് അച്ഛൻ അമ്മയോട് പറയുന്നത് കേട്ടല്ലോ. അതുകൊണ്ടെന്താ പ്രയോജനം?

അച്ഛൻ: ജീവൻ ഇൻഷ്വർ ചെയ്യുന്നതുപോലെ നമ്മുടെ ഏതു വസ്തുവും ഇൻഷ്വർ ചെയ്യാം. കാർ, ബസ്സ് തുടങ്ങിയ വാഹനങ്ങൾക്ക് അത്യാഹിതം സംഭവിക്കാൻ എളുപ്പമാണ്. അതിനാലാണ് അവയെ ഇൻഷ്വർ ചെയ്യുന്നത്. ഏതെങ്കിലും അപകടത്തിൽപ്പെട്ട് അവയ്ക്ക് കേടോ നാശമോ സംഭവിച്ചാൽ അതിൻെറ ഉത്തരവാദിത്വം കോർപ്പറേഷൻ ഏറ്റെടുത്തുകൊള്ളും. ഇൻഷ്വർ ചെയ്ത തുക നമ്മുടെ കയ്യിലെത്തും. ഇങ്ങനെ ഇനിയും പലതുമുണ്ട് രക്ഷാഭോഗത്തെപ്പറ്റി മനസ്സിലാക്കാൻ. അത് ഇനിയൊരിക്കൽ പറഞ്ഞുതരാം. ഏതായാലും മാധവനില്ലെന്നുവച്ച് സ്കൂളിൽ പോകാതിരിക്കേണ്ട. പോയി അതിനു തയ്യാറാവൂ.

മകൻ: മാധവൻെറ കുടുംബത്തിനു രക്ഷകിട്ടുമെന്ന് അറിഞ്ഞപ്പോഴേ വലിയ ആശ്വാസമായി. തനിച്ചാണെങ്കിലും സ്കൂളിൽ പോകാൻ ഇപ്പോൾ ഉത്സാഹം തോന്നുന്നു.

### അഭ്യാസം

പദങ്ങൾ:—

ഇൻഷ്വറൻസ്, രക്ഷാഭോഗം, പോളിസി, പ്രീമിയം, ലാഭവിഹിതം, ബോണസ്സ്, കോർപ്പറേഷൻ, ദേശീയവൽക്കരിക്കുക, സുരക്ഷിതത്വം, ഏജൻറ്, സാക്ഷ്യപ്പെടുത്തുക, രാജ്യശ്രേയസ്സ്, വികസനപ്രവർത്തനം, അത്യാഹിതം.

ചോദ്യങ്ങൾ:—

1. മാധവൻെറ അച്ഛൻ മുൻകരുതലുള്ളവൻ എന്നു പറയാൻ എന്താണ് കാരണം?

2. അയാൾ എന്തുകൊണ്ട് അമ്പതിനായിരം രൂപയുടെ പോളിസി എടുത്തില്ല ?
3. ഇൻഷ്വറൻസ് തുക എപ്പോഴാണ് മടക്കിക്കിട്ടുന്നത് ?
4. ചിട്ടിയും ഇൻഷ്വറൻസും തമ്മിൽ എന്താണ് വ്യത്യാസം ?
5. എന്താണ് ബോണസ്സ് ?
6. എന്നാണ് ലൈഫ് ഇൻഷ്വറൻസ് കോർപ്പറേഷൻ നിലവിൽ വന്നത് ?
7. ഇൻഷ്വറൻസിൽ ചേരുന്നത് നമുക്കും രാജ്യത്തിനും ഒരുപോലെ നല്ലതാണ്— കാരണം പറയുക.
8. വാഹനങ്ങൾ ഇൻഷ്വർ ചെയ്യുന്നതെന്തിന് ?
9. അവൻ ഇന്നലെയും സ്കൂളിൽ വന്നില്ല; ഇന്നും വരുമെന്നു തോന്നുന്നില്ല. ഒന്നുകിൽ മരിക്കണം; അല്ലെങ്കിൽ കാലാവധി കഴിയണം.

ഈ വാക്യങ്ങളിൽ പൂർണ്ണവിരാമത്തിനു പുറമെ കാണുന്ന ചിഹ്നം ശ്രദ്ധിക്കുക. അത് വാക്യത്തിൽ ഉപയോഗിക്കുന്നത് എപ്പോൾ ?

---

പാഠം 4

# രണ്ടുംകല്പിച്ചൊരു യാത്ര

വിമാനം ആദ്യമായി കണ്ടുപിടിച്ച റൈറ്റ് സഹോദരൻമാരെ ക്കുറിച്ച് നിങ്ങൾ കേട്ടിരിക്കാം. പക്ഷേ ചെറിയ ഒരൊറ്റ എഞ്ചിൻ മാത്രമുള്ള ഒരു കൊച്ചുവിമാനത്തിൽ തനിയെ അറ്റ് ലാൻറിക് സമുദ്രം കടന്ന ഒരു അസാമാന്യ ധീരനെപ്പറ്റി കേട്ടി ട്ടുണ്ടോ ? അദ്ദേഹമാണ് അമേരിക്കക്കാരനായ കേണൽ ചാൾസ് ലിൻഡ്ബർഗ്.

അമേരിക്കയിലെ സുപ്രധാനനഗരമായ ന്യൂയോർക്കിൽ നിന്ന് 1927 മെയ് 21–ാം തീയതി ആണ് ആ സാഹസികയാത്ര ആരംഭിച്ചത്. ഫ്രാൻസിൻെറ തലസ്ഥാനമായ പാരീസായി രുന്നു ലക്ഷ്യസ്ഥാനം. അമേരിക്കയ്ക്കും ആഫ്രിക്കയ്ക്കു മിടയ്ക്ക് 'ഗ' യുടെ ആകൃതിയിൽ അതിവിസ്തൃതമായി കിട ക്കുന്ന അറ്റ്ലാൻറിക് സമുദ്രം ഒറ്റയടിക്കു കടന്ന് പാരീസി ലിറങ്ങാൻ ചാൾസിൻെറ കൊച്ചുവിമാനത്തിന് കഴിയുമെന്ന് ആരും കരുതിയിരുന്നില്ല. ചാൾസ് പരിചയസമ്പന്നനാണെ ങ്കിൽത്തന്നെ എന്ത്? എത്ര അപകടം പിടിച്ചതാണ് ആ യാത്ര !

ബന്ധുക്കളുടെയും സ്നേഹിതൻമാരുടെയും വിജയാശംസകരം സ്വീകരിച്ചു പുറപ്പെട്ട ചാരംസിനെയും കൊണ്ട് വിമാനം ന്യൂയോർക്കിൽനിന്ന് കുതിച്ചുപൊങ്ങി. അറ്റ്ലാൻറിക് സമുദ്രത്തിൻെറ മുകളിലൂടെ അത് ഒരു പക്ഷിയെപ്പോലെ പറന്നകന്നു. മുകളിൽ പർവ്വതം പോലുള്ള കനത്ത മേഘപടലങ്ങരം! ചുറ്റിലും എമ്പാടും പരന്നു കിടക്കുന്ന മൂടൽമഞ്ഞ്! എങ്കിലും അദ്ദേഹം കുലുങ്ങിയില്ല, ഭക്ഷണവിശ്രമങ്ങളെക്കുറിച്ച് യാതൊരു ചിന്തയുമില്ലാതെ വിമാനത്തിൻെറ ഗതിയിൽമാത്രം ദത്തശ്രദ്ധനായി ആ ഏകാകിയായ സഞ്ചാരി ഇരിക്കുകയാണ്. മണിക്കൂറിൽ നൂറുകിലോമീറ്ററിലധികം വേഗത്തിലാണ് വിമാനം പാഞ്ഞുകൊണ്ടിരുന്നത്. വിമാനത്തിലെ രണ്ടു ടാങ്കുകളിൽ 'ഗ്യാസലീൻ' കരുതിയിട്ടുണ്ടായിരുന്നു. അത് ഇടയ്ക്കുവച്ചു തീർന്നുപോയാൽ വീണ്ടും നിറയ്ക്കുന്നതിന് ഒരിടത്തും ഇറങ്ങാൻ പാടില്ല. എങ്ങും നിർത്താതെ പാരീസിലെ 'ലാബോർഗെ' വിമാനത്താവളത്തിൽ ചെന്നിറങ്ങണം. എങ്കിൽ മാത്രമേ വിജയമാവുകയുള്ളൂ.

അമേരിക്കയുടെയും ഇംഗ്ലണ്ടിൻെറയും തീരപ്രദേശങ്ങരം അറ്റ്ലാൻറിക്കിനെ തൊട്ടുരുമ്മിയാണു കിടക്കുന്നത്. പക്ഷേ ചാരംസിന് അതു കാണാൻ സാധ്യമല്ല. കട്ടിയേറിയ ഹിമധൂമിക എല്ലാം കാഴ്ചയിൽനിന്ന് മറച്ചുകളയുന്നു.

അഞ്ച്.......പത്ത്.......പതിനഞ്ച്......ഇരുപത്..... മണിക്കൂറുകരം കടന്നുപൊയ്ക്കൊണ്ടിരുന്നു. ആകാശം മാറി മാറി മങ്ങുകയും തെളിയുകയും ചെയ്തിരുന്നു. രാത്രി വരികയും പോവുകയും ചെയ്തു. പുലർന്നപ്പോരം ന്യൂയോർക്കിൽ നിന്ന് അനേകമായിരം കിലോമീറ്റർ പിന്നിട്ടുകഴിഞ്ഞിരുന്നു. എന്നിട്ടും എവിടെ അറ്റ്ലാൻറിക്കിനൊരന്തം!

സമുദ്രത്തിനുമുകളിലെങ്ങാനുംവച്ച് ഗ്യാസലീൻ തീർന്നുപോയാലോ? ഹോ! ആലോചിക്കാൻ വയ്യ! വിമാനവും താനും ഒന്നിച്ച് അറ്റ്ലാൻറിക്കിനടിയിൽ! ചാരംസിൻെറ മനസ്സിൽ ആദ്യമായി ഒരു നേരിയ ഭയം നുരയിട്ടു.

''എന്തെങ്കിലും വരട്ടെ, ധൈര്യമായിരിക്കുകതന്നെ. ഇത്രയുമെത്തിയിട്ട് ഒരു വിഡ്ഢിയെപ്പോലെ പിൻമാറുകയില്ല'' ചാരംസ് രണ്ടുംകൽപിച്ച് ഉറച്ചു.

നാഴികകഠം താണ്ടി സമയം വേഗത്തിൽ നീങ്ങി. ഇംഗ്ല ണ്ടിൻെറ തീരത്തുകൂടി പറക്കുമ്പോഠം രസികനായ ചാഠംസ് വിമാനം നന്നേ താഴ്ത്തിപ്പറപ്പിച്ചു. ആ നാട്ടിലുള്ളവർ റേഡി യോവിൽനിന്നോ പത്രങ്ങളിൽനിന്നോ തൻെറ യാത്രയെക്കുറിച്ച് അറിഞ്ഞിട്ടുണ്ടാവണമെന്ന് അദ്ദേഹം ഊഹിച്ചു.

സാവധാനത്തിൽ ഇംഗ്ലണ്ടിൻെറ തീരവും ദൃഷ്ടിയിൽ നിന്ന് മാഞ്ഞുതുടങ്ങി. ഫ്രാൻസിലേക്കാണ് ഇനി നീങ്ങു ന്നത്. വിമാനത്തിൻെറ എഞ്ചിന് തകരാറൊന്നുമില്ല. ചാഠംസി നെക്കാഠം ഉത്സാഹം അതിനാണെന്നു തോന്നും.

അതാ, മെല്ലെ, മെല്ലെ, ഒരു മങ്ങിയ രേഖപോലെ ഫ്രാൻസ് പ്രത്യക്ഷപ്പെടുന്നു! കുട്ടിക്കാലത്ത് സ്കൂളിൽവച്ച് ആ രാജ്യ ത്തെപ്പറ്റി എന്തെല്ലാം പഠിച്ചിരിക്കുന്നു എന്ന് ചാഠംസ് ഓർത്തു. ജോൻ ഓഫ് ആർക്ക്, നെപ്പോളിയൻ തുടങ്ങിയവരുടെ പ്രശസ്തമായ നാട്!

വിമാനം ഫ്രാൻസിലേക്കു കടന്നുകഴിഞ്ഞു. ഇനി വെറും നാനൂറ്റിഎൺപത് കിലോമീറ്ററേയുള്ളൂ പാരീസിലെത്താൻ. പാരീസ്! തൻെറ ലക്ഷ്യസ്ഥാനം! അവിടെയാണ് താൻ വിജയം കൈവരിക്കാൻ പോകുന്നത്. കീശയിൽനിന്ന് ഫ്രാൻസിൻെറ ഭൂപടമെടുത്ത് ഒരിക്കൽകൂടി ഒത്തുനോക്കി. 'ലാബോർഗെ' എവിടെ? കാണുന്നില്ല. തൻെറ സാമർത്ഥ്യം കൊണ്ടു കണ്ടുപിടിക്കേണ്ടതായിട്ടാണിരിക്കുന്നത്. ഫാക്ടറി കളുടെ ഉയർന്ന പുകക്കുഴലുകളെയും ഗോപുരങ്ങളെയും ഭയന്ന് വിമാനം ആയിരത്തി ഇരുനൂറു മീറ്റർ ഉയരത്തിലാണ് പറപ്പി ച്ചിരുന്നത്.

പാരീസിലിറങ്ങുമ്പോഠം ഫ്രഞ്ചുഭാഷയറിയാതെ അമേരി ക്കക്കാരനായ താൻ ബുദ്ധിമുട്ടേണ്ടിവരുമോ? ഗ്യാസലീൻ ഇനി എത്രയുണ്ട്? യാത്രയുടെ അവസാനംവരെ ഉണ്ടാവില്ലേ?

ചിന്തകഠംക്കിടയിൽ സന്ധ്യവന്നു. പടിഞ്ഞാറൻ മാനം കനൽക്കട്ടപോലെ ചുവന്നു. ക്രമേണ ഭൂമി മുഴുവനും ഇരുട്ടി ലാണ്ടു. ഗ്രാമങ്ങളിലെ മങ്ങിയ വിളക്കുകഠം മാത്രം കാണാം. പാരീസ് നഗരം തേടി ചാഠംസിൻെറ കണ്ണുകഠം അലഞ്ഞു.

വിശപ്പു തോന്നിയപ്പോഠം അൽപം വെള്ളവും റൊട്ടിയും മാത്രം കഴിച്ചു. പക്ഷേ രുചി തോന്നിയില്ല. പാരീസ് നഗരം എവിടെ?

അതാ കാണാറാകുന്നു മനോഹരമായ പാരീസ്! ആയിര മായിരം നക്ഷത്രങ്ങൾ മിന്നിത്തിളങ്ങുന്ന മറ്റൊരാകാശം ഭൂമിയി ലെന്നപോലെ! എല്ലാം കൂടുതൽ വ്യക്തമായിത്തുടങ്ങി— തെരുവുകൾ, തോട്ടങ്ങൾ, കൂറ്റൻ കെട്ടിടങ്ങൾ.......അതാ, ചിത്രങ്ങളിൽമാത്രം കണ്ടിട്ടുള്ള 'ഈഫൽ' ഗോപുരവും അനേക സഹസ്രം ദീപങ്ങൾ കലർന്നു പ്രശോഭിക്കുന്നു.

പക്ഷേ 'ലാബോർഗെ' എവിടെ? വിമാനം ഇറക്കേണ്ടേ? കുറെക്കൂടി മുമ്പോട്ടുപോയി നോക്കി. ഭൂപടത്തിൽ ഉദ്ദേശിച്ച സ്ഥാനവും കഴിഞ്ഞല്ലോ. മടങ്ങിവന്ന് പല പ്രാവശ്യം സൂക്ഷിച്ചുനോക്കി. അകലെ ഒരു വെളിച്ചംപോലെ. അൽപം താണ് നിരീക്ഷണം നടത്തി. ഏതാണ്ട് ഒരു വിമാനത്താവളം പോലെ തോന്നുന്നു. പക്ഷേ ഉറപ്പിച്ചു പറഞ്ഞുകൂടാ. ആണെ ങ്കിൽത്തന്നെ ലാബോർഗെയാണോ? പൊൻമാൻ മീൻപിടിക്കും പോലെ വിമാനത്തിൻെറ മുൻഭാഗം താഴ്ത്തി താഴോട്ടുകുതിച്ചു; വീണ്ടും മേലോട്ടുപൊങ്ങി. അപ്പോൾ ചാൾസ് വ്യക്തമായി ക്കണ്ടു. അതൊരു വിമാനത്താവളമായിരുന്നു. ഇറങ്ങേണ്ട ഇടം മുഴുവൻ തെളിഞ്ഞു കണ്ടുകൂടാ. പല പ്രാവശ്യം ഉയർന്നും താണും അവസാനം വിമാനം നിലത്തേക്കു കുതിച്ചു. നിലം സ്പർശിച്ച് കറങ്ങിക്കറങ്ങി അവസാനം അതു നിശ്ചലമായി നിന്നു.

ചാൾസ് ചുറ്റും നോക്കി. ഹാ! എന്തൊരാശ്വാസം! അത് ലാബോർഗെതന്നെ ആയിരുന്നു. ചുറ്റും ഓടിയടുക്കുന്ന മനുഷ്യരൂപങ്ങളെ നോക്കി ചാൾസ് വിജയശ്രീലാളിതനായി പുഞ്ചിരിച്ചു. ന്യൂയോർക്കിൽനിന്നു യാത്ര തിരിച്ചിട്ട് അത് മുപ്പത്തിമൂന്നാമത്തെ മണിക്കൂറായിരുന്നു.

### അഭ്യാസം

പദങ്ങൾ:—

അസാമാന്യധീരൻ, സാഹസികയാത്ര, ലക്ഷ്യസ്ഥാനം, പരിചയ സമ്പന്നൻ, വിജയാശംസകൾ, മേഘപടലം, ദത്തശ്രദ്ധൻ, ഏകാകി, ഹിമധൂമിക, നിരീക്ഷണം, സ്പർശിക്കുക; നിശ്ചലം, വിജയ ശ്രീലാളിതൻ.

ചോദ്യങ്ങൾ:—

1. എന്നായിരുന്നു ചാൾസിൻെറ സാഹസികയാത്ര ആരംഭിച്ചത്?
2. വിമാനത്തിലിരുന്ന് ചാൾസ്, പാരീസിൽ കണ്ട കാഴ്ചകൾ എന്തെല്ലാമായിരുന്നു ?

3. വിപരീത പദങ്ങഠം എഴുതുക:—
അസാമാന്യൻ, സാവധാനം, വിജയം

4. സ്വന്തവാക്യത്തിൽ ഉപയോഗിക്കുക:— രണ്ടുംകല്പിച്ചു.

5. എങ്കിലും അദ്ദേഹം കുലുങ്ങിയില്ല.
ചാംസ് രണ്ടുംകല്പിച്ചുറച്ചു.
ചാംസിൻെറ മനസ്സിൽ ആദ്യമായി ഒരു നേരിയ ഭയം നുരയിട്ടു.

മേൽപറഞ്ഞ വാക്യങ്ങളിൽ ഒരു ആഖ്യയും ആഖ്യാതവും മാത്രമാണുള്ളത്—ഇത്തരം വാക്യങ്ങഠംക്ക് എന്താണ് പേർ? ഇതുപോലുള്ള ചൂർണ്ണികകഠം ഇതുവരെ പഠിച്ച പാഠങ്ങളിൽനിന്നു കണ്ടുപിടിക്കുക.

---

പാഠം 5

# അമ്പിളി

തുമ്പപ്പൂവിലും തൂമയെഴും നിലാ–
വമ്പിൽ തൂവിക്കൊണ്ടാകാശ വീഥിയിൽ
അമ്പിളി പൊങ്ങി നിൽക്കുന്നിതാ മര–
ക്കൊമ്പിന്മേൽ നിന്നു കോലോളം ദൂരത്തിൽ.



വെള്ളമേഘശകലങ്ങളാം നുര
തള്ളിച്ചുകൊണ്ടു ദേവകൾ വിണ്ണാകും
വെള്ളത്തിൽ വിളയാടിത്തുഴഞ്ഞുപോം
വെള്ളിയോടമിതെന്നു തോന്നീടുന്നു !

വിൺമേൽനിന്നു മന്ദസ്മിതം തൂവുമെൻ
വെൺമതിക്കൂമ്പേ, നിന്നെയീയന്തിയിൽ
അമ്മതന്നങ്കമേറിയെൻ സോദര–
'നമ്മാവാ'യെന്നലിഞ്ഞു വിളിക്കുന്നു !

ദേഹശോഭ പോലുള്ളത്തിൽക്കൂറുമീ–
മോഹനാകൃതിക്കുണ്ടിതെൻ പിന്നാലെ
സ്നേഹമോടും വിളിക്കും വഴിപോരു–
ന്നാഹാ ! കൊച്ചുവെള്ളാട്ടിൻകിടാവുപോൽ !

വട്ടം നന്നല്ലിതീവണ്ണമോടിയാൽ
മുട്ടുമേ ചെന്നക്കുന്നിൻമുകളിൽ നീ.
ഒട്ടുനിൽക്കണ്ടു വന്നൊന്നു നിൻമേനി
തൊട്ടിടാനും കൊതിയെനിക്കോമനേ.

പുഷ്പവാടി] [എൻ. കുമാരനാശാൻ

## അഭ്യാസം

1. അമ്പിളി എവിടെയാണ് നിൽക്കുന്നത്? അവിടേക്ക് എത്ര ദൂരമുണ്ടെന്നാണ് കുട്ടിക്ക് തോന്നുന്നത് ?
2. തുമ്പപ്പൂവിന്റെ ഏതു ഗുണത്തെയാണ് അമ്പിളി അതിശയിക്കുന്നത് ?
3. അമ്പിളിയെ വെള്ളിയോടമെന്നു സങ്കൽപിക്കാൻ കാരണമെന്ത്? ആ ഓടം ആരു തുഴയുന്നു? ഏതു വെള്ളത്തിൽക്കൂടി? ഓടം തുഴയുമ്പോൾ ഉണ്ടാകുന്ന നുരയേത്?
4. വെൺമതിയുടെ മന്ദസ്മിതമെന്ത്? വെൺമതിയെ വെൺമതിക്കൂമ്പേ എന്നു വിളിക്കുന്നതെന്തുകൊണ്ട്?
5. ആ മന്ദസ്മിതം കണ്ട് സോദരൻ എന്തു ചെയ്യുന്നു?
6. ദേഹശോഭപോലെ ഉള്ളത്തിൽക്കൂറും അമ്പിളിക്കുണ്ടെന്നു പറയാൻ കാരണമെന്ത്?
7. ''വട്ടം നന്നല്ല'' എന്നു കുട്ടി പറയാൻ എന്താണ് കാരണം?
8. അമ്പിളിയെ എന്തു ചെയ്യാനാണ് കുട്ടിയുടെ മോഹം?

---

പാഠം 6

# റേഡിയോ നിലയം

പറളി,
30–3–1972.

പ്രിയപ്പെട്ട രവീ,

കുറച്ചുദിവസമായി നിനക്കൊരു കത്തെഴുതണമെന്നു വിചാരിച്ചുതുടങ്ങിയിട്ട്. ഇതേവരെ എഴുതാൻ സാധിച്ചില്ല. അതിനു കാരണമുണ്ട്. എനിക്കു പരീക്ഷയുടെ തിരക്കായിരുന്നു. ഇന്നലെയാണ് പരീക്ഷ അവസാനിച്ചത്. ഞാൻ ഒരുവിധം നന്നായി എഴുതിയിട്ടുണ്ട്. നല്ല മാർക്കു കിട്ടുമെന്നു പ്രതീക്ഷിക്കുന്നു. പരീക്ഷയുടെ ബദ്ധപ്പാടിൽ നീണ്ട കത്തെഴുതാൻ സമയം കിട്ടേണ്ടേ രവീ? എഴുതാൻ താമസിച്ചതിന് നീ എന്നോടു പിണങ്ങില്ലെന്നു കരുതുന്നു.

കുറെ ദിവസം മുമ്പ് ഞങ്ങളുടെ സ്കൂളിൽനിന്ന് പട്ടണത്തിലേയ്ക്ക് ഒരു അധ്യയനയാത്ര നടത്തുകയുണ്ടായി. അതിൽ പങ്കെടുക്കാൻ എനിക്കു ഭാഗ്യം ലഭിച്ചു. അച്ഛൻെറ അനുവാദം കിട്ടാൻ ഒരു വിഷമവും ഉണ്ടായില്ല. അധ്യയനയാത്രയുടെ പ്രാധാന്യത്തെക്കുറിച്ച് അച്ഛനു നന്നായി അറിയാം. അതിനാൽ ഞാനും അതിൽ പങ്കെടുക്കുന്നതിൽ അച്ഛന് സന്തോഷമേ ഉണ്ടായിരുന്നുള്ളൂ. എൻെറ ഭാഗ്യം എന്നേ പറയേണ്ടൂ.

തീവണ്ടിയിലാണ് ഞങ്ങൾ യാത്രചെയ്തത്. ഞങ്ങളുടെ മൂന്ന് അധ്യാപകൻമാരും ഒന്നിച്ചുണ്ടായിരുന്നു. അവർ എല്ലാ കാര്യങ്ങളും മുൻകൂട്ടി കണിശമായി ആസൂത്രണം ചെയ്തിരുന്നു. ഞങ്ങൾക്ക് കൃത്യസമയത്ത് വേണ്ട ആഹാരം തരുന്നതിലും മറ്റും ഞങ്ങളുടെ അധ്യാപകർ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ഇഷ്ടപ്പെട്ട കൂട്ടുകാരുമൊത്തു പാട്ടുപാടിയും മറ്റും ഉല്ലസിച്ചുകൊണ്ടുള്ള യാത്ര എത്ര രസകരമായിരുന്നുവെന്നോ!

ഞങ്ങൾ പട്ടണത്തിലെത്തിയപ്പോൾ പത്തുമണി കഴിഞ്ഞിരുന്നു. താമസിയാതെ ചില സ്ഥലങ്ങൾ കാണാൻ പോയി. കൂട്ടത്തിൽ പത്രം അച്ചടിച്ചിറക്കുന്ന ഒരു പ്രസ്സും കണ്ടു. മണിക്കൂറിൽ എത്ര ആയിരം പ്രതികളാണ് ആ കൂറ്റൻ യന്ത്രം അച്ചടിച്ചുതള്ളുന്നത്!

ഉച്ചതിരിഞ്ഞാണ് ഞങ്ങൾ റേഡിയോ സ്റ്റേഷൻ കാണാൻ പോയത്. ഞാൻ ഏറ്റവും ആകാംക്ഷയോടുകൂടി ഉറ്റുനോക്കിക്കൊണ്ടിരുന്ന സന്ദർശനം ആയിരുന്നു അത്.

റേഡിയോ സെറ്റിലൂടെ ചലച്ചിത്രഗാനങ്ങളും, വാർത്തകളും, പ്രഭാഷണങ്ങളും മറ്റും നിത്യേന നാം കേൾക്കാറുണ്ടല്ലോ. പക്ഷേ അതു പ്രക്ഷേപണംചെയ്യുന്ന റേഡിയോസ്റ്റേഷൻ സന്ദർശിക്കുവാൻ എനിക്കു അവസരം കിട്ടിയിരുന്നില്ല. ഈയാണ്ടത്തെ അധ്യയനയാത്രയിൽ റേഡിയോനിലയവും സന്ദർശിക്കുമെന്ന് ഞങ്ങളുടെ അധ്യാപകർ പറഞ്ഞപ്പോൾ എൻെറ മോഹം ഫലിക്കാൻ പോകുന്നല്ലോ എന്നോർത്ത് ഞാൻ അതിരറ്റ് ആഹ്ലാദിച്ചിരുന്നു.

ഞങ്ങൾ ചെന്നുകയറിയത് ഒരു സ്വീകരണമുറിയിലാണ്. ഞങ്ങളെ അവിടെ ഇരുത്തിയിട്ട് ഞങ്ങളുടെ അധ്യാപകൻ അവിടത്തെ ഒരു പ്രധാനോദ്യോഗസ്ഥനെ ചെന്നു കണ്ടു. റേഡിയോനിലയത്തിൻെറ വിവിധ ഭാഗങ്ങൾ ഞങ്ങൾക്കു കാണിച്ചുതരാൻ ഒരു അസിസ്റ്റൻറിനെ അദ്ദേഹം ഏർപ്പാടുചെയ്തു. അദ്ദേഹമൊന്നിച്ച് ഞങ്ങൾ ഉള്ളിലേക്കു കടന്നു.




ഒരു മുറിയിൽ കുറെ കുട്ടികൾ നില്ക്കുന്നതു കണ്ടു. കുട്ടികൾ എന്താണവിടെ ചെയ്യുന്നതെന്നു ഞങ്ങൾക്കു മനസ്സിലായില്ല. അവർ ഒരു നാടകം അഭിനയിക്കാൻ വന്നിരിക്കുകയാണെന്ന് ഉദ്യോഗസ്ഥൻ പറഞ്ഞുതന്നു. പട്ടണത്തിലെ വിദ്യാലയങ്ങളിൽനിന്നു വന്ന കുട്ടികളാണ് അവർ. നാടകം അഭിനയിക്കാൻ തുടങ്ങിയാൽ നമുക്കുപോയി കാണാമെന്നും അസിസ്റ്റൻറു പറഞ്ഞു.

പിന്നീടു ഞങ്ങൾ അടുത്ത മുറിയിലേക്കു പോയി. നിശ്ശബ്ദമാണ് അവിടം. ഒച്ചയും അനക്കവുമില്ല. അതാണ് സ്റ്റുഡിയോ. ആ മുറിയുടെ ചുമർ പ്രത്യേകരീതിയിൽ നിർമ്മിച്ചതത്രേ. പുറമേനിന്ന് ഒരുതരത്തിലുള്ള ശബ്ദവും അകത്തു കേൾക്കുകയില്ല. ഉള്ളിൽ ശബ്ദിച്ചാൽ പുറത്തും കേൾക്കുകയില്ല. ഒരു മൈക്രോഫോൺ അവിടെ സ്ഥാപിച്ചിട്ടുണ്ട്. പ്രഭാഷണം നടത്തുന്ന ആൾ ആ മൈക്രോഫോണിനു മുന്നിലാണ് സംസാരിക്കുക. അയാൾക്ക് ഇരുന്നു വായിക്കാൻ കസേരയും ഉണ്ട്. ചുമരിൽ ഇലക്ട്രിക്ബൾബുകൾ ഉറപ്പിച്ചിരിക്കുന്നു. പച്ചനിറത്തിലുള്ള ബൾബുകൾ കത്തുമ്പോൾ പ്രഭാഷണം ആരംഭിക്കുകയായി. ചുവന്ന ബൾബ് എരിഞ്ഞു കണ്ടാൽ അത് അവസാനിപ്പിക്കണം. അതിനടുത്ത് ചുമരിൽ ഒരു വൈദ്യുത ഘടികാരവുമുണ്ട്.

അപ്പോഴേക്കും കുട്ടികളുടെ നാടകം തുടങ്ങാറായി എന്ന് ഒരാൾ വന്ന് അറിയിച്ചു. ഞങ്ങൾ അത് കാണാൻ പോയി. കുറച്ചുസമയം അവരുടെ അഭിനയം കണ്ടുകൊണ്ടുനിന്നു. കുട്ടികൾ പൊടിപൊടിച്ച് നാടകം അഭിനയിക്കുകയാണ്. കഴിഞ്ഞ യാഴ്ച നടന്ന നാടകം കൂടുതൽ നന്നായിരുന്നുവെന്ന് അസിസ്റ്റൻറ് പറഞ്ഞു. നാടകാഭിനയത്തിൽ മിടുക്കനായ ഒരു കുട്ടി ഞങ്ങൾ ചെന്ന ദിവസം വന്നിരുന്നില്ല.

മറ്റൊരു മുറിയിൽ ഒരു കച്ചേരിക്കുള്ള വട്ടമാണ്. ഭാഗവതരും, പക്കമേളക്കാരും, സംഗീതോപകരണങ്ങളും ഒക്കെയുണ്ട് ആ മുറിയിൽ. റേഡിയോനിലയത്തിൽ സ്ഥിരം സംഗീതവിദ്വാൻമാരും മറ്റു കലാകാരൻമാരും ഉണ്ടെന്ന് അധ്യാപകൻ പറഞ്ഞു.

കുറെ യന്ത്രങ്ങളുള്ള മറ്റൊരു മുറിയും കണ്ടു. അവിടെയുള്ള ട്രാൻസ്മിറ്റർ, ശബ്ദതരംഗത്തെ റേഡിയോതരംഗമാക്കി വിടുകയാണ് ചെയ്യുന്നത്. റേഡിയോതരംഗം, റേഡിയോസെറ്റിലെ ഏരിയലിൽ തട്ടി വീണ്ടും ശബ്ദമായിത്തീരുകയാണെന്നും അതാണ് നാം കേൾക്കുന്നതെന്നും ഞങ്ങൾക്കു പറഞ്ഞുതന്നു. നമുക്ക് നല്ലപോലെ മനസ്സിലാക്കാൻ പ്രയാസമുള്ള കാര്യമാണ് അത്.

റേഡിയോപരിപാടിയിൽ പങ്കെടുത്ത പലരുടേയും ഫോട്ടോകൾ അവിടെ പ്രദർശിപ്പിച്ചുകണ്ടു. എനിക്കു നിശ്ചയമില്ലാതിരുന്ന കുറെ കാര്യങ്ങൾ റേഡിയോനിലയസന്ദർശനം

കൊണ്ടു മനസ്സിലാക്കാൻ കഴിഞ്ഞു. ഞങ്ങൾ സ്റ്റേഷൻ ഭാരവാഹികളോട് കൃതജ്ഞത പറഞ്ഞ്, ആ മന്ദിരംവിട്ട് പുറത്തു കടന്നു.

നേരെ പോയത് കടൽപ്പുറത്തേക്കാണ് സമുദ്രത്തിലെ തിരമാലകൾ ആഞ്ഞടിക്കുകയാണ്. കടലിലേക്ക് അൽപം ഇറങ്ങിയും, തിരവരുമ്പോൾ പിൻവാങ്ങിയും, ഞങ്ങൾ കുറെ നേരം അവിടെ കളിച്ചു. കൂട്ടുകാരിൽ ചിലർ കക്ക പെറുക്കിക്കൊണ്ട് മണൽപ്പരപ്പിൽ ഇരുന്നു. ഞങ്ങൾക്കു മടങ്ങാൻ സമയമായി. അന്നു രാത്രിതന്നെ മടങ്ങിപ്പോരുകയും ചെയ്തു.

നീ പരീക്ഷ നന്നായി എഴുതിയിട്ടുണ്ടാവുമെന്ന് വിശ്വസിക്കുന്നു. അവധിക്കാലത്ത് കാണാമെന്ന് ആശിക്കുന്നു. മറുപടി പ്രതീക്ഷിച്ചുകൊണ്ട്,

സ്വന്തം,

വേണു.

ശ്രീ. കെ. രവിശങ്കർ,
'രവിവിഹാർ',
പെരിന്തൽമണ്ണ.

## അഭ്യാസം

പദങ്ങൾ:—

ബദ്ധപ്പാട്, അധ്യയനയാത്ര, ആസൂത്രണംചെയ്യുക, പ്രഭാഷണം, ചലച്ചിത്രഗാനം, വിവിധഭാഗങ്ങൾ, നിശ്ശബ്ദം, ഘടികാരം, സന്ദർശനം, ഭാരവാഹികൾ, കൃതജ്ഞത.

ചോദ്യങ്ങൾ:—

1. റേഡിയോ നിലയത്തിലെ സ്റ്റുഡിയോ എങ്ങനെയാണ് നിർമ്മിച്ചിട്ടുള്ളത്? അതിലെ ഏർപ്പാടുകൾ വിവരിക്കുക.
2. ട്രാൻസ്മിറ്റർ എന്തിനു വേണ്ടി ഉപയോഗിക്കുന്നു?
3. നിങ്ങൾ നടത്തിയ ഒരു അധ്യയനയാത്രയെക്കുറിച്ച് ഒരു സുഹൃത്തിന് ഒരു കത്തെഴുതുക.
4. തീവണ്ടിയിലാണ് ഞങ്ങൾ യാത്ര ചെയ്തത്.
   ഞങ്ങൾ പട്ടണത്തിലെത്തിയപ്പോൾ പത്തുമണി കഴിഞ്ഞിരുന്നു.
   അവർ ഒരു നാടകം അഭിനയിക്കാൻ വന്നിരിക്കുകയാണെന്ന് ഉദ്യോഗസ്ഥൻ പറഞ്ഞു.

മേൽ കൊടുത്ത ഓരോ വാക്യത്തിലും ഉള്ള ആഖ്യകളെയും ആഖ്യാതങ്ങളെയും കണ്ടുപിടിക്കുക. ഓരോ വാക്യത്തെയും രണ്ടായി പിരിക്കാൻ സാധിക്കുമോ? ആ വിഭാഗങ്ങളിൽ പ്രധാനമേത്? അപ്രധാനമേത്? ഇതുപോലെ ഒരു വാക്യത്തിൽ തന്നെ പ്രധാനവും അപ്രധാനവുമായ ഭാഗങ്ങൾ വരുന്ന വാക്യങ്ങൾ മുമ്പ് പഠിച്ച പാഠങ്ങളിൽ നിന്ന് കണ്ടുപിടിക്കുക.

---

പാഠം 7

# വെനീസിലെ വ്യാപാരി

പണ്ട് ഇറ്റലിയിലെ വെനീസ് നഗരം മികച്ച ഒരു വ്യാപാര കേന്ദ്രമായിരുന്നു. ക്രിസ്ത്യാനികളും യഹൂദൻമാരുമാണ് പ്രധാനമായി അവിടെ നിവസിച്ചിരുന്ന ജനങ്ങൾ. ആ സമുദായങ്ങൾ തമ്മിൽ കലഹിച്ചാണ് കഴിഞ്ഞുവന്നത്.

വെനീസിലെ ധനികനായ ഒരു വ്യാപാരിയായിരുന്നു അൻറ്റോണിയോ. അയാൾക്ക് ബസ്സാനിയോ എന്ന ഒരുറ്റ ചങ്ങാതി ഉണ്ടായിരുന്നു. ജൻമനാ പ്രഭുവായിരുന്നെങ്കിലും, ഈ സ്നേഹിതൻ പണത്തിനു പലപ്പോഴും ബുദ്ധിമുട്ടിയിരുന്നു. അപ്പോഴൊക്കെ അയാൾക്കു കടംകൊടുത്തു സഹായിച്ചിരുന്നത് അൻറ്റോണിയോ ആണ്. എന്നാൽ ഒരവസരത്തിൽ ബസ്സാനിയോ ഒരത്യാവശ്യത്തിന് കുറെ പണം ചോദിച്ചപ്പോൾ, കൊടുക്കാൻ തൽക്കാലം അയാളുടെ കൈവശമുണ്ടായിരുന്നില്ല.

എന്തായിരുന്നു ബസ്സാനിയോയ്ക്ക് പണത്തിൻെറ അത്യാവശ്യം? ബെൽമണ്ട് എന്ന നഗരത്തിൽ വളരെ ധനികയും അതീവസുന്ദരിയുമായ പോർഷ്യ എന്നൊരു യുവതിയുണ്ടായിരുന്നു. അവളെ വിവാഹം കഴിക്കണമെന്ന് ബസ്സാനിയോ അതിയായി മോഹിച്ചു. അതു നിറവേറ്റണമെങ്കിൽ ആ നഗരത്തിൽ പോകുന്നതിനും മറ്റും കുറെ പണം കൂടിയേ തീരൂ.

കടം വാങ്ങിയെങ്കിലും സുഹൃത്തിനെ സഹായിക്കുകതന്നെ വേണം. തൻെറ കച്ചവടക്കപ്പലുകൾ വ്യാപാരം കഴിഞ്ഞു മടങ്ങി വരുമ്പോൾ കടം വീട്ടാൻ പ്രയാസമില്ല. ഇപ്രകാരമായിരുന്നു അൻറ്റോണിയോവിൻെറ മനോഗതം. ഈ വിചാരത്തോടെ പല കച്ചവടക്കാരെയും സമീപിച്ചുവെങ്കിലും ആരുടെ കൈയിലും റൊക്കം പണം ഉണ്ടായിരുന്നില്ല. ഒടുവിൽ അറ്റ കൈയ്ക്ക്, തീരെ ഇഷ്ടമില്ലാത്ത ഒരേർപ്പാടിനുപോലും തയ്യാറായി. ആവശ്യക്കാരന് ഔചിത്യമില്ലല്ലോ.

കൊള്ളപ്പലിശയ്ക്ക് കടംകൊടുത്തു പണംവലിച്ചുകൂട്ടുന്ന ഷൈലോക്ക് എന്ന ഒരു യഹൂദനെയാണ് ആ ചങ്ങാതിമാർ അവസാനം ആശ്രയിക്കാമെന്നുവച്ചത്. അയാൾക്കാണെങ്കിൽ, പലിശ വാങ്ങാതെ കടംകൊടുക്കുന്ന പതിവുള്ള അൻറ്റോണിയോവിനോട് കടുത്ത വിദ്വേഷമാണ് ഉണ്ടായിരുന്നത്. തൻെറ കച്ചവടത്തിനു വിഘാതമാണല്ലോ അൻറ്റോണിയോവിൻെറ

പ്രവൃത്തി. എങ്ങനെയും അയാളെ കുടുക്കാൻ തക്കം നോക്കിയിരുന്നപ്പോഴാണ് അയാൾ നേരിട്ട് അപേക്ഷയുമായി ഷൈലോക്കിന്റെ അടുക്കൽ ചെന്നത്.

കൗശലക്കാരനായ ഷൈലോക്ക് പണം കൊടുക്കാമെന്ന് ഏറ്റു. എന്നാൽ ഒരു കരാറിൽ മാത്രം. മൂന്നുമാസം തികയുന്ന ദിവസം കടം വീട്ടാത്തപക്ഷം അൻറ്റോണിയോവിന്റെ നെഞ്ചിൽ നിന്ന് ഒരുറാത്തൽ മാംസം മുറിച്ചുകൊടുക്കണം. അൻറ്റോണിയോ ശങ്കകൂടാതെ സമ്മതിച്ചു; കരാറിൽ ഒപ്പുവച്ചു. എന്തിനു ശങ്കിക്കണം? കപ്പലുകൾ രണ്ടു മാസത്തിനകം തിരിച്ചെത്തു മല്ലോ. പിന്നെ പണം മടക്കിക്കൊടുക്കാൻ പ്രയാസമുണ്ടോ? പണം വാങ്ങിച്ചുകൊണ്ട് സ്നേഹിതൻമാർ പിരിഞ്ഞു.

ബസ്സാനിയോ നേരെ പോയത്, ബെൽമണ്ട് പട്ടണത്തി ലേക്കാണ്. അവിടെ ചെന്നപ്പോൾ ഒരു കാര്യം മനസ്സി ലായി. പോർഷ്യയെ കല്യാണം കഴിക്കണമെങ്കിൽ ഒരു പന്തയ ത്തിൽ ജയിക്കണം. പലരും ശ്രമിച്ചുനോക്കിയിട്ടും പരാജയ പ്പെട്ടതേയുള്ളൂ. എന്നാൽ ബസ്സാനിയോ പന്തയത്തിൽ വിജ യിയായി, പോർഷ്യയെ വിവാഹം ചെയ്തു. അന്ന് അവൾ ബസ്സാനിയോവിന് ഒരു മോതിരം സമ്മാനിച്ചു. അത് ആർക്കും കൊടുക്കരുതെന്ന് അവൾ നിഷ്ക്കർഷിച്ചിരുന്നു.

അങ്ങനെയിരിക്കെ, അൻറ്റോണിയോവിന്റെ കപ്പലുകൾ മുങ്ങിപ്പോയി എന്ന വർത്തമാനം നാട്ടിൽ പരന്നു. അറിഞ്ഞവർ ക്കെല്ലാം വളരെ സങ്കടം തോന്നി. ഷൈലോക്ക് അത്യന്തം സന്തോ ഷിക്കുകയാണ് ചെയ്തത്. നവവധുവുമായി ആനന്ദിച്ചു കഴിയുന്ന കാലത്താണ് ബസ്സാനിയോ ഈ ദുരന്തം അറിഞ്ഞത്. അയാളുടെ സങ്കടം കണ്ട് പോർഷ്യ കാരണമന്വേഷിച്ചു. ഭർത്താ വിൽ നിന്ന് എല്ലാ വിവരങ്ങളും അവൾ ധരിച്ചു. ഉടൻ തന്നെ ഷൈലോക്കിനു കൊടുക്കേണ്ടതിലിരട്ടി പണവും കൊടുത്ത് ബസ്സാനിയോവിനെ വെനീസിലേക്ക് അയച്ചു. ബസ്സാ നിയോ യാത്രയായതിനുശേഷം പോർഷ്യ പരിചാരികയെ തുണ കൂട്ടി മറ്റാരോടും ഒന്നുംപറയാതെ സ്ഥലം വിടുകയും ചെയ്തു.

ഇതിനിടയ്ക്ക് വെനീസിൽ പലതും സംഭവിച്ചു. കരാർ കാലം കഴിഞ്ഞിട്ടും പണം കിട്ടാഞ്ഞതിനാൽ ഷൈലോക്ക് നാടു വാഴിയുടെ മുമ്പിൽ സങ്കടം ബോധിപ്പിച്ചു. നാടുവാഴിയുടെ സന്നിധിയിൽ കോടതികൂടി വിചാരണ തുടങ്ങി. പണം നിശ്ചിതകാലത്തിനകം കിട്ടാഞ്ഞതുകൊണ്ട് പകരം മാംസം കിട്ടണമെന്നായിരുന്നു ഷൈലോക്കിന്റെ പിടിവാശി. കടത്തുക യുടെ ഇരട്ടിപ്പണം കൊടുക്കാമെന്നു ബസ്സാനിയോ

പറഞ്ഞിട്ടും, പത്തിരട്ടി കിട്ടിയാലും വേണ്ടെന്നായി ഷൈലോക്ക്. അയാഠം കത്തിക്കു മൂർച്ച കൂട്ടി. തുലാസ്സു തയ്യാറാക്കി. കണ്ടു നിന്നവരെല്ലാം ദുഃഖിതരായി.

അപ്പോഠം അതാ പുതിയ ഒരു വക്കീൽ വരുന്നു. എല്ലാവരുടെയും കണ്ണുകഠം അങ്ങോട്ടു തിരിഞ്ഞു. പുതിയ വക്കീൽ കരാർ വാങ്ങി നോക്കി ഇങ്ങനെ പറഞ്ഞു: ''കരാർ പ്രകാരം പ്രവർത്തിക്കാൻ അൻറ്റോണിയോ തയ്യാറാവണം.'' അതു കേട്ടപ്പോഠം ഷൈലോക്കിനു വളരെ സന്തോഷമായി. അയാഠം കത്തിയുടെ മൂർച്ച പരിശോധിച്ചു. തുലാസ്സു കൈയിലെടുത്ത്



ഒരടി മുന്നോട്ടു വച്ചപ്പോഴേയ്ക്കും വക്കീൽ തടഞ്ഞു: ''മാംസം മുറിച്ചെടുക്കാം. എന്നാൽ ഒരു കാര്യം: ഒരു തുള്ളി രക്തം ചിന്താൻപാടില്ല. ചിന്തിയാൽ ഷൈലോക്കിൻെറ സ്വത്തു മുഴുവൻ സർക്കാരിനടങ്ങും. അതാണ് ഇവിടത്തെ നിയമം.'' ഷൈലോക്ക് ഉത്സാഹം നശിച്ചു നിരാശനായി. മറ്റുള്ളവർക്കെല്ലാം വലിയ ആശ്വാസമായി. ''ചോര പൊടിയാതെ എങ്ങനെ മാംസം മുറിക്കും. ശരി മാംസം വേണ്ട.'' ഷൈലോക്ക് വിചാരിച്ചു. ബസ്സാനിയോ കൊടുക്കാമെന്നു പറഞ്ഞ പണം കിട്ടിയാൽ മതിയെന്നായി അയാഠം. ഒരിക്കൽ വേണ്ടെന്നു

പറഞ്ഞതുകൊണ്ട് അത് ഇനി കിട്ടാൻ നിവൃത്തിയില്ലെന്നും വെനീസിലെ ഒരു പൗരനെ ചതിച്ചു കൊല്ലാൻ ശ്രമിച്ചതിന് ഷൈലോക്ക് ശിക്ഷയനുഭവിക്കേണ്ടതാണെന്നും വക്കീൽ വാദിച്ചു. ശിക്ഷ നിശ്ചയിക്കാൻ നാടുവാഴി അൻറ്റോണിയോവിനോട് ആവശ്യപ്പെട്ടു. അൻറ്റോണിയോ അഭിപ്രായപ്പെട്ടത് ഷൈലോക്കിൻെറ സ്വത്തിൽ പകുതി അയാളുടെ മകൾക്കു കൊടുക്കണം എന്നാണ്. നാടുവാഴി അപ്രകാരം വിധി പ്രസ്താവിച്ചു. ഷൈലോക്കിന് കൂനിൻമേൽ കുരു എന്നപോലെയായി ഈ ശിക്ഷാവിധി. തന്നെധിക്കരിച്ച് ഒരു ക്രിസ്ത്യാനിയെ വിവാഹം കഴിച്ചതു നിമിത്തം തൻെറ കോപത്തിനും വെറുപ്പിനും പാത്രമായിരുന്ന മകൾക്കാണ് മുതലിൽ പാതി കൊടുക്കേണ്ടിവന്നിരിക്കുന്നത്. അയാൾ തലതാഴ്ത്തി കോടതിയിൽ നിന്ന് പുറത്തു കടന്നു.

പുതിയ വക്കീലിൻെറ സാമർത്ഥ്യത്തെ എവരും പ്രശംസിച്ചു. അയാൾക്കു തക്ക സമ്മാനം കൊടുക്കണമെന്ന് ബസ്സാനിയോ ആഗ്രഹിച്ചു. തൻെറ കൈവശമുള്ള പണം കൊടുത്തുവെങ്കിലും വക്കീൽ അതു വാങ്ങിയില്ല. എന്തെങ്കിലും സ്വീകരിക്കണമെന്നു നിർബന്ധമാണെങ്കിൽ ബസ്സാനിയോവിൻെറ കൈയിൽ കിടക്കുന്ന മോതിരം മതിയെന്നു വക്കീൽ പറഞ്ഞു. ബസ്സാനിയോ കുഴങ്ങിവശായി. പോർഷ്യയെ കാര്യം പറഞ്ഞു സമാധാനിപ്പിച്ചുകൊള്ളാമെന്നു വിചാരിച്ച്, അയാൾ മോതിരം വക്കീലിനു സമ്മാനിച്ചു.

സ്നേഹിതൻമാർ ബെൽമണ്ടിൽ എത്തി, പോർഷ്യയെ കണ്ട് കോടതിയിൽ നടന്നതെല്ലാം വിസ്തരിച്ചുപറഞ്ഞു. മോതിരം വക്കീലിനു സമ്മാനിച്ചു എന്നു കേട്ടപ്പോൾ പോർഷ്യയ്ക്ക് നീരസമായി. അൻറ്റോണിയോ അവളെ ആശ്വസിപ്പിക്കാൻ ശ്രമിച്ചു. ഒടുവിൽ പോർഷ്യ ഒരു മോതിരമെടുത്ത് അൻറ്റോണിയോവിൻെറ കൈയിൽ കൊടുത്ത് അത് ബസ്സാനിയോവിനെ ഏൽപിക്കാൻ പറഞ്ഞു. അതെങ്കിലും കൈമാറ്റം ചെയ്തുകളയരുതെന്ന് ഒരു താക്കീതും നൽകി. ബസ്സാനിയോ മോതിരം വാങ്ങി. എന്തൊരാശ്ചര്യം! പഴയ മോതിരം തന്നെ! അതെങ്ങനെ സംഭവിച്ചു! പോർഷ്യ പൊട്ടിച്ചിരിച്ചു. ആ ചെറുപ്പക്കാരനായ വക്കീൽ അവളായിരുന്നു!

### അഭ്യാസം

പദങ്ങൾ:—

വ്യാപാരകേന്ദ്രം, ജന്മനാ, അതീവ, മനോഗതം, വിഘാതം, പരാജയം, നവവധു, ദുരന്തം, സന്നിധി, പിടിവാശി, താക്കീത്, അതിയായി, നിവസിച്ചിരുന്നു, രൊക്കം, ശങ്കിക്കുക, ഔചിത്യം, കൈമാറ്റം.

താഴെപ്പറയുന്ന പ്രയോഗങ്ങൾ ശ്രദ്ധിക്കുക:—

അറ്റകൈ, കൊള്ളപ്പലിശ, പണം വലിച്ചുകൂട്ടുക, തക്കം നോക്കുക, സങ്കടം ബോധിപ്പിക്കുക, കൂനിൽമേൽ കുരു, പിടിവാശി, കുഴഞ്ഞിപ്പോവുക.

ചോദ്യങ്ങൾ:—

1. 'ആവശ്യക്കാരന് ഔചിത്യമില്ലല്ലോ'—ഈ കഥയിൽ ഈ ശൈലി ഏതു സംഭവത്തെ സൂചിപ്പിക്കുന്നു.
2. അൻറ്റോണിയോ ഒപ്പിട്ട കരാറിലെ വ്യവസ്ഥകൾ എന്തെല്ലാം?
3. ഷൈലോക്കിന് അൻറ്റോണിയോവിനോട് വിദ്വേഷം തോന്നാൻ കാരണമെന്താണ്?
4. ഷൈലോക്കിൻെറ പിടിയിൽ നിന്ന് അൻറ്റോണിയോ എങ്ങനെ രക്ഷപ്പെട്ടു?
5. ഷൈലോക്കിന് എന്തെല്ലാം നഷ്ടപ്പെട്ടു?
6. പോർഷ്യയായിരുന്നു വക്കീൽ എന്ന് ഒടുവിൽ എങ്ങനെ വെളിപ്പെട്ടു?
7. 'ഷൈലോക്ക് എങ്ങനെയും അൻറ്റോണിയോവിനെ കുടുക്കാൻ തക്കം നോക്കിയിരുന്നപ്പോൾ അയാൾ നേരിട്ട് അപേക്ഷയുമായി ഷൈലോക്കിൻെറ അടുക്കൽ ചെന്നു'.

ഈ വാക്യത്തിലെ അംഗവാക്യവും അംഗിവാക്യവും തിരിച്ചെഴുതുക. അംഗിവാക്യവും ഒന്നിൽ കുറയാതെ അംഗവാക്യവുമുള്ള വാക്യത്തിനു സങ്കീർണ്ണകം എന്നാണ് പേർ. ഇതുവരെ പഠിച്ച പാഠങ്ങളിൽനിന്ന് സങ്കീർണ്ണകവാക്യങ്ങൾ കണ്ടെത്തുക.

---

പാഠം 8

# ചില വിചിത്ര സസ്യങ്ങൾ

പടർന്നു പന്തലിച്ച പടുകൂറ്റൻ പേരാലുതൊട്ട് കൊച്ചു റോസാച്ചെടിവരെ എത്രയെത്രയിനം സസ്യങ്ങളാണ് പ്രകൃതിയിലുള്ളത്! സസ്യങ്ങളില്ലാത്ത ഒരു ലോകത്തെക്കുറിച്ച് നമുക്ക് സങ്കല്പിക്കാൻപോലും സാധിക്കുമോ? ലോകത്തിനു നിറവും ഭംഗിയും ചൈതന്യവും നൽകുന്ന സസ്യജാലത്തെപ്പറ്റിയുള്ള പഠനം വളരെ രസാവഹമാണ്. അവയിൽത്തന്നെ അതിവിചിത്രങ്ങളായ സ്വഭാവങ്ങളും പെരുമാറ്റങ്ങളുമുള്ള ചെടികൾ വളരെയുണ്ട്. രണ്ടുമൂന്നു ഉദാഹരണങ്ങൾ മാത്രം നമുക്ക് ഒന്നു പരിശോധിച്ചു നോക്കാം.

മനുഷ്യൻ ജന്തുക്കളെയും മൃഗങ്ങൾ മറ്റു മൃഗങ്ങളെയും കൊന്നുതിന്നുന്നത് സാധാരണമാണ്. സസ്യങ്ങൾ അങ്ങനെ ചെയ്യാറുണ്ടോ? ഇല്ലെന്നായിരിക്കും ഉടനടി പറയാൻ തോന്നുക. പക്ഷേ ജീവനുള്ള കൊച്ചുപ്രാണികളെ കൊന്ന് അവയിൽ

അടങ്ങിയിട്ടുള്ള പോഷകാംശങ്ങൾ ഭക്ഷിക്കുന്ന ചില വിചിത്ര സസ്യങ്ങളുണ്ട്. ഇരപിടിക്കാൻ കൈകാലുകളോ ഇറച്ചി ചീന്തി മുറിക്കാൻ മൂർച്ചയുള്ള പല്ലുകളോ ഒന്നും അവയ്ക്കില്ല. എന്നാൽ ചെറുതരം പ്രാണികളുടെ സത്ത് ഊറ്റിത്തിന്നാൻ ഉതകുന്ന പ്രത്യേകാവയവങ്ങൾ ആ ചെടികൾക്ക് പ്രകൃതി നൽകിയിരിക്കുന്നു.

ചതുപ്പുനിലങ്ങളിലാണ് ഇത്തരം മാംസഭുക്കുകളായ ചെടികൾ അധികം കാണുന്നത്. ധാന്യനൂറ് അല്ലെങ്കിൽ സ്റ്റാർച്ചുപോലെതന്നെ നൈട്രജനും അടങ്ങിയിട്ടുള്ള ഭക്ഷണം സസ്യങ്ങൾക്ക് അത്യാവശ്യമാണ്. സ്റ്റാർച്ച് സ്വന്തമായി നിർമ്മിക്കാൻ കഴിവുണ്ട് മിക്ക സസ്യങ്ങൾക്കും. എന്നാൽ നൈട്രജൻ അടങ്ങിയ ലവണങ്ങൾ ഏറിയപങ്കും മണ്ണിൽനിന്നാണ്



അവയ്ക്ക് ലഭിക്കുന്നത്. അതു വേണ്ടത്ര കിട്ടാൻ ഇടയില്ലാത്ത പ്രദേശത്തു വളരുന്ന സസ്യങ്ങൾക്ക് ആ കുറവു പരിഹരിക്കാൻ മറ്റു വഴികൾ തേടേണ്ടിവരും. അങ്ങനെ വരുമ്പോഴാണ് ആ ചെടികൾ ചെറുപ്രാണികളെ പിടിച്ച് നൈട്രജൻ അടങ്ങിയിട്ടുള്ള അവയുടെ സത്തെടുത്ത് തൻകാര്യം നേടുന്നത്. ഇത്തരം പ്രാണിഹന്താക്കളായ ചെടികൾ കൂടുതൽ കാണുന്നത് നൈട്രജൻ ലവണങ്ങൾ വളരെ കുറഞ്ഞ കായൽപ്പാടങ്ങളിലാണ്. അഹിംസയുംകൊണ്ടിരുന്നാൽ അവയുടെ നിലനിൽപുതന്നെ പരുങ്ങലിലായിപ്പോകും.

മേൽപ്പറഞ്ഞതരത്തിൽപ്പെട്ട ഒന്നാണ് ഡ്രോസിറ എന്ന ചെടി! ചതുപ്പുനിലത്തിലാണ് ഇതു വളരുന്നത്. ഇതിൻെറ ചെറിയ ഇലകളിൽനിന്ന് കുറെ മുള്ളുകൾ ഉയർന്നു നിൽപുണ്ട്. ഒരുതരം പശയും ഇതിൽ ഉണ്ടായിരിക്കും. ഈച്ചയോ മറ്റു പ്രാണികളോ അതിൽ തൊട്ടുപോയാൽ കുടുങ്ങിയതുതന്നെ! അവ അതിൽ ഒട്ടിപ്പിടിച്ചുപോരുന്നു. മുള്ളുകൾ പ്രാണിക്കു നേരെ വളയുകയായി. ദീപനരസംപോലുള്ള ഒരുതരം നീര് അതു പുറത്തുവിടുന്നു. അങ്ങനെ ദഹനം വരുത്തിയ ഇരയെ യാണ് ചെടി വലിച്ചെടുക്കുന്നത്. ഡ്രോസിറച്ചെടിയുടെ ഇല യിൽ ഇറച്ചിനുറുക്ക് ഇട്ടുകൊടുത്താൽപോലും അതു ഭക്ഷിക്കു ന്നതായി കണ്ടിട്ടുണ്ട്. എന്നാൽ, പോഷകാംശമൊന്നുമില്ലാത്ത കടലാസുതുണ്ടോ മറ്റോ ആണ് ഇട്ടുകൊടുക്കുന്നതെങ്കിൽ അതിനു യാതൊരു ഭാവഭേദവുമില്ല.



ഇതിലും വിചിത്രമാണ് പാത്രച്ചെടിയുടെ പെരുമാറ്റം. ഇതിൻെറ ഇലയുടെ അറ്റം നീണ്ട നാരായി പരിണമിച്ചിരിക്കുന്നു. നാരിൻെറ അറ്റത്ത് കൂജപോലെ, അല്ലെങ്കിൽ ജലപാത്രംപോലെ ഒരവയവം ഉള്ളതുകൊണ്ടാണ് അതിനെ പാത്രച്ചെടി എന്നു വിളിക്കുന്നത്. പാത്രത്തിന് പത്രം കൊണ്ടുള്ള ഒരടപ്പുണ്ട്.

പാത്രത്തിന്റെ വായ്ക്കു ചുറ്റും തേനൂറുന്ന ഗ്രന്ഥികളുമുണ്ട്. പാത്രത്തിനുള്ളിൽ പകുതിമുക്കാൽ ഭാഗത്തോളം കൊഴുത്ത ഒരു മധുരദ്രവം ഉണ്ടായിരിക്കും. പ്രാണികളെ ആകർഷിക്കത്തക്ക വർണ്ണഭംഗിയുള്ളതാണ് ഈ പാത്രം

തേൻകുടിക്കാൻ കൊതിപൂണ്ടു വരുന്ന പ്രാണികൾ ഏറിയ കൂറും ഈ മധുപാത്രത്തിനകത്ത് വഴുതിവീഴുന്നു. അതോടെ അവയുടെ കഥ കഴിഞ്ഞതുതന്നെ. ദ്രവത്തിൽനിന്നു കരകയറാൻ കഴിയാതെ പ്രാണികൾ അതിൽ മുങ്ങിമരിക്കുന്നു. അങ്ങനെ ഒട്ടേറെ ജീവികളെ കെണിയിൽ കുടുക്കി ആ വിരുതൻചെടി അവയുടെ സാരാംശം ഊറ്റിയെടുക്കുന്നു. ഉഷ്ണമേഖലാപ്രദേശങ്ങളിലാണ് ഈ സസ്യം അധികം കണ്ടുവരുന്നത്. ചില ചെടികളിലെ പാത്രങ്ങൾ വളരെ വലുതായിരിക്കുമത്രെ. കൊച്ചു പക്ഷികളെപ്പോലും മുക്കിക്കൊല്ലാൻ മതിയാവുന്ന ദ്രാവകം അതിൽ അടങ്ങിയിട്ടുണ്ടാവുമെന്ന് അറിയുമ്പോൾ അദ്ഭുതപ്പെട്ടുപോകും.



ജലാശയങ്ങളിൽ വളരുന്ന ഒരിനം ചെടി ഇരപിടിക്കുന്നത് സഞ്ചിപോലെയുള്ള ഒരു അവയവംകൊണ്ടാണ്. അതിനാൽ

അതിനെ സഞ്ചിച്ചെടി എന്നു വിളിക്കുന്നതിൽ തെറ്റില്ല. വീതി കുറഞ്ഞ ഇലകൾക്കിടയ്ക്കാണ് സഞ്ചിക്കു സദൃശമായ ഈ അവയവം സ്ഥിതി ചെയ്യുന്നത്. ശരിക്കും ഒരെലിക്കെണി പോലെ പ്രവർത്തിക്കുന്നതാണ് ഈ സഞ്ചി. സഞ്ചി സ്വയം പ്രവർത്തിച്ച് അതിനകത്തുള്ള വെള്ളം പുറത്തേയ്ക്കു തള്ളി വിടുന്നു. അപ്പോഴേയ്ക്കും ഇരപിടിക്കാൻ ഒരുങ്ങിക്കഴിഞ്ഞു. സഞ്ചിയുടെ ഒരറ്റത്ത് ഒരു കവാടമുണ്ട്; അതിനു ചുറ്റും കുറെ മുള്ളുകളും. എട്ടും പൊട്ടും തിരിയാത്ത പ്രാണികൾ ജലത്തിലൂടെ നീന്തിക്കളിച്ചുവരുമ്പോൾ ആ മുള്ളുകളിൽ സ്പർശിക്കാൻ ഇടയാകുന്നു. ഉടൻ സഞ്ചിയുടെ കവാടം തുറന്നു മലർക്കുകയായി. പെട്ടെന്നു സഞ്ചി വികസിക്കുന്നു. ജലം അതിനുള്ളിൽ തള്ളിക്കയറുന്നു. ആ ഒഴുക്കിൽ പ്രാണി സഞ്ചിക്കുള്ളിലേയ്ക്കു വലിക്കപ്പെടുന്നു. പിന്നെ ഒട്ടും താമസമില്ല, കവാടം അടയുകയായി. പാവപ്പെട്ട പ്രാണിയുടെ വിധി അതോടെ നിർണ്ണയിക്കപ്പെട്ടുകഴിഞ്ഞു. പിന്നീടു സൗകര്യം പോലെ ദഹനം വരുത്തി മൃഷ്ടാന്നം സാപ്പിട്ടുകൊണ്ടാൽ മതി. കയ്യോ പല്ലോ നഖമോ ഒന്നുമില്ലാത്ത ആ ചെടിയുടെ പ്രകൃതിസിദ്ധമായ വിരുതു നോക്കൂ. എത്ര വിസ്മയകരം!

### അഭ്യാസം

പദങ്ങൾ:—

പടുകൂറ്റൻ, സസ്യജാലം, രസാവഹം, പോഷകാംശങ്ങൾ, പ്രാണിഹന്താക്കൾ, ദീപനരസം, ഭാവഭേദം, മധുരദ്രവം, മധുപാത്രം, പത്രം, സ്വയം പ്രവർത്തിക്കുക, കവാടം, മൃഷ്ടാന്നം, പ്രകൃതിസിദ്ധം, സദൃശം, വിസ്മയകരം, പരുങ്ങൽ.

വാക്യത്തിൽ പ്രയോഗിക്കുക:—

നിലനിൽപു പരുങ്ങലിലാവുക, എട്ടും പൊട്ടും തിരിയാത്ത, മൃഷ്ടാന്നം.

ചോദ്യങ്ങൾ:—

1. ചതുപ്പുനിലത്തിൽ വളരുന്ന ചില സസ്യങ്ങൾ എന്തുകൊണ്ടാണ് പ്രാണികളെ കൊന്നുതിന്നുന്നത് ?
2. ഡ്രൊസിറച്ചെടി ഇരയെടുക്കുന്ന രീതി വിവരിക്കുക.
3. പാത്രച്ചെടിയെന്നു പേരുവരാൻ കാരണമെന്ത്?
4. സഞ്ചിച്ചെടി ഇരപിടിക്കുന്നതെങ്ങനെ?
5. ഈ പാഠത്തിലെ സങ്കീർണ്ണവാക്യങ്ങൾ തിരഞ്ഞെടുത്ത് അംഗിവാക്യമായും അംഗവാക്യമായും പിരിച്ചെഴുതുക.

പാഠം 9

# ചങ്ങാലിപ്രാവ്

ചെറുപുള്ളിച്ചിറകുള്ള ചങ്ങാലിപ്രാവേ,
തലതല്ലിക്കരയുന്നതെന്തുകൊണ്ടോ? നിൻെറ
തലതല്ലിക്കരയുന്നതെന്തുകൊണ്ടോ?

പറയുന്നു ചങ്ങാലി, ''ഞാനിന്നു നാഴി–
പ്പയറെൻമകൾക്കു കൊടുത്തുപോയ്, ഉപ്പിട്ടു
തിരിയേവരുമ്പോൾ വറുത്തുവയ്ക്കാൻ.

തിരിയേ വരുംനേര,മെന്തുചൊല്ലേണ്ടൂ,
ഉരിയേപയറുള്ളു ചട്ടിയിലൊട്ടാകെ,
യുരിയേ പയർമണി കണ്ടതുള്ളൂ!

പയറെന്തുചെയ്തു നീയറുകള്ളിപ്പെണ്ണേ,
പകുതിയുമില്ലല്ലോ, നീകൊറിച്ചോ, നിൻെറ
പലകൂട്ടുകാർക്കും നീ സൽക്കരിച്ചോ?

പറയുന്നീലവളൊന്നും, വറവുതീർന്നപ്പോൾ
പയറിത്രമാത്രമേ കണ്ടതുള്ളൂ, കള്ളം
പറയുന്നതല്ല ഞാൻ തെല്ലുമമ്മേ.

പൊളിയാണിതെല്ലാം, ഞാൻ പൊട്ടിയെന്നോർത്തോ
കലികൊണ്ടുകൊത്തി ഞാൻ നെഞ്ചിൽനീളേ,യെൻെറ
കലികൊണ്ടുകൊന്നു ഞാൻ പൊന്നുമോളെ!

പകതീർന്നു, താനേവറുത്തു ഞാൻ നാഴി–
പ്പയ,റുപ്പുചേർത്തു, വറുത്തപ്പോഴോ, മണി–
പ്പയറുരിമാത്രമേ കണ്ടതുള്ളൂ.

പഴിചാരി കൊത്തിഞാൻ കൊന്നുപോയല്ലോ
പയർവറുക്കുമ്പോൾ കുറഞ്ഞുപോമെന്നുള്ള
പരമാർത്ഥമറിയാതെൻ പൊന്നുമോളെ!

ഉരിമണിപ്പയറിന്നു കുഞ്ഞിനെക്കൊന്നേൻ
ഉലകത്തിലെന്തിനു ഞാനിരിപ്പൂ, മേലി–
ലുലകത്തിലെന്തിനു ഞാനിരിപ്പൂ!''

[വൈലോപ്പിള്ളി

അഭ്യാസം

1. ഇതിലെ കഥാംശം ഒരു ലഘുനാടകമായി അഭിനയിക്കുക.
2. ഈ കവിതയിൽ നിങ്ങൾക്ക് ഇഷ്ടപ്പെട്ട അംശങ്ങൾ ഏതെല്ലാം?

പാഠം 10

# ശാന്തമായ സ്വരവും ധീരമായ പ്രവൃത്തിയും

ഒരുകാലത്ത് ജാതിയുടെപേരിൽ പല ദുരാചാരങ്ങൾ കേരളത്തിൽ നിലവിലിരുന്നു. തൊട്ടുകൂടാത്തവരും തീണ്ടിക്കൂടാത്തവരും ദൃഷ്ടിയിൽപെട്ടാൽപോലും ദോഷമുള്ളവരുമായി ഒട്ടേറെ ജാതികളും ഉപജാതികളും ഉണ്ടായിരുന്നു അന്ന്. ഇങ്ങനെ മേലോട്ടും കീഴോട്ടുമുള്ള പല തട്ടുകളിലായി മനുഷ്യരെ അകറ്റി നിറുത്തുന്നതായിരുന്നു അക്കാലത്തെ ജാതിസമ്പ്രദായം. മനുഷ്യത്വത്തെ ചവുട്ടിമെതിക്കുന്ന ഈ വ്യവസ്ഥിതി കണ്ടു പൊറുക്കാഞ്ഞിട്ടാണ്, സ്വാമി വിവേകാനന്ദൻ കേരളം സന്ദർശിച്ച അവസരത്തിൽ 'ഇതൊരു ഭ്രാന്താലയംതന്നെ' എന്നു പറഞ്ഞുപോയത്. ഈ ദുർദശയിൽനിന്ന് കേരളത്തെ മോചിപ്പിക്കാൻ ഫലപ്രദമായി പരിശ്രമിച്ച പുണ്യാത്മാവാണ് ശ്രീനാരായണ ഗുരു.



തിരുവനന്തപുരത്തിനടുത്തുള്ള ചെമ്പഴന്തി എന്ന ഗ്രാമത്തിലെ ഒരു സാധാരണ ഈഴവകുടുംബത്തിൽ കൊല്ലവർഷം 1031 ചിങ്ങം 14–ാം തീയതി ശ്രീനാരായണൻ ജനിച്ചു. നാണു

എന്നായിരുന്നു മാതാപിതാക്കൻമാർ വിളിച്ചുവന്ന ഓമനപ്പേര്. ബാല്യത്തിൽ തന്നെ ബുദ്ധിശക്തിയും ചിന്താശീലവും ബാലൻ പ്രകടിപ്പിച്ചിരുന്നു. നാട്ടിലെ ഒരു കുടിപ്പള്ളിക്കൂടത്തിലാണ് പ്രാഥമികവിദ്യാഭ്യാസം ചെയ്തത്. നല്ല പ്രകാശമുള്ള കണ്ണുകളും ഉയർന്ന നാസികയും മെലിഞ്ഞ ശരീരവും സദ്സ്വഭാവവുമുള്ള നാണുവിനെ സതീർത്ഥ്യരും അധ്യാപകരും വളരെ ഇഷ്ടപ്പെട്ടു. കുടിപ്പള്ളിക്കൂടത്തിലെ പഠിത്തം കഴിഞ്ഞതിനു ശേഷം സംസ്കൃതത്തിൽ ഉപരിപഠനം നടത്തുന്നതിനായി ദൂരദേശമായ കരുനാഗപ്പള്ളിയിലെ ഒരു ഗുരുകുലത്തിൽ ആ കുമാരൻ ചേർന്നു. ആറു വർഷത്തോളം അവിടെ പഠിച്ചു. ഒഴിവു സമയങ്ങളിലെല്ലാം ഏകാകിയായിരുന്നു ചിന്തിക്കാനായിരുന്നു ആ കുമാരനു താൽപര്യം. കരുനാഗപ്പള്ളിയിൽനിന്നു വീട്ടിൽ മടങ്ങിയെത്തിയതിൽ പിന്നീട് ഒരു പള്ളിക്കൂടംകെട്ടി കുട്ടികളെ പഠിപ്പിക്കാൻ തുടങ്ങി. ഇങ്ങനെ നാണു നാണുവാശാനായി. അക്കാലത്ത് രാത്രികാലങ്ങളിൽ അകലെയുള്ള പാറക്കൂട്ടങ്ങളിൽ ചെന്നിരുന്ന് ദീർഘനേരം ധ്യാനിക്കുക നാണുവാശാൻെറ പതിവായിരുന്നു. അങ്ങനെയിരിക്കെ വീട്ടുകാരുടെ നിർബന്ധം നിമിത്തം ഒരു വിവാഹബന്ധത്തിൽ ഏർപ്പെടേണ്ടിവന്നു. പക്ഷേ താമസിയാതെ ഗൃഹത്തോടുള്ള എല്ലാ ബന്ധങ്ങളും ഉപേക്ഷിച്ച് ആ യുവാവ് നാടുവിട്ടുപോവുകയാണുണ്ടായത്.

വളരെക്കാലം അദ്ദേഹം ചിന്താനിരതനായി നാടെങ്ങും അലഞ്ഞുനടന്നു. ആ ലക്ഷ്യമില്ലാത്ത യാത്രയിൽ എത്രയോ സ്ഥലങ്ങൾ കണ്ടു: എത്രയോ ജനങ്ങളുമായി അടുത്തിടപെട്ടു. അവർ അനുഭവിക്കുന്ന ദുഃഖങ്ങളും അവശതകളും പ്രത്യക്ഷത്തിൽ മനസ്സിലാക്കി. ജാതികൃതമായ ദുരവസ്ഥകൾ കണ്ട് അദ്ദേഹത്തിൻെറ കരളലിഞ്ഞു. അതിനിടയിൽ മനസ്സിനെ നിയന്ത്രിച്ചു നിലയ്ക്കു നിർത്താൻവേണ്ടി യോഗവിദ്യ പരിശീലിച്ചു. കേരളത്തിൻെറ തെക്കൻ പ്രദേശത്തുള്ള മരുത്വാമലയിൽ ചിരകാലം തപസ്സനുഷ്ഠിച്ചു. അനന്തരം വീണ്ടും പല സ്ഥലങ്ങളിൽ ചുറ്റിസ്സഞ്ചരിച്ചു. ഒടുവിൽ നെയ്യാറ്റിൻകരയ്ക്കടുത്തുള്ള അരുവിപ്പുറത്തെത്തി അവിടത്തെ വനപ്രദേശത്തിൽ ആസ്ഥാനമുറപ്പിച്ചു.

ഇങ്ങനെ ഒരു അസാധാരണപുരുഷൻ അവിടെ എത്തിയിരിക്കുന്നു എന്നറിഞ്ഞ് ഗ്രാമാന്തരങ്ങളിലുള്ള ജനങ്ങൾ അദ്ദേഹത്തെ കാണാൻ അങ്ങോട്ടു പ്രവഹിച്ചുതുടങ്ങി. അവരിലധികം പേരും ക്ഷേത്രങ്ങളിൽ പ്രവേശനം ഇല്ലാത്ത അവർണ്ണസമുദായക്കാരായിരുന്നു. അവർക്കുവേണ്ടി അദ്ദേഹം ആറ്റിൽനിന്ന് ഒരു

പാറക്കഷണം മുങ്ങിയെടുത്ത് അവിടെ ഒരു ശിവപ്രതിഷ്ഠ നടത്തി. അഭൂതപൂർവ്വമായ ഒരു സംഭവമായിരുന്നു അത്. ബ്രാഹ്മണർക്കല്ലാതെ മറ്റാർക്കും വിഗ്രഹപ്രതിഷ്ഠ ചെയ്യാൻ പാടില്ലാതിരിക്കെ ഒരു അവർണ്ണൻ അതു ചെയ്യുക! ഉയർന്ന ജാതിക്കാർക്ക് അതു സഹിച്ചില്ല. അവരോട് കൂസൽകൂടാതെ ശ്രീനാരായണൻ പറഞ്ഞതെന്തെന്നറിയാമോ? ''ഓ! അതിനെന്താണ്? ഞാൻ ഈഴവശിവനെയാണു പ്രതിഷ്ഠിച്ചത്.'' നൂറ്റാണ്ടുകളുടെ പഴക്കമുള്ള ഒരാചാരത്തെ എത്ര ശാന്തമായും സൗമ്യമായുമാണ് അദ്ദേഹം ലംഘിച്ചത്! എതിരാളികൾക്ക് ഉത്തരം മുട്ടിപ്പോയി. പ്രതിഷ്ഠ നടന്ന സ്ഥലത്ത് ശ്രീനാരായണൻ ഒരു ക്ഷേത്രം നിർമ്മിച്ച് അവിടെ ഇങ്ങനെ എഴുതി വയ്പിച്ചു.

ജാതിഭേദം മതദ്വേഷം
ഏതുമില്ലാതെ സർവരും
സോദരത്വേന വാഴുന്ന
മാതൃകാസ്ഥാനമാണിത്.

പിൽക്കാലത്ത് കേരളത്തിൻെറ നാനാഭാഗങ്ങളിലായി നാരായണഗുരു പല ക്ഷേത്രങ്ങൾ നിർമ്മിക്കുകയും പ്രതിഷ്ഠകൾ നടത്തുകയും ചെയ്തിട്ടുണ്ട്. ഈ ക്ഷേത്രങ്ങളിൽ എല്ലാ ജാതിക്കാർക്കും പ്രവേശനം നൽകുകയും ചെയ്തു.

അരുവിപ്പുറത്തു ശിവക്ഷേത്രം കേന്ദ്രമാക്കി ഒരു ക്ഷേത്രയോഗം കൂടി സംഘടിപ്പിച്ചിരുന്നു. ഈ കൊച്ചുസഭയാണ് പിന്നീട് വികസിച്ച് ശ്രീനാരായണധർമ്മപരിപാലനയോഗമായി പരിണമിച്ചത്. ആ യോഗത്തിൻെറ സന്ദേശം കേരളമെങ്ങും വ്യാപിപ്പിക്കുവാനായിരുന്നു പിന്നത്തെ ശ്രമം. യോഗത്തിൻെറ പ്രവർത്തനങ്ങൾ അവശസമുദായങ്ങളെ ഉണർത്തി; സ്വാതന്ത്ര്യദാഹം അവരിൽ സംജാതമാക്കി. അവർ യോഗത്തിനു പിന്നിൽ അണിനിരന്ന്, നഷ്ടപ്പെട്ട മനുഷ്യാവകാശങ്ങൾക്കുവേണ്ടി ഏകോപിച്ച് ശബ്ദം ഉയർത്തി. അതോടൊപ്പം താണജാതിക്കാരുടെ ഇടയിൽ നിലവിലിരുന്ന അർത്ഥശൂന്യങ്ങളായ പല ആചാരങ്ങളും അന്ധവിശ്വാസങ്ങളും ദൂരീകരിക്കാൻ സ്വാമികൾ യോഗം മുഖേന ആഹ്വാനം ചെയ്തു. 'ഒരു ജാതി, ഒരുമതം, ഒരുദൈവം മനുഷ്യന്'', 'ജാതി ചോദിക്കരുത്, പറയരുത്, ചിന്തിക്കരുത്'', 'മതമേതായാലും മനുഷ്യൻ നന്നായാൽ മതി' എന്നീ മഹനീയ പ്രബോധനങ്ങൾ മാമൂൽപ്പിടിത്തക്കാർക്ക് ഒരു വെള്ളിടിപോലെ തോന്നി. ഉൽപതിഷ്ണുക്കൾക്ക്

ആ സൂക്തികരം സമരകാഹളമായി. അവശജനങ്ങരംക്ക് അമൃത ധാരയായി. സംഘടനകൊണ്ടു ശക്തരാകുന്നതുപോലെ തന്നെ വിദ്യകൊണ്ടു പ്രബുദ്ധരാകേണ്ടതും അവർണ്ണരുടെ അടിയന്തിരാവശ്യമെന്നു പ്രഖ്യാപിച്ച ശ്രീനാരായണൻ പല വിദ്യാലയങ്ങളും സ്ഥാപിക്കാൻ മുൻകൈ എടുത്തു പ്രവർത്തിച്ചു.

സ്വാമികരം അന്ത്യകാലത്തിനു കുറെ മുമ്പുതന്നെ വർക്കലയ്ക്കടുത്തുള്ള മനോഹരമായ ശിവഗിരി തൻെറ പ്രവർത്തന കേന്ദ്രമാക്കിയിരുന്നു. മഹാത്മാഗാന്ധിയും രവീന്ദ്രനാഥ ടാഗൂറും അവിടെവച്ചാണ് ആ പുണ്യചരിതനെ സന്ദർശിച്ചത്. ശ്രീനാരായണൻ നിർമ്മിച്ച ശാരദാമഠം എന്ന സരസ്വതീക്ഷേത്രവും അവിടെയാണ് സ്ഥിതിചെയ്യുന്നത്. അങ്ങനെ ധന്യമായ ആ സ്ഥലത്തുവച്ച് *1928 സെപ്റ്റംബർ 20—ാം തീയതി എഴുപത്തിമൂന്നാമത്തെ വയസ്സിൽ ആ ലോകാചാര്യൻ സമാധിയടഞ്ഞു. പക്ഷേ മാനവസ്നേഹത്തിൻെറ സന്ദേശം പരത്തി, കേരളീയ ജനതയുടെ ഹൃദയത്തിൽ മുമ്പെങ്ങുമില്ലാത്തവിധം ഒരു ചലനം സൃഷ്ടിച്ച്, ചിരസ്ഥായിയായ സൽഫലങ്ങരം വിളയിച്ച ആ മഹാപുരുഷൻെറ ചൈതന്യം എന്നും അനശ്വരമായി പ്രകാശിക്കുകതന്നെ ചെയ്യും.

## അഭ്യാസം

പദങ്ങരം:—

ദുരാചാരങ്ങരം, ദുർദശ, വ്യവസ്ഥിതി, ഫലപ്രദം, പുണ്യാത്മാവ്, നാസിക, സതീർത്ഥ്യൻ, ചിന്താനിരതൻ, ജാതികൃതം. ചിരകാലം, ആസ്ഥാനം, ഗ്രാമാന്തരം, അഭൂതപൂർവ്വം, സോദരത്വം, മാതൃകാസ്ഥാനം, ഏകോപിച്ച്, അർത്ഥശൂന്യം, മഹനീയ പ്രബോധനം, മാമൂൽപ്പിടിത്തക്കാർ, ഉൽപതിഷ്ണു, സൂക്തി, സമരകാഹളം, അമൃതധാര, പ്രബുദ്ധർ, പുണ്യചരിതൻ. ലോകാചാര്യൻ, മാനവസ്നേഹം, കേരളീയജനത, ചിരസ്ഥായി. സൽഫലങ്ങരം, അന്ത്യകാലം.

വാക്യത്തിൽ പ്രയോഗിക്കുക:—

കണ്ടുപൊറുക്കാതെ, നിലയ്ക്കു നിർത്തുക, ഉത്തരം മുട്ടിപ്പോവുക. പിന്നിൽ അണിനിരക്കുക, ശബ്ദം ഉയർത്തുക, മുൻകൈ എടുക്കുക.

ചോദ്യങ്ങരം:—

1. അവർണ്ണർക്ക് ഏതെല്ലാം അവകാശങ്ങളാണ് പഴയകാലത്ത് ഇല്ലാതിരുന്നത്?

2. വിവേകാനന്ദൻ കേരളത്തെ ഭ്രാന്താലയമെന്നു വിളിക്കാൻ എന്താണു കാരണം?

*1104 കന്നി അഞ്ച് (കൊല്ലവർഷം)

3. ശ്രീനാരായണൻെറ പ്രധാന സന്ദേശങ്ങൾ എന്തെല്ലാം?

4. അരുവിപ്പുറത്തെ ശിവപ്രതിഷ്ഠ അഭൂതപൂർവ്വമെന്നു പറയാൻ എന്താണു കാരണം?

5. ശ്രീനാരായണധർമ്മപരിപാലനയോഗം എന്തിനാണുണ്ടാക്കിയത്?

6. എന്തു മാറ്റമാണ് ശ്രീനാരായണസന്ദേശങ്ങൾ കേരളത്തിൽ ഉണ്ടാക്കിയത്?

7. അരുവിപ്പുറം, ശിവഗിരി എന്നീ സ്ഥലങ്ങളെപ്പറ്റി നാലുവാക്യം വീതം എഴുതുക.

8. നാരായണഗുരു പല ക്ഷേത്രങ്ങൾ നിർമ്മിക്കുകയും ജനങ്ങൾ അവിടെ ആരാധന നടത്തുകയും ചെയ്തു.

ഈ വാക്യത്തിലെ ആഖ്യകളും ആഖ്യാതങ്ങളും ശ്രദ്ധിക്കുക. ഇതിലെ ഓരോ ഭാഗത്തിലുമുള്ള ആഖ്യയും ആഖ്യാതവും പ്രധാനമാണ്. അതിനാൽ ഓരോ വിഭാഗവും ഒരു അംഗിവാക്യമാകുന്നു. ഇങ്ങനെ ഒന്നിലധികം അംഗിവാക്യങ്ങൾ ഉള്ള വാക്യത്തെ മഹാവാക്യം എന്നു പറയുന്നു. മഹാവാക്യത്തിനു മറ്റുദാഹരണങ്ങൾ പറയുക.

---

പാഠം 11

# ഓണക്കാലത്ത്

കേരളത്തിലെ എല്ലാ ജനങ്ങളും കൊണ്ടാടുന്ന ഒരു ആഘോഷമാണ് ചിങ്ങമാസത്തിലെ തിരുവോണം. നല്ല തെളിഞ്ഞ ആകാശം, വെളിച്ചംനിറഞ്ഞ പകൽ, നിലാവുപരന്ന രാത്രി, കൊയ്ത്തുകാലം കഴിഞ്ഞു നിറഞ്ഞ പത്തായങ്ങൾ, തൃപ്തിയും സന്തോഷവുമുള്ള ജനങ്ങൾ—ആകെക്കൂടി ഉൽസവത്തിന് ഉചിതമായ കാലവും ചുറ്റുപാടുകളും. അങ്ങനെ തിരുവോണം ആഘോഷിക്കുകയായി.

ഓണത്തിൻെറ ഉത്ഭവത്തെക്കുറിച്ച് പല കഥകളുമുണ്ട്. അതിലൊന്ന് മഹാബലിചക്രവർത്തിയെക്കുറിച്ചുള്ളതാണ്. കേരളം ഭരിച്ച ഒരു അസുരചക്രവർത്തിയായിരുന്നത്രേ മഹാബലി. പ്രജകളെ അദ്ദേഹം വളരെ സ്നേഹിച്ചിരുന്നു ജനങ്ങൾ അദ്ദേഹത്തെയും.

മാവേലി നാടുവാണീടും കാലം
മാനുഷരെല്ലാരുമൊന്നുപോലെ

ആമോദത്തോടെ വസിക്കും കാലം
ആപത്തങ്ങാർക്കുമൊട്ടില്ലതാനും,

കള്ളവുമില്ല ചതിവുമില്ല
എള്ളോളമില്ല പൊളിവചനം

കള്ളപ്പറയും ചെറുനാഴിയും
കള്ളത്തരങ്ങൾ മറ്റൊന്നുമില്ല.

എന്തൊരു നല്ലകാലം! എല്ലാപേർക്കും ഒരുപോലെ ആമോദം, ആർക്കും അല്പവുമില്ല ആപത്ത്. സത്യധർമ്മങ്ങളെങ്ങും പുലരുന്നു. ജനങ്ങൾക്കു തമ്മിലാണെങ്കിൽ തികഞ്ഞ വിശ്വാസവും സ്നേഹവും. എത്ര നല്ല ഭരണത്തിൻെറ ചിത്രം!

എന്നാൽ അക്കാലമെല്ലാം അസ്തമിച്ചു. മഹാബലിയെ വാമനൻ പാതാളത്തിലേക്കു ചവിട്ടിത്താഴ്ത്തി. മഹാവിഷ്ണുവിൻെറ അവതാരമായിരുന്നു വാമനൻ. മഹാബലിയുടെ സൽഭരണംകണ്ട് അസൂയപ്പെട്ട ദേവൻമാർ, അദ്ദേഹം ദേവലോകം പിടിച്ചടക്കിക്കളയുമെന്ന് അമ്പരന്ന്, വിഷ്ണുവിനോട് സഹായം അഭ്യർത്ഥിച്ചതിൻെറ ഫലമാണത്രേ വാമനാവതാരം. പൊക്കം കുറഞ്ഞ ഒരു വടുവിൻെറ രൂപത്തിൽ മഹാബലിയുടെ മുമ്പിൽവന്ന് മൂന്നടി ഭൂമി യാചിച്ച മഹാവിഷ്ണു, തൻെറ അപേക്ഷ മഹാബലി സമ്മതിച്ച ഉടനെ വളർന്നു വലിയ രൂപം പൂണ്ട് ഒരു കാൽവച്ചു ഭൂമി അളന്നുകഴിഞ്ഞു! രണ്ടാമത്തെ കാൽവയ്പ്പോടെ സ്വർഗ്ഗവും തീർന്നു. മൂന്നാമത്തെ അടി വയ്ക്കാൻ സ്ഥലം കാണാത്ത വിഷ്ണുവിന് മഹാബലി കുനിഞ്ഞു തൻെറ തലതന്നെ കാണിച്ചുകൊടുത്തു. മഹാവിഷ്ണു കാൽവച്ചു; മഹാബലി പാതാളത്തിലേക്കു താണു. എന്നാൽ വർഷത്തിൽ ഒരുതവണ തൻെറ പ്രജകളെ വന്നു കണ്ടുകൊള്ളുവാൻ അനുവാദം മഹാവിഷ്ണു മഹാബലിക്കു നൽകി. അങ്ങനെ മഹാബലി ചിങ്ങമാസത്തിൽ കേരളം സന്ദർശിക്കുന്നു.

തിരുവോണത്തെ കേരളത്തിലെ ഒരു വിളവെടുപ്പുൽസവമായും കരുതുന്നവരുമുണ്ട്. ചിങ്ങമാസം കേരളത്തിലെ കൊയ്ത്തുകാലമാണല്ലോ. മിക്കവാറും എല്ലാ വീടുകളും നെല്ലും മറ്റു ധാന്യങ്ങളുംകൊണ്ടു നിറഞ്ഞിരിക്കും. അങ്ങനെ ആഘോഷത്തിനു പറ്റിയ സാഹചര്യമാണ് അപ്പോൾ ഉള്ളത്.

ഓണാഘോഷം ചിങ്ങമാസത്തിലെ അത്തംനാരം മുതൽ ആരം ഭിക്കുന്നു. ഉത്രാടം, തിരുവോണം, അവിട്ടം, ചതയം ഈ നാലു ദിവസങ്ങരംക്കാണു പ്രാധാന്യം. അത്തംമുതൽ ഓണം കൊണ്ടാ ടാനുള്ള ഒരുക്കങ്ങരം ആരംഭിക്കും. വീടുകരം വൃത്തിയാക്കും; കൂടുതൽ ഭംഗിപിടിപ്പിക്കും; സദ്യയ്ക്കുവേണ്ട സാധനങ്ങരം ശേഖരിച്ചു തുടങ്ങും. ധനികനും ദരിദ്രനും തമ്മിൽ ഇക്കാ ര്യത്തിൽ വ്യത്യാസമില്ല. ''കാണം വിറ്റും ഓണം കൊള്ളണം'' എന്നുള്ള ചൊല്ല് നിങ്ങരം കേട്ടിരിക്കുമല്ലോ.

ഓണാഘോഷങ്ങളിൽ തിരുവോണദിവസത്തിനാണ് കൂടുതൽ പ്രാധാന്യമുള്ളത്. മുറ്റത്ത് ചാണകംകൊണ്ടു നിലം മെഴുകി പൂവിട്ടലങ്കരിക്കുകയാണ് ഒന്നാമത്തെ ചടങ്ങ്. ആൺ കുട്ടികളും പെൺകുട്ടികളും പൂവട്ടികളുമായി പൂക്കരം തേടി പ്പോകുന്നു. 'പൂവേ പൂവേ പൊലി' എന്ന നാടോടിപ്പാട്ട് അവരുടെ കണ്ഠങ്ങളിൽ നിന്നു മുഴങ്ങിക്കേരംക്കും. പൂക്കൂടകരം നിറച്ച് അവർ തിരിച്ചെത്തുന്നു. പിറ്റേദിവസം പ്രഭാതത്തിൽ പൂക്കളം അലങ്കരിക്കാനുള്ള പൂക്കളാണിവ.

തൃക്കാക്കരയപ്പനെ എഴുന്നള്ളിച്ചിരുത്താനുള്ള ഇരിപ്പിട മാണ് കുട്ടികരം പൂക്കരംകൊണ്ട് ഉണ്ടാക്കുന്നത്. അത്തം മുതൽ ഉത്രാടംവരെയാണ് പൂവിടൽ. തിരുവോണനാളിൽ അതി രാവിലെ കളം മെഴുകി അതിൽ അരിമാവുകൊണ്ടുള്ള കോലം വരച്ച് അതിനുമേൽ ഒരു പലകയിടുന്നു. അതിലാണ് തൃക്കാ ക്കരയപ്പനെ പ്രതിഷ്ഠിക്കുന്നത്. മണ്ണുകൊണ്ടോ മരംകൊണ്ടോ ഉള്ള വിഗ്രഹമായിരിക്കും തൃക്കാക്കരയപ്പൻേറത്. മുടിയിലും വശങ്ങളിലും തുമ്പപ്പൂവ്, തെച്ചിപ്പൂവ്, മുല്ലപ്പൂവ്, ചെമ്പര ത്തിപ്പൂവ് മുതലായ പൂക്കരം വാരിവിതറും. തൃക്കാക്കരയപ്പനെ പ്രതിഷ്ഠിച്ചു കഴിഞ്ഞാൽ ദിവസവും മൂന്നുനേരം പൂജ നടത്ത ണമെന്നുണ്ട്. പഴം, ശർക്കര, അട, പാൽ, പായസം എന്നിവ നിവേദിക്കുന്നതോടൊപ്പം ആർപ്പുവിളികരം മുഴക്കുകയും ചെയ്യും. നാലാമോണത്തിനുശേഷമാണ് തൃക്കാക്കരയപ്പനെ എടുത്തു മാറ്റുന്നത്.

തൃക്കാക്കരവച്ചാണ് ഓണം ആദ്യമായി ആഘോഷിച്ചതെ ന്നാണ് സങ്കല്പം. പണ്ടു തൃക്കാക്കര ക്ഷേത്രത്തിൽവച്ച് ഓണം ഇരുപത്തിയേഴുദിവസം ആഘോഷിച്ചിരുന്നുപോലും. അപ്പോരം കേരളത്തിലെ എല്ലാ നാടുവാഴികളും അതിൽ പങ്കു കൊള്ളാൻ അവിടെ എത്തിച്ചേർന്നിരുന്നു. ആ യാത്രയുടെ ഓർമ്മയ്ക്കായിട്ടാണ് കൊച്ചി മഹാരാജാവും മലബാറിലെ സാമൂ തിരിപ്പാടും 'അത്തച്ചമയം' എന്ന ആഘോഷം നടത്തിയിരുന്നത്.

തിരുവോണദിവസം രാവിലെ ആളുകഠം കുളികഴിഞ്ഞ് ക്ഷേത്രങ്ങളിൽ പോയി ആരാധന നടത്തുന്നു. അന്ന്, കുടുംബത്തിൻെറ തലവൻ എല്ലാവർക്കും സമ്മാനം നൽകുന്നു. മഞ്ഞവസ്ത്രങ്ങഠം നൽകുന്നത് ഒരു പ്രത്യേകതയാണ്. ഊണിനുള്ള എല്ലാ വിഭവങ്ങളും ഉച്ചയ്ക്കുമുമ്പ് ഒരുക്കിക്കഴിഞ്ഞിരിക്കും. ഓണസ്സദ്യയിൽ പങ്കുകൊള്ളേണ്ടത് കുടുംബത്തിൽ എല്ലാപേരുടെയും കടമയാണെന്നു വിശ്വസിച്ചുവരുന്നു. അതിനാൽ മറുനാട്ടിൽ കഴിയുന്ന ബന്ധുക്കഠംപോലും അന്നു നാട്ടിൽ വന്നുചേരും.

ഊണിനുശേഷം കളികളാണ്. വീട്ടിനുള്ളിലും വെളിയിലും വച്ചു പല കളികളും നടത്താറുണ്ട്. ഓണക്കളികളിൽ നാടൻ പന്തുകളിക്കാണ് അധികം പ്രാധാന്യം. തുമ്പിതുള്ളൽ, കൈകൊട്ടിക്കളി, ഊഞ്ഞാലാട്ടം, കരടികളി, വള്ളംകളി എന്നിവ ഓണക്കാലത്തെ പ്രത്യേകവിനോദങ്ങളാണ്. കയ്യാംകളിയും വില്ലുകൊട്ടലുമാണ് മറ്റു രണ്ടു വിനോദങ്ങഠം. ഓണക്കാലത്ത് ആബാലവൃദ്ധം ജനങ്ങളും ഏതെങ്കിലും വിനോദത്തിൽ ആവേശപൂർവ്വം പങ്കുകൊള്ളുന്നു. മധുരമായ ഗാനങ്ങളും മനോഹരമായ നൃത്തങ്ങളും ആർപ്പുവിളികളും കൂട്ടക്കുരവകളും നാനാവർണ്ണഭംഗികളും തങ്ങിനിൽക്കുന്ന അന്തരീക്ഷത്തിൽ ജീവിതക്ലേശങ്ങഠം വിസ്മരിച്ചു നാടെങ്ങുമുള്ള ജനങ്ങഠം ലയിക്കുന്നു.

പണ്ടുമുതൽ കേരളീയർ ആഘോഷിച്ചുവരുന്ന ഒരുൽസവമാണ് ഓണം. ജാതിമതഭേദമെന്യേ ജനങ്ങഠം ഓണം കൊണ്ടാടുന്നു. രാജാക്കൻമാർപോലും ഓണത്തിനു നേതൃത്വം നൽകിയിരുന്നു. നൂറ്റാണ്ടുകഠം കടന്നുപോയിട്ടും ഇന്നും ഓണത്തിൻെറ ഭംഗി മാഞ്ഞുപോയിട്ടില്ല. അതിൽ കേരളീയർക്കുള്ള താൽപര്യം മങ്ങിയിട്ടില്ല.

## അഭ്യാസം

പദങ്ങഠം:—

കൊണ്ടാടുക, അസുരൻ, ആമോദം, വടു, സാഹചര്യം, ആബാലവൃദ്ധം, നാനാവർണഭംഗികഠം, ജാതിമതഭേദമെന്യേ.

ചോദ്യങ്ങഠം:—

1. തിരുവോണം എന്ന ഉൽസവത്തിന് ഉചിതമായ കാലവും ചുറ്റുപാടുകളുമാണുള്ളത്—വിവരിക്കുക.
2. മഹാബലിയുടെ കാലത്തെ ഭരണം എപ്രകാരമുള്ളതായിരുന്നു?
3. മഹാബലിയുമായി ഓണത്തിനുള്ള ബന്ധമെന്ത്?

4. ''കാണം വിറ്റും ഓണം കൊള്ളണം'' വിശദമാക്കുക.

5. ഓണക്കാലത്തെ പ്രധാന വിനോദങ്ങൾ എന്തെല്ലാം?

6. തൃക്കാക്കരയപ്പൻ, അത്തപ്പൂവ്, അത്തച്ചമയം, ഓണസ്സദ്യ ഇവയിൽ ഓരോന്നിനെപ്പറ്റി രണ്ടു വാക്യങ്ങൾ എഴുതുക.

7. ആഘോഷം, കുറിച്ച്, കഥ, എന്നാൽ, നല്ല, വളരെ, ആരംഭിക്കുന്നു, ഉം, ഹാ!

ഈ പദങ്ങൾ നാമം, ക്രിയ, നാമവിശേഷണം, ക്രിയാവിശേഷണം, ഗതി, ഘടകം, വ്യാക്ഷേപകം എന്നീ ഇനങ്ങളിൽ തിരിക്കുക. ഈ പാഠത്തിൽനിന്ന് ഈയിനങ്ങൾക്ക്, മറ്റുദാഹരണങ്ങൾ കണ്ടുപിടിക്കുക.

---

പാഠം 12

# തീപ്പെട്ടി

ജ്യേഷ്ഠൻ: ബാബു, ഇന്നുകാലത്ത് നിന്റെ ചില ചങ്ങാതിമാരെ ഇവിടെ കണ്ടല്ലോ. എന്തിനാണ് അവർ വന്നത്?

ബാബു: ഞാൻ ശേഖരിച്ച തീപ്പെട്ടിപ്പടങ്ങൾ കാണാൻ.

ജ്യേഷ്ഠൻ: നിന്റെ തീപ്പെട്ടിച്ചിത്രങ്ങൾ ആൽബത്തിൽ ഒട്ടിച്ചുവോ?

ബാബു: ഇല്ല ചേട്ടാ. ചിത്രങ്ങൾ തരംതിരിച്ച് ഒട്ടിച്ചുകൊണ്ടിരിക്കുന്നേയുള്ളൂ. മുഴുവനായില്ല.

ജ്യേഷ്ഠൻ: ഇപ്പോൾ എത്ര ചിത്രങ്ങളുണ്ട് നിന്റെ പക്കൽ?

ബാബു: കുറച്ചധികം കാണും. കൃത്യമായി എണ്ണിയിട്ടില്ല.

ജ്യേഷ്ഠൻ: ലേബൽ ശേഖരിക്കുന്നതു കൊള്ളാം. നല്ലതുതന്നെ. അതിരിക്കട്ടെ. തീപ്പെട്ടിയെപ്പറ്റി നിനക്ക് എന്തൊക്കെ അറിയാം?

ബാബു: അതുകൊണ്ടുള്ള പ്രയോജനം അറിയാം.

ജ്യേഷ്ഠൻ: അതാർക്കാണ് അറിഞ്ഞുകൂടാത്തത്! ഞാൻ അതല്ല ചോദിച്ചത്. തീപ്പെട്ടിയുടെ ചരിത്രമോ അതുണ്ടാക്കുന്ന വിധമോ നിനക്കറിയാമോ?

ബാബു: അതെങ്ങനെ അറിയാൻ? ആരും ഇതുവരെ പറഞ്ഞുതന്നിട്ടില്ല.

ജ്യേഷ്ഠൻ: അറിയാൻ നിനക്ക് ആഗ്രഹമുണ്ടോ?

ബാബു: ഉണ്ടെന്നോ! ഞാനാരോടെല്ലാം ചോദിച്ചു. പലർക്കും അറിഞ്ഞുകൂടാ. അറിയാവുന്ന ചിലർ പറയാതെ ഒഴിഞ്ഞുമാറിക്കളഞ്ഞു. ചേട്ടൻ അതെല്ലാം ഒന്നു പറഞ്ഞു തരാമോ?

ജ്യേഷ്ഠൻ: തീർച്ചയായും. നിനക്കെന്തെല്ലാമാണ് അറിയേണ്ടത്?

ബാബു: ഓരോന്നായി ചോദിക്കാം. തീപ്പെട്ടി കണ്ടുപിടിക്കും മുമ്പ് തീ കത്തിച്ചിരുന്നത് എങ്ങനെയാണ്?

ജ്യേഷ്ഠൻ: ആദിമകാലത്ത് തീ അണയാതെ സൂക്ഷിക്കുകയായിരുന്നു പതിവ്. തീ കെട്ടുപോയാൽ വീണ്ടും ഉണ്ടാക്കാൻ പ്രയാസമായിരുന്നു. അതിനുള്ള എളുപ്പവിദ്യ അന്നത്തെ മനുഷ്യർക്ക് അറിയാൻ പാടില്ലായിരുന്നു. പാറക്കല്ലുകൾപോലെയുള്ള പരുപരുത്ത വസ്തുക്കൾ തമ്മിലുരച്ചു തീയുണ്ടാക്കുന്ന ഒരു രീതിയേ അന്നുണ്ടായിരുന്നുള്ളൂ.

ബാബു: ആ രീതിക്ക് എന്നാണു മാറ്റം വന്നത്?

ജ്യേഷ്ഠൻ: പത്തൊമ്പതാം ശതകത്തിൻെറ ആരംഭത്തിൽ. അന്നാണ് രാസപ്രവർത്തനംകൊണ്ടു തീയുണ്ടാക്കാമെന്നു കണ്ടുപിടിച്ചത്.

ബാബു: അതെങ്ങനെ സാധിച്ചു? എളുപ്പമുള്ള മാർഗ്ഗം മുഖേനയാണോ?

ജ്യേഷ്ഠൻ: എളുപ്പമായിരുന്നില്ല. അതുകൊണ്ട് അതിനു പ്രചാരം കിട്ടിയതുമില്ല. പക്ഷേ പഴയ രീതിവിട്ട് മറ്റൊരു രീതിയിൽ തീയുണ്ടാക്കാമെന്നു മനസ്സിലാക്കിയത് ഒരു വലിയ കാര്യമല്ലേ?

ബാബു: സംശയമില്ല. എന്തായിരുന്നു പുതിയ രീതി?

ജ്യേഷ്ഠൻ: സൽഫ്യൂറിക്ക് ആസിഡ്, പൊട്ടാസ്യം ക്ലോറേറ്റ് എന്നീ പദാർത്ഥങ്ങൾ ഉപയോഗിച്ചാണ് തീയുണ്ടാക്കിയത്. വസ്തുക്കൾ കത്താൻ ഓക്സിജൻ ആവശ്യമാണ്. ഓക്സിജൻ ധാരാളമടങ്ങിയ ഒരു ലവണമാണ് പൊട്ടാസ്യം ക്ലോറേറ്റ്. അതും ഗന്ധകപ്പൊടിയും കൂടിച്ചേർന്ന ഒരു മിശ്രിതം ഒരു കോലിൻെറ അറ്റത്തു പശചേർത്തു പിടിപ്പിക്കുന്നു. എന്നിട്ട് ആ അറ്റം ഗാഢസൽഫ്യൂറിക്ക് ആസിഡ് ഒഴിച്ചിട്ടുള്ള ഒരു

കുപ്പിയിൽ മുക്കുന്നു. അപ്പോഠ അത് കത്തിപ്പിടിക്കും. ഇതായിരുന്നു കണ്ടുപിടിത്തം. പക്ഷേ ഈ സാമഗ്രികഠ കൊണ്ടുനടക്കാനും തയ്യാറാക്കിവയ്ക്കാനുമൊക്കെ എളുപ്പമല്ലാത്തതിനാൽ തീയുണ്ടാക്കുന്നതിനുള്ള ഈ മാർഗ്ഗം വലിയ പ്രചാരത്തിൽ വന്നില്ല.

ബാബു: അതു കഴിഞ്ഞായിരി തീപ്പെട്ടി കണ്ടുപിടിച്ചത്?

ജ്യേഷ്ഠൻ: അതേ; പക്ഷേ അന്നു കണ്ടുപിടിച്ച തീപ്പെട്ടി ഇന്നത്തെ തീപ്പെട്ടിയല്ല. അന്നത്തേതിന്റെ പേര് ഘർഷണത്തീപ്പെട്ടി എന്നാണ്. അതിലെ കൊള്ളിയുടെ തലപ്പ് എവിടെ ഉരച്ചാലും തീ കത്തുമായിരുന്നു. ചാഠസ് ഡോറിയ എന്ന ഫ്രഞ്ചുകാരനാണ് അത്തരം തീപ്പെട്ടി നിർമ്മിച്ചത്. അതിൽ, ഗന്ധകത്തിൽ മുക്കിയ കോലുകളുടെ അറ്റത്ത് പൊട്ടാസ്യംക്ലോറേറ്റ്, വെളുത്ത ഫോസ്ഫറസ്, പശ എന്നിവയുടെ മിശ്രിതം അടങ്ങിയിരിക്കും. വെള്ള ഫോസ്ഫറസ് എളുപ്പം കത്തുന്ന ഒരു വസ്തുവാണ്. എവിടെയെങ്കിലും ഉരയ്ക്കുമ്പോഠ ഉണ്ടാകുന്ന ചൂടുമതി, കോലിന്റെ അറ്റത്തുള്ള ഫോസ്ഫറസ് കത്താൻ. അതുകൊണ്ട് പ്രയാസംകൂടാതെ തീയുണ്ടാക്കാൻ ഘർഷണത്തീപ്പെട്ടി ഉപകരിച്ചു. പക്ഷേ അതിലുമുണ്ടായിരുന്നു ഒരു കുഴപ്പം.

ബാബു: എന്തുകുഴപ്പം? തീ കത്തിക്കാൻ പ്രയാസമൊന്നുമില്ലല്ലോ.

ജ്യേഷ്ഠൻ: കുഴപ്പം മറ്റൊന്നുമല്ല. തീപ്പെട്ടിക്കൊള്ളിയിൽ ഉപയോഗിച്ച വെളുത്ത ഫോസ്ഫറസ് ഒരു വിഷവസ്തുവാണ്. അതുപയോഗിച്ചു തീപ്പെട്ടി നിർമ്മാണം നടത്തിയ ജോലിക്കാർക്ക് 'ഫോസ്സിജ' എന്നൊരു രോഗം പിടിപെട്ടു. അതു മനസ്സിലാക്കി പല രാജ്യങ്ങളിലും ഇത്തരം തീപ്പെട്ടിനിർമ്മാണം സർക്കാർ നിരോധിച്ചു.

ബാബു: നാം ഇപ്പോഠ ഉപയോഗിക്കുന്നതരം തീപ്പെട്ടി ആരാണു കണ്ടുപിടിച്ചത്?

ജ്യേഷ്ഠൻ: നാം ഇന്ന് ഉപയോഗിക്കുന്നത് അപകടരഹിതമായ തീപ്പെട്ടിയാണ്. അത് 1855–ൽ ലുണ്ട്സ്ട്രോം എന്ന സ്വീഡൻകാരനാണു കണ്ടുപിടിച്ചത്.

ബാബു: അപകടരഹിതമായ തീപ്പെട്ടി എന്നു പറയാൻ പ്രത്യേകിച്ചു കാരണം ഉണ്ടോ?

ജ്യേഷ്ഠൻ: ഉണ്ട്. മുമ്പത്തെ തീപ്പെട്ടിക്കോൽ എവിടെ ഉരസിയാലും തീ കത്തുമായിരുന്നു. പുതിയതായി നിർമ്മിച്ചതിലെ കോൽ ആകട്ടെ തീപ്പെട്ടിയുടെ പാർശ്വങ്ങളിൽ ഉരസിയാലേ കത്തുകയുള്ളൂ. ഫോസ്ഫറസ് കോലിൻെറ അറ്റത്തുവയ്ക്കുന്ന പതിവുമാറ്റി പെട്ടിയുടെ പാർശ്വങ്ങളിൽ വയ്ക്കാൻ തുടങ്ങിയതുതന്നെ കാരണം. അതിനാൽ അപകടം യാതൊന്നുമില്ല. പേരിൻെറ ഔചിത്യം ഇപ്പോഠം സ്പഷ്ടമായില്ലേ?

ബാബു: സ്പഷ്ടമായി. അത്തരം തീപ്പെട്ടി ഉണ്ടാക്കുന്നതെങ്ങനെയാണ്?

ജ്യേഷ്ഠൻ: ചുവന്ന ഫോസ്ഫറസ് കണ്ടുപിടിച്ചതോടെയാണ് അതു സാധ്യമായത്. ഫോസ്ഫറസിൻെറ ഒരു രൂപഭേദംതന്നെയാണ് ചുവന്ന ഫോസ്ഫറസ്. പക്ഷേ അതിൽ തീരെ വിഷാംശമില്ല. നന്നായി ചൂടാക്കിയാൽ കത്തുകയും ചെയ്യും. അത്തരം ഫോസ്ഫറസാണ് ഇപ്പോഠം തീപ്പെട്ടി നിർമ്മാണത്തിന് ഉപയോഗിക്കുന്നത്.

ബാബു: തീപ്പെട്ടിക്കൊള്ളി ഉണ്ടാക്കാൻ പറ്റിയ മരം ഏതാണ്?

ജ്യേഷ്ഠൻ: വളരെ ഉറപ്പില്ലാത്ത തടിയാണ് അതിനുപയോഗിക്കുന്നത്. പാല, ഇലവ് മുതലായ മരങ്ങഠം. അത് യന്ത്രങ്ങഠംകൊണ്ട് അരിഞ്ഞ് ചെറിയ കൊള്ളികളാക്കുന്നു.

ബാബു: തീപ്പെട്ടിയുടെ പാർശ്വങ്ങളിൽ ഉപയോഗിക്കുന്നത് എന്തെല്ലാം പദാർത്ഥങ്ങളാണ്?

ജ്യേഷ്ഠൻ: ആദ്യമായി കോലിൻെറ അറ്റത്ത് എന്തെല്ലാം ഉണ്ടെന്നു നോക്കാം. പൊട്ടാസ്യം ക്ലോറേറ്റ്, ആൻറിമണി സഠംഫയ്ഡ്, ഗന്ധകം എന്നിവയുടെ മിശ്രിതം പശ ചേർത്ത് കോലിൻെറ അറ്റത്തു പിടിപ്പിച്ചിരിക്കുന്നു. അത് ഉണങ്ങുമ്പോഠം കോലിൻെറ അഗ്രഭാഗത്ത് ദൃഢമായി പറ്റിപ്പിടിക്കും. നനവ് പറ്റാതിരിക്കാൻ ഒന്നുകൂടി ചെയ്യാറുണ്ട്. മരുന്നു പിടിപ്പിച്ച അഗ്രം, ഉരുക്കിയ പാരഫിൻ മെഴുകിൽ മുക്കിയെടുക്കുകയാണ്

ആ പണി. പെട്ടിയുടെ പാർശ്വത്തിൽ ചുവന്ന ഫോസ്ഫറസ്, സ്ഫടികപ്പൊടി, പശ എന്നിവ ചേർത്ത് ഒരു കുഴമ്പുണ്ടാക്കി പുരട്ടി ഉണക്കി യെടുക്കുന്നു.

ബാബു: സ്ഫടികപ്പൊടി ചേർക്കുന്നതെന്തിനാണു ചേട്ടാ?

ജ്യേഷ്ഠൻ: അതു ഘർഷണത്തിനുവേണ്ടിയാണ്. ഉരയ്ക്കു ന്നിടം പരുപരുത്തതായിരിക്കേണ്ടേ? ഇങ്ങനെ പാക പ്പെടുത്തിയ പാർശ്വത്തിൽ കൊള്ളി ഉരയ്ക്കുമ്പോൾ ഉണ്ടാകുന്ന ചൂടുകൊണ്ട് അല്പം ഫോസ്ഫറസ് കത്തുന്നു. ഈ തീപ്പൊരി തീപ്പെട്ടിക്കോലിന്റെ അറ്റത്തു പിടിക്കുകയും ചെയ്യുന്നു. കത്താൻ ആവശ്യ മായ ഓക്സിജൻ പൊട്ടാസ്യം ക്ലോറേറ്റിൽനിന്നു ലഭി ക്കുന്നു. ഓക്സിജൻ അടങ്ങിയ ഒന്നിലധികം പദാർ ത്ഥങ്ങൾ കോലിന്റെ അഗ്രത്തിൽ ഉപയോഗിക്കാറുണ്ട്.

ബാബു: ഇതല്ലാതെ വേറെ വല്ലതരം തീപ്പെട്ടിയും ഇപ്പോൾ പ്രചാരത്തിലുണ്ടോ?

ജ്യേഷ്ഠൻ: ഇല്ലെന്നു പറയാൻ വയ്യ. കാറ്റുള്ളപ്പോഴും ഉപ യോഗിക്കാവുന്ന ഒരുതരം തീപ്പെട്ടിയും ഇപ്പോൾ നിർമ്മിച്ചുവരുന്നുണ്ട്. അതിൽ കോലുകളുടെ അറ്റത്ത്, കമ്പിത്തിരിയിലെപ്പോലെ കൂടുതൽ മരുന്നു തേച്ചി രിക്കും. വലിയ ജ്വാലയൊന്നും കൂടാതെ തുടർന്നു കത്തുന്ന കോലുകളുള്ള തീപ്പെട്ടിയാണ് അത്.

ബാബു: ഇന്ത്യയിൽ നമുക്ക് ആവശ്യമുള്ളിടത്തോളം തീപ്പെട്ടി നിർമ്മിക്കുന്നുണ്ടോ?

ജ്യേഷ്ഠൻ: വിദേശങ്ങളിൽനിന്ന് ഇറക്കുമതി ചെയ്തിരുന്നു. ഇപ്പോൾ സ്ഥിതി മാറിയിരിക്കുന്നു. ഇന്ന് ഇന്ത്യയിൽ വേണ്ടത്ര തീപ്പെട്ടിനിർമ്മാണഫാക്ടറികൾ ഉണ്ട്. ആവശ്യമുള്ളത്ര തീപ്പെട്ടി നിർമ്മിക്കപ്പെട്ടു വരുന്നു മുണ്ട്. കുടിൽവ്യവസായമെന്ന നിലയ്ക്ക് എത്രയോ അധികം തീപ്പെട്ടിനിർമ്മാണയൂണിറ്റുകൾ ഇപ്പോൾ പ്രവർത്തിച്ചുവരുന്നു. തീപ്പെട്ടിനിർമ്മാണത്തിൽ കേരളവും ഒട്ടും പിന്നിലല്ല.

ബാബു: വളരെ കാര്യങ്ങൾ ഇപ്പോൾ എനിക്കു മനസ്സിലായി.

ജ്യേഷ്ഠൻ: ഇങ്ങനെ പലതിനെക്കുറിച്ചും എന്തെല്ലാം നമുക്കറിയാനുണ്ട്. ഏതിൻേറയും പുറത്തെ ലേബൽ മാത്രം നോക്കി നാം തൃപ്തിപ്പെട്ടുകൂടാ. ഉള്ളിലെന്താണുള്ളതെന്നുകൂടി ശ്രദ്ധിച്ചു മനസ്സിലാക്കണം.

## അഭ്യാസം

പദങ്ങഠം:—

ആൽബം, രാസപ്രവർത്തനം, ലവണം, മിശ്രിതം, സാമഗ്രി, ഘർഷണം, വിഷവസ്തു, രൂപഭേദം, അഗ്രഭാഗം, സ്പഷ്ടം, ദൃഢം.

ചോദ്യങ്ങഠം:—

1. തീപ്പെട്ടിച്ചിത്രങ്ങളുടെയോ മറ്റേതെങ്കിലും ചിത്രങ്ങളുടെയോ സ്റ്റാമ്പുകളുടെയോ ആൽബം നിങ്ങഠം ഉണ്ടാക്കിയിട്ടുണ്ടോ?
2. പഴയകാലത്ത് തീ കത്തിച്ചിരുന്നതെങ്ങനെയാണ്?
3. പത്തൊമ്പതാം നൂറ്റാണ്ടിൽ തീ കത്തിക്കാൻ കണ്ടുപിടിച്ച പുതിയ മാർഗ്ഗം വിവരിക്കുക.
4. ഘർഷണത്തീപ്പെട്ടി എങ്ങനെയുണ്ടാക്കി? അതിൻെറ ന്യൂനത എന്തായിരുന്നു?
5. ഇപ്പോഴത്തെ തീപ്പെട്ടി ആര്, എന്ന്, കണ്ടുപിടിച്ചു?
6. അത് അപകടമില്ലാത്തതാണെന്നു പറയാൻ കാരണമെന്ത്?
7. ഇന്നത്തെ തീപ്പെട്ടി നിർമ്മിക്കുന്ന വിധം വിവരിക്കുക.
8. തീപ്പെട്ടിയുടെ പാർശ്വത്തിൽ പുരട്ടുന്ന കുഴമ്പിൽ സ്ഫടികപ്പൊടി എന്തിനു ചേർക്കുന്നു?
9. ഇന്ത്യയിലെ തീപ്പെട്ടിനിർമ്മാണം ഇന്ന് ഏതവസ്ഥയിലാണ്?
10. പാഠത്തിലെ ഒടുവിലുള്ള ഭാഗത്ത് ജ്യേഷ്ഠൻ പറഞ്ഞിട്ടുള്ള വാക്യങ്ങളുടെ താൽപര്യം എന്താണ്?
11. ഈ പാഠത്തിൽ അല്പവിരാമചിഹ്നം കൊടുത്തിട്ടുള്ള ഭാഗങ്ങഠം ശ്രദ്ധിക്കുക. അവിടെ ആ ചിഹ്നങ്ങഠം എന്തിനുവേണ്ടി കൊടുത്തിരിക്കുന്നു? അല്പവിരാമം ഉപയോഗിച്ചു രണ്ടു വാക്യം രചിക്കുക.

---

പാഠം 13

# ആരാണു മഹാൻ?

പ്രസാദം വദനത്തിങ്കൽ
കാരുണ്യം ദർശനത്തിലും
മാധുര്യം വാക്കിലും ചേർന്നു–
ള്ളവനേ പുരുഷോത്തമൻ. 1

വജ്രത്തിലും കഠിനമായ്
പൂവിലും മൃദുവായിടും
മഹാൻമാരുടെ ചിത്തത്തെ–
യറിഞ്ഞീടുവതാരഹോ! 2

രക്തനാണുദയേ സൂര്യൻ
രക്തനസ്തമയത്തിലും;
സമ്പത്തിലും ക്ഷതിയിലും
മഹാൻമാരൊരുപോലെയാം. 3

കോപിപ്പിക്കുകിലും തെല്ലു–
മിളകാ സാധുമാനസം;
ചൂട്ടെരിച്ചുപിടിച്ചീടിൽ
കടൽവെള്ളം തിളയ്ക്കുമോ? 4

ക്ലേശക്ഷോഭം സഹിച്ചീടാ–
നുത്തമൻതന്നെ ശക്തനാം;
ശാണഘർഷണമേറ്റീടാൻ
മണിതാൻ മണലല്ലകേൾ. 5

സജ്ജനം ദുഷ്ടസംഗത്താൽ
സ്വഭാവത്തെവെടിഞ്ഞിടാ:
കാകസംസർഗ്ഗമുണ്ടായാൽ
കുയിലിന്നൊച്ചമാറുമോ? 6

ഗുണവാനോടു ചേർന്നീടിൽ
വലുപ്പംവരുമല്പനും;
പൂമാലയിൽ കലർന്നുള്ള
നാരും മേവുന്നു മൗലിയിൽ. 7

നീതിവാക്യങ്ങൾ] [കെ. സി. കേശവപിള്ള

### അഭ്യാസം

1. പുരുഷോത്തമൻെറ ലക്ഷണങ്ങളേതെല്ലാം?
2. മഹാൻമാരുടെ ഹൃദയം കഠിനവുമാണ്, മൃദുലവുമാണ്—ഏതു പോലെ?
3. 'സമ്പത്തിലും ക്ഷതിയിലും മഹാൻമാരൊരുപോലെയാണ്.' ഇതിനു തുല്യമായി കവിതാഭാഗത്തുനിന്നുള്ള വരികറം ഉദ്ധരിക്കുക.
4. ''ചൂട്ടെരിച്ചുപിടിച്ചാലും തിളയ്ക്കാത്ത കടൽവെള്ളംപോലെ യാണു മഹാൻമാരുടെ മനസ്സ്''—എന്തുകൊണ്ട്?
5. ക്ലേശക്ഷോഭം സഹിക്കുന്ന മനുഷ്യനെ, എന്തിനോട് ഉപമിക്കാം?
6. കുയിലിനും സജ്ജനത്തിനും തമ്മിൽ സാമ്യം ഏതു കാര്യത്തി ലാണ്?
7. അല്പനായ മനുഷ്യനും ഗുണവാൻെറ സഹവാസംകൊണ്ട് വലിയവനാകാം—സംസർഗ്ഗംകൊണ്ടുള്ള വലിപ്പത്തിന് ഒരു ദാഹരണം പ്രകൃതിയിൽനിന്ന് ചൂണ്ടിക്കാണിക്കുക.

---

പാഠം 14

# കടലാസ്

പണ്ടു പരിചയമുള്ള ഒരു സുഹൃത്തിനെ കണ്ട് അദ്ദേഹ ത്തെക്കൊണ്ട് ഒരു സ്വന്തം കാര്യം സാധിക്കാനാണ് ഞാൻ അന്ന് ആ വിദൂരനഗരത്തിൽ ആദ്യമായി പോയത്. അവിടെ ചെന്ന പ്പോഴാണറിഞ്ഞത് എൻെറ സ്നേഹിതൻ ജോൺ മറ്റെവിടെയോ ആവശ്യംപ്രതി പോയിരിക്കുകയാണെന്നും പിറ്റേന്നു മാത്രമേ മടങ്ങിയെത്തുകയുള്ളൂ എന്നും. ഏതായാലും ഉദ്ദിഷ്ടകാര്യം നിർവഹിച്ചിട്ടേ സ്ഥലം വിടാവൂ എന്നും ഞാൻ നിശ്ചയിച്ചു. തൽക്കാലം ഒരു ലോഡ്ജിൽ മുറിയെടുത്ത് അവിടെ തങ്ങാമെന്നു കരുതി. അങ്ങനെ ലോഡ്ജിലെത്തി ആഹാരവും കഴിച്ചിരി ക്കുമ്പോറം ഒരാശയം പെട്ടെന്നു മനസ്സിലുദിച്ചു. ''ഈ സ്ഥലത്താണല്ലോ സുപ്രസിദ്ധമായ ഒരു കടലാസ് ഫാക്ടറി യുള്ളത്. വളരെക്കാലമായി ആഗ്രഹിക്കുകയാണ് ഒരു കടലാസ്

ഫാക്ടറി ഒന്നു കാണണമെന്ന്. ഇപ്പോഠം ഇവിടെ വന്ന സ്ഥിതിക്ക് അങ്കവും കാണാം താളിയുമൊടിക്കാം.'' പിന്നീട് ഒട്ടും അമാന്തിച്ചില്ല. ലോഡ്ജിൽനിന്ന് കഷ്ടിച്ച് ഒരു കിലോ മീറ്റർ ദൂരമേ ഫാക്ടറിയിലേക്കുള്ളൂ എന്നും ചിലരിൽ നിന്നു മനസ്സിലായി. ഞാൻ നേരെ അങ്ങോട്ടേയ്ക്കു തന്നെ വച്ചു ടിച്ചു.

എനിക്ക് ഫാക്ടറി മാനേജരുമായി മുൻപരിചയമില്ല; ഞാൻ ഫാക്ടറി സന്ദർശിക്കുന്നുവെന്ന് മുൻകൂട്ടി അറിയിച്ചി ട്ടുമില്ല. എന്നാലും അദ്ദേഹം എന്നെ ഉപചാരപൂർവം സ്വീക രിച്ചു. അദ്ദേഹത്തിൻെറ സൗജന്യമധുരമായ പെരുമാറ്റം എന്നെ തെല്ലൊന്നുമല്ല ആകർഷിച്ചത്. ഞാൻ എൻെറ ആഗമനോ ദ്ദേശ്യം അദ്ദേഹത്തെ അറിയിച്ചു.

ഞാൻ: ഞാൻ താങ്കളുടെ ഫാക്ടറി സന്ദർശിക്കാനും കടലാസ് നിർമ്മാണത്തെപ്പറ്റി മനസ്സിലാക്കാനുമാണ് വന്നത്.

മാനേജർ: വളരെ സന്തോഷം. നമുക്കൊന്നിച്ച് ഫാക്ടറിയുടെ വിവിധ ഭാഗങ്ങഠം കാണാമല്ലോ. കടലാസ്നിർമ്മാണ ത്തെക്കുറിച്ച് വിവരിച്ചുതരികയും ചെയ്യാം.

ഞാൻ: ഞാൻ ഇതിനെങ്ങനെയാണ് നന്ദിപറയുക! ഫാക്ടറി ചുറ്റിനടന്നു കാണുംമുമ്പ് ചില വിവരങ്ങഠം താങ്ക ളോട് ചോദിച്ചറിയുന്നതിന് വിരോധമില്ലല്ലോ?

മാനേജർ: ഒരിക്കലുമില്ല. അറിയേണ്ട കാര്യങ്ങഠം ചോദിച്ചു കൊള്ളുകയേ വേണ്ടൂ. എനിക്കറിയാവുന്നതു പറഞ്ഞു തരാൻ സന്തോഷമേ ഉള്ളൂ.

ഞാൻ: ആദ്യമായി കടലാസുണ്ടാക്കിയത് ആരാണ്?

മാനേജർ: ഈജിപ്തുകാരാണെന്നു തോന്നുന്നു. ഈജി പ്തിലെ നൈൽ നദീതീരത്ത് സമൃദ്ധമായി വളരുന്ന പാപ്പിറസിൽ നിന്നാണ് പേപ്പർ എന്ന ഇംഗ്ലീഷ്പദം തന്നെ ഉണ്ടായത്. എഴുതാനുപയോഗിക്കുന്ന വസ്തു എന്നേ അതിനർത്ഥമുള്ളൂ.

ഞാൻ: എന്നാണ് അവർ അത്തരം കടലാസ് ആദ്യമായി ഉണ്ടാ ക്കിയത്?

മാനേജർ: വളരെക്കാലം മുമ്പ്. ക്രിസ്തുവിനുമുമ്പ് രണ്ടാ യിരത്തിൽപരം വർഷം പുറകോട്ടുപോകണം, അവർ അതു കണ്ടുപിടിച്ച കാലമറിയാൻ.

ഞാൻ: മറ്റു രാജ്യക്കാർ കടലാസുനിർമ്മാണവിദ്യ മനസ്സിലാക്കിയിരുന്നില്ലേ?

മാനേജർ: ഉണ്ട്. ചീനക്കാരും അറബികളുമൊക്കെ അതറിഞ്ഞിരുന്നു. ലിനൻ, ചണം, എന്നിവ ഉപയോഗിച്ചാണ് അവർ കടലാസ് ഉണ്ടാക്കിയിരുന്നത്. പിന്നീട് പല തരം ചെടികളുടെ തണ്ടും പഴന്തുണിയും ഉപയോഗിച്ചു തുടങ്ങി.

ഞാൻ: യൂറോപ്പിലെ ജനങ്ങളോ?

മാനേജർ: ആദ്യമായി യൂറോപ്പിൽ കടലാസു കൊണ്ടുചെന്നത് ഏഷ്യയിൽ നിന്നാണെന്നാണ് വിശ്വാസം. ഇതിനൊക്കെ വ്യക്തമായ തെളിവുകളോ രേഖകളോ ഇല്ല. പന്ത്രണ്ടാം ശതകത്തിന്റെ മധ്യത്തോടുകൂടി യൂറോപ്പിൽ കടലാസുനിർമ്മാണം ആരംഭിച്ചതായി കാണുന്നു. അമേരിക്കയിൽ പിന്നെയും കുറെക്കാലം കഴിഞ്ഞു, അതു നിർമ്മിച്ചുതുടങ്ങാൻ.

ഞാൻ: ഇന്ത്യയിൽ കടലാസ് പ്രചാരത്തിൽ വന്നത് എന്നാണ്?

മാനേജർ: വില്യം കാരി എന്ന ബ്രിട്ടീഷ് പാതിരിയാണ് ഇന്ത്യയിലാദ്യമായി കടലാസ് കൊണ്ടുവന്നത്. അതിനു മുമ്പ് ബുദ്ധമത സന്ന്യാസിമാർ കടലാസിൽ എഴുതിയ പുസ്തകങ്ങൾ ഉപയോഗിച്ചിരുന്നുവത്രെ. ഏതായാലും ഇന്ത്യയിൽ കടലാസ്നിർമ്മാണം ആരംഭിച്ചത് കാരിയുടെ വരവും കഴിഞ്ഞ് പിന്നെയും കുറെക്കാലം ചെന്നിട്ടേ ആയിരുന്നുള്ളൂ.

ഞാൻ: വ്യാപകമായ തോതിൽ കടലാസുനിർമ്മാണം ആരംഭിച്ചത് എന്നുതൊട്ടായിരുന്നു?

മാനേജർ: അത് ഏറെക്കുറെ വ്യക്തമായിത്തന്നെ പറയാം. 1450-ൽ ജോൺ ഗുട്ടൻബർഗ് എന്നൊരാൾ അച്ചടിയന്ത്രം കണ്ടുപിടിച്ചു. അതോടുകൂടി കടലാസിന്റെ ആവശ്യം പതിന്മടങ്ങു വർദ്ധിച്ചു. തന്മൂലം പല രാജ്യങ്ങളിലും പേപ്പർമില്ലുകൾ സ്ഥാപിച്ചു. അങ്ങനെ കടലാസുനിർമ്മാണം പുരോഗമിക്കുകയും ചെയ്തു.

ഞാൻ: കടലാസു നിർമ്മിക്കാൻ ആവശ്യമായ അസംസ്കൃത പദാർത്ഥങ്ങൾ എന്തെല്ലാമാണ്?

മാനേജർ: സെല്ലുലോസ് എന്ന ഒരു വസ്തുകൊണ്ടാണ് കടലാസ് ഉണ്ടാക്കുന്നത്. എല്ലാ സസ്യങ്ങളുടെയും കോശഭിത്തികരം ഉണ്ടാക്കിയിരിക്കുന്നത് സെല്ലുലോസ് കൊണ്ടാണ്. അതിനാൽ എല്ലാ സസ്യങ്ങളും കടലാസു ണ്ടാക്കാൻ ഉപയോഗിക്കാം. ഓരോതരം സസ്യത്തിലും സെല്ലുലോസിൻെറ തോതിനു വ്യത്യാസം കാണും. അതുകൊണ്ട് കൂടുതൽ സെല്ലുലോസ് ഉള്ള സസ്യ വർഗ്ഗങ്ങളാണ് കടലാസു നിർമ്മാണത്തിനു അധികം നല്ലത്. മൃദുത്വം ഉള്ള മരങ്ങളാണ് കൂടുതലും ഉപ യോഗിക്കുക. നീരെടുത്ത കരിമ്പിൻചണ്ടിയും കൊള്ളാം. വിലക്കുറവുമുണ്ടല്ലോ അതിന്.

ഞാൻ: കടലാസുനിർമ്മാണത്തിൻെറ വിവിധഘട്ടങ്ങരം ഒന്നു ചുരുക്കിപ്പറഞ്ഞുതരാമോ?

മാനേജർ: പറയുന്നതിനെക്കാരം കാണുന്നതാണ് അതു മനസ്സിലാക്കാൻ നന്ന്. വരൂ, നമുക്ക് ഫാക്ടറി യിൽ കടന്നു നോക്കാം.

ഞങ്ങരം എഴുന്നേററു. ഫാക്ടറിക്കകത്തു പ്രവേശിച്ച് കുറെ ദൂരം നടന്നു. എന്നിട്ട് മാനേജർ പെട്ടെന്ന് ഒരിടത്തു നിന്ന് ചൂണ്ടിക്കാട്ടി ഇപ്രകാരം പറഞ്ഞു.

മാനേജർ: ഇതാ, ഇവിടെയാണ് പരംപ്പ് ഉണ്ടാക്കുന്നത്. ആദ്യത്തെ ഘട്ടവും ഇതു തന്നെ.

ഞാൻ: തടിക്കഷണങ്ങരം അരച്ചു കുഴമ്പാക്കുന്നതെങ്ങനെ?

മാനേജർ: അതാ നോക്കൂ, അതൊരു അരവുയന്ത്രമാണ്. ആ യന്ത്രം ഉപയോഗിച്ചാണ് തടിക്കഷണങ്ങരം അരയ്ക്കു ന്നത്. അരച്ചുണ്ടാകുന്ന കുഴമ്പിൽ ചില രാസദ്രവ്യ ങ്ങരംകൂടി ചേർക്കും. അരഞ്ഞു ചേരാത്ത പദാർ ത്ഥങ്ങരം പിന്നീട് അരിച്ചുമാററുന്നു. അരിക്കാനു ള്ളതാണ് അതാ അവിടെക്കാണുന്ന യന്ത്രം. പരംപ്പിന് തവിട്ടുനിറമായിരിക്കും. അത് രണ്ടുമൂന്നാവൃത്തി നല്ല പോലെ കഴുകി അതിലെ അഴുക്കുകരം നീക്കുന്നു. അതു ബ്ലീച്ചുചെയ്യലാണ് അടുത്ത ഘട്ടം.

ഞാൻ: ബ്ലീച്ചുചെയ്യൽ എന്നു പറഞ്ഞാൽ എന്താണ്?

മാനേജർ: വരൂ, കാണിച്ചുതരാം. ഒരുതരത്തിലുള്ള ശുചീകരണമാണ് അത്. പാംപ്പു വെളുപ്പിച്ചു ശുദ്ധീകരിക്കുക. അതാ, ഈ യന്ത്രം മുഖേന ശുചീകരിച്ച പാംപ്പു നോക്കൂ. ചില രാസവസ്തുക്കൾ ഉപയോഗിച്ചാണ് പാംപ്പിന്റെ നിറം മാറ്റുന്നത്. പാംപ്പിലേയ്ക്ക് ചൂടുള്ള കാസ്റ്റിക് സോഡാ ലായനി തളിക്കുന്നു. അപ്പോൾ പാംപ്പിന്റെ നിറം വെളുത്തു തെളിയുന്നു. അങ്ങനെ വെളുത്തു കിട്ടുന്ന പേപ്പർ പാംപ്പ് വെള്ളംകൊണ്ട് പലപ്രാവശ്യം കഴുകുന്നു.

ഈ പ്രക്രിയകളെല്ലാം യന്ത്രസഹായത്തോടെ നടക്കുന്നത് ഓരോന്നായി മാനേജർ എനിക്ക് കാണിച്ചുതന്നു. പാംപ്പ് കടലാസായി മാറുന്നതെങ്ങനെ എന്നറിയാനായി തുടർന്ന് എന്റെ ആഗ്രഹം. അത് ഞാൻ അറിയിച്ചപ്പോൾ മാനേജർ ഇങ്ങനെ വിശദീകരിച്ചു.

മാനേജർ: പാംപ്പ് തല്ലിച്ചതച്ച് പതംവരുത്തുകയാണ് അടുത്ത പടി. അതിനാണ് അക്കാണുന്ന യന്ത്രം. വർണ്ണക്കടലാസുണ്ടാക്കാനാണെങ്കിൽ നിറം ചേർക്കുന്നത് ഈ ഘട്ടത്തിലാണ്.

ഞാൻ: ഏതു നിറമാണ് ചേർക്കുന്നത്?

മാനേജർ: ഓരോ നിറം കിട്ടുന്നതിനും പ്രത്യേകം രാസവസ്തുക്കൾ ചേർക്കണം. വർണ്ണക്കടലാസിനും വെള്ളക്കടലാസിനും പ്രത്യേകം പ്രത്യേകമായി തയ്യാറാക്കിയ പാംപ്പ് യന്ത്രം ഉപയോഗിച്ച് കടലാസുഷീറ്റുകളാക്കി മാറ്റുന്നു. കുറെ ഉരുളുകളുടെ—റോളറുകളുടെ മർദ്ദത്തിനു വിധേയമായിക്കഴിയുമ്പോൾ മിനുസമുള്ള കടലാസ് കിട്ടുന്നു. അതാ കണ്ടില്ലേ മറ്റൊരു യന്ത്രം? അതിൽ നിന്ന് കടലാസുകൾ പുറത്തുവരുന്നതു നോക്കൂ.

അപ്പോഴേയ്ക്കും ഞങ്ങൾ പാംപ്പ് കടലാസുഷീറ്റാക്കി മാറ്റുന്ന യന്ത്രത്തിന്റെ മുന്നിലെത്തിക്കഴിഞ്ഞിരുന്നു. ഞാൻ അതിന്റെ പ്രവർത്തനം ഉറ്റുനോക്കിക്കൊണ്ടുനിന്നു. കുറെ കഴിഞ്ഞ് അവിടംവിട്ടു ഞങ്ങൾ പോന്നു. മടങ്ങുന്ന വഴിയിൽ വച്ച് ഞാൻ ചോദിച്ചു :

ഞാൻ: കടലാസ് എത്രതരമുണ്ട്?

മാനേജർ: എത്രയോ തരമുണ്ട് അച്ചടിക്കടലാസ്, എഴുത്തു കടലാസ്, ഒപ്പുകടലാസ്, വർണ്ണക്കടലാസ്, പൊതി യാനുള്ള കടലാസ്, അരിപ്പക്കടലാസ്, എന്നിവയാണ് പ്രധാനപ്പെട്ട തരങ്ങൾ.

ഞങ്ങൾ തിരിച്ചുവന്ന് മാനേജരുടെ മുറിയിൽ കയറി, അവിടെ ആസനസ്ഥരായപ്പോഴുണ്ട്, ആവിപറക്കുന്ന ചായ മേശപ്പുറത്തെത്തിക്കഴിഞ്ഞു. അതു കുടിച്ചുകൊണ്ടിരിക്കെ ഞാൻ ചോദിച്ചു:

ഞാൻ: ഇന്ത്യയിലെ കടലാസുനിർമ്മാണത്തെപ്പറ്റി അല്പം അറിഞ്ഞാൽ കൊള്ളാമായിരുന്നു.

മാനേജർ: ഇന്ത്യയിൽ ഇപ്പോൾ ഇരുപതിലധികം പേപ്പർ മില്ലുകൾ പ്രവർത്തിക്കുന്നുണ്ട്. എന്നിട്ടും നമ്മുടെ ആവശ്യത്തിനു വേണ്ടിടത്തോളം കടലാസ് നാം ഉണ്ടാക്കുന്നുണ്ടെന്നു പറയാൻ വയ്യ. കടലാസിൻെറ ആവശ്യം ദിനംപ്രതി വർദ്ധിച്ചുകൊണ്ടുമിരിക്കുന്നു.

ഞാൻ: കേരളത്തിലെ സ്ഥിതിയോ?

മാനേജർ: കേരളത്തിൽ ഇപ്പോൾ ഒരു പേപ്പർമില്ലേ ഉള്ളൂ— പുനലൂർ പേപ്പർ മിൽ. വനങ്ങളിൽനിന്നു കിട്ടുന്ന ഈറയാണ് ഏറിയപങ്കും ഇവിടെ നിർമ്മാണത്തിന് ഉപയോഗിക്കുന്നത്. കൂടുതൽ മില്ലുകൾ സ്ഥാപിക്കാൻ ആലോചിച്ചുവരുന്നു.

ഞാൻ: എന്നെ ഹൃദ്യമായി സ്വാഗതംചെയ്തു സൽക്കരിച്ചതിനും എനിക്കുവേണ്ടി ഇത്രയും സമയം ചെലവഴിച്ചു പലതും മനസ്സിലാക്കിത്തന്നതിനും ഹൃദയംഗമമായ നന്ദി. വിലപ്പെട്ട ഒരനുഭവമായിരുന്നു എനിക്ക് ഈ സന്ദർശനം. ഞാൻ ഇറങ്ങട്ടെ. നമസ്കാരം.

മാനേജർ: (എൻെറ കൈപിടിച്ചുകുലുക്കിക്കൊണ്ട്) നമസ്കാരം! സൗകര്യമുള്ളപ്പോഴെല്ലാം വരിക. നിങ്ങൾക്കെപ്പോഴുമുണ്ട് ഇവിടെ സ്വാഗതം.

## അഭ്യാസം

പദങ്ങൾ:—

ഉദ്ദിഷ്ടകാര്യം, നിർവഹിക്കുക, ഉപചാരപൂർവം, സൗജന്യ മധുരം, ആഗമനോദ്ദേശം, സമൃദ്ധം, വ്യാപകം, അസംസ്കൃത പദാർത്ഥം, കോശഭിത്തി, മൃദുത്വം, രാസവസ്തു, പ്രക്രിയ, വിശദീകരിക്കുക, ദിനംപ്രതി, ഹൃദ്യം, ആവശ്യംപ്രതി.

സ്വന്തം വാക്യത്തിൽ പ്രയോഗിക്കുക:—

വച്ചടിക്കുക, അങ്കവും കാണാം താളിയും ഒടിക്കാം.

ചോദ്യങ്ങൾ:—

1. ഫാക്ടറി മാനേജർ സന്ദർശകനെ സ്വീകരിച്ചത് എപ്രകാരം?
2. കടലാസ് ആദ്യം കണ്ടുപിടിച്ചതെവിടെ?
3. യൂറോപ്പിൽ കടലാസ് നിർമ്മാണം എന്നാരംഭിച്ചു?
4. ഇന്ത്യയിൽ ആദ്യം കടലാസ് കൊണ്ടുവന്നതാര്?
5. അച്ചടിവിദ്യയുടെ കണ്ടുപിടിത്തവും കടലാസുനിർമ്മാണവും തമ്മിൽ എന്താണു ബന്ധം?
6. സെല്ലുലോസ് എവിടെനിന്നു കിട്ടുന്നു?
7. പറമ്പ് എന്നുവച്ചാൽ എന്ത്? അതെങ്ങനെ ഉണ്ടാക്കുന്നു?
8. പേപ്പർമില്ലിൽ അരവുയന്ത്രം എന്തിന് ഉപയോഗിക്കുന്നു?
9. ബ്ലീച്ച് ചെയ്യൽ എങ്ങനെ നടത്തുന്നു?
10. പറമ്പ് കടലാസ് ഷീറ്റായി മാറ്റുന്നതെങ്ങനെ?
11. എത്രതരം കടലാസുണ്ട്? അവ ഏതെല്ലാം?
12. ഇന്ത്യയിലെ കടലാസുനിർമ്മാണം വേണ്ടത്ര തൃപ്തികരമാണോ?
13. നിങ്ങൾ ഏതെങ്കിലും ഫാക്ടറിയിൽ പോയിട്ടുണ്ടോ? പോയിട്ടുണ്ടെങ്കിൽ അവിടത്തെ പ്രവർത്തനത്തെപ്പറ്റി ഒരു വിവരണം എഴുതുക.
14. ചുവടെ കൊടുത്തിട്ടുള്ള വാക്കുകൾ പിരിച്ചിരിക്കുന്നത് നോക്കുക.

വ്+അ, ള്+അ, ര്+എ=വളരെ
ത്+ആ, ള്+ഇ=താളി
ന്+അ, ട്+അ, ന്ന്+ഉ=നടന്നു. ഈ പദങ്ങൾ വർണ്ണങ്ങൾ ചേർന്നുണ്ടായതാണ്. ഈ വർണ്ണങ്ങൾ രണ്ടു വിഭാഗത്തിൽപ്പെടും. സ്വരം, വ്യഞ്ജനം എന്നാണ് അവയ്ക്കു പേർ. മലയാളത്തിൽ 16 സ്വരങ്ങളും 37 വ്യഞ്ജനങ്ങളും ഉണ്ട്.

---

പാഠം 15

# ഫുട്ബാൾ രംഗത്ത് ഒരദ്ഭുതം

കഷ്ടിച്ചു മുപ്പതു വയസ്സുമാത്രം പ്രായമുള്ളപ്പോൾ ആയിരാമത്തെ ഗോളടിച്ചു ചരിത്രം സൃഷ്ടിച്ച പീലേ എന്ന ലോകപ്രസിദ്ധനായ ഫുട്ബോൾ കളിക്കാരനെപ്പറ്റി നിങ്ങൾ കേട്ടിട്ടുണ്ടോ? ലോക ഫുട്ബാൾ രംഗത്തെ മഹാദ്ഭുതമാണ് അഞ്ചടി എട്ടിഞ്ച് ഉയരവും 140 പൗണ്ട് തൂക്കവുമുള്ള ഈ ലത്തീൻ നീഗ്രോ യുവാവ്.

പീലേ എന്ന കൊച്ചുപേരിൽ അറിയപ്പെടുന്ന ഈ അഖില ലോക പ്രശസ്തൻെറ പൂർണ്ണനാമധേയം അരാൻറസ്ഡോ നാസിമെൻേറാ എന്നാണ്. തെക്കേ അമേരിക്കയിലെ ബ്രസീൽ ആണ് പീലേയുടെ ജൻമംകൊണ്ട് ധന്യമായ രാജ്യം. ദേശീയ യശഃസ്തംഭം എന്ന സ്ഥാനം നൽകി ആ രാജ്യക്കാർ അഭിമാന ഭാജനമായ പീലേയെ ബഹുമാനിച്ചിരിക്കുന്നു.

1957 മുതൽ 1962 വരെയുള്ള കാലഘട്ടത്തിൻ പ്രതിവർഷം എൺപത്തിയഞ്ചു മുതൽ നൂറുവരെ മത്സരങ്ങളിൽ പീലേ പങ്കെടുത്തിരുന്നു. 1958–ലും 1962–ലും ബ്രസീൽ ഫുട്ബാളിന് ലോകകപ്പു കരസ്ഥമാക്കിയതിനു പ്രധാന കാരണക്കാരൻ പീലേ ആയിരുന്നു. എന്നാൽ നാലുവർഷം കഴിഞ്ഞ് ലണ്ടനിൽ വച്ചുനടന്ന ലോകകപ്പുമത്സരത്തിൻെറ ആദ്യ റൗണ്ടിൽ തന്നെ പീലേയ്ക്കു പരിക്കു പറ്റിയതു നിമിത്തം ബ്രസീൽ സെമിഫൈനൽസിൽ പോലും എത്തിയില്ല. തൻെറ നേരെ കരുതിക്കൂട്ടി ആക്രമണം നടത്തിയവരുടെ നടപടികളിൽ പ്രതിഷേധിച്ച് മേലാൽ ലോകകപ്പു മത്സരങ്ങളിൽ പങ്കെടുക്കുന്നതല്ലെന്ന് അന്ന് പീലേ പ്രഖ്യാപിച്ചു. ആ തീരുമാനം അദ്ദേഹം മാറ്റിയത് തൻെറ നിരവധി ആരാധകൻമാരുടെയും ഗവൺമെൻറിൻെറയും നിരന്തരമായ പ്രേരണകൊണ്ടുമാത്രമാണ്. പീലേയുടെ കാലുകൾക്കുണ്ടായിരുന്ന മാന്ത്രികശക്തി നഷ്ടപ്പെട്ടു കഴിഞ്ഞെന്നും യൂ. ബബിയോ എന്ന പുതിയൊരു ഫുട്ബാൾ താരം പീലേയുടെ സ്ഥാനം കരസ്ഥമാക്കിയെന്നും ഒരു പ്രവാദം അക്കാലത്തു പ്രചരിക്കുകയുണ്ടായി.

അപവാദത്തിൻെറ മൂടൽമഞ്ഞ് വളരെനാൾ നീണ്ടു നിന്നില്ല. ഊഹാപോഹങ്ങൾക്കു കനത്ത പ്രഹരം ഏൽപിച്ചുകൊണ്ട് അക്കൊല്ലം പീലേ ഉഗ്രമായ ഒരു പ്രകടനം

നടത്തി. മഞ്ഞക്കുപ്പായമണിഞ്ഞ ലത്തീൻ അമേരിക്കൻ കളിക്കാർ ആ വർഷം നടന്ന ലോകകപ്പു മത്സരത്തിൽ പീലേയുടെ സുശക്തമായ നേതൃത്വത്തിൽ തുടർച്ചയായി ആറു വിജയം സമ്പാദിച്ചു. ഫൈനലിൽ ഒന്നിനെതിരെ നാലുഗോളടിച്ച് ഇറ്റലിയെ പരാജയപ്പെടുത്തി. 1969–ലാണ് പീലേ ആയിരം ഗോളുകൾ പൂർത്തിയാക്കിയത്. ആ സന്ദർഭത്തിൽ ബഹുമാനസൂചകമായി പെട്ടെന്നു കളി നിറുത്തിവയ്ക്കുകയും അറുപത്തയ്യായിരത്തോളം വരുന്ന പ്രേക്ഷകർ 'പീലേ, പീലേ, പീലേ' എന്നാർത്തുവിളിച്ചുകൊണ്ട് മദോൻമത്തരായി ഗ്രൗണ്ടിൽ ഇറങ്ങിച്ചെന്ന് പീലേയെ പൊതിയുകയും ചെയ്തു. ബ്രസീൽ നിവാസികളുടെ കണ്ണിലുണ്ണിയായ വിൽസൻ സിമോനൻ എന്ന ഗായകൻ പ്രത്യേകമായി തയ്യാറാക്കിയ വിജയഗാനം ആലപിച്ച് പീലേയെ അനുമോദിച്ചു. ചരിത്രപ്രധാനമായ വിജയം ആഘോഷിച്ച മറ്റൊരവസരത്തിൽ അമ്പതിനായിരം ആരാധകൻമാർ 12,500 ഡോളർ വിലപിടിപ്പുള്ള ഒരു സ്വർണ്ണക്കിരീടം അദ്ദേഹത്തെ അണിയിച്ചുകൊണ്ടാടിയതും പ്രസ്താവയോഗ്യമായ സംഭവമാണ്.

കളിക്കളത്തിൽ അജയ്യനായ പീലേ വിശ്വസിക്കാനാവാത്ത വിധത്തിൽ അദ്ഭുതങ്ങൾ കാണിക്കുന്ന ഒരു മാന്ത്രികനാണെന്നു പ്രേക്ഷകർക്കു തോന്നിപ്പോകും. വായുവേഗത്തിലാണ് ആ കാലുകൾ ചലിക്കുന്നത്. കാന്തശക്തിയാലെന്നപോലെ പന്ത് ഒട്ടിപ്പിടിച്ചിരിക്കുകയാണ് ആ കാലുകളിൽ. ഗോൾവലയത്തിലേക്ക് ആഞ്ഞടിക്കുമ്പോഴും കൂട്ടുകളിക്കാർക്ക് പന്ത് എത്തിച്ചുകൊടുക്കുമ്പോഴുമെല്ലാം അളന്നുകുറിച്ചു തിട്ടപ്പെടുത്തിയതുപോലെയായിരിക്കും കൃത്യം നിർവഹിക്കുക. എതിരാളികൾക്ക് പീലേയുടെ ചില നീക്കങ്ങളെ മുൻകൂട്ടിക്കണ്ടു പെരുമാറാനാവില്ല.

മെക്സിക്കോയിൽ നടന്ന ലോകകപ്പുമത്സരത്തിൽ പീലേ അടിച്ച നാലു ഗോളുകളിൽ ഒന്ന് ആ തന്ത്രജ്ഞനായ കളിക്കാരന്റെ പാടവത്തിനു മകുടം ചാർത്തുന്നു. ഗോൾമുഖത്തുനിന്ന് പതിനഞ്ചടി അകലേ നിന്നിരുന്ന പീലേ വായുവിലൂടെ കരണംമറിഞ്ഞ് കോർണർ കിക്കിലെത്തുന്നു. ഗോൾമുഖത്തിലേക്കു പീലേ പന്ത് ആഞ്ഞടിക്കുമെന്ന് സ്റ്റേഡിയത്തിൽ എല്ലാവരും കരുതുന്നു. ആ അടി തടുക്കുന്നതിനു ഗോളി തയ്യാറെടുത്തുനിൽക്കുന്നു. അപ്പോൾ അതാ, പീലേ തലകൊണ്ടു പന്തുതട്ടി, ശരീരംകൊണ്ട് ഒന്നു പരന്നുചുറ്റി, താനോ പന്തോ ഗ്രൗണ്ടിലെത്തുന്നതിനു മുമ്പായി, ഇടതുകാൽവച്ച് ആഞ്ഞ്

ഒരടി അടിക്കുന്നു! ഗോളി മലച്ചുനിൽക്കെ അന്തരീക്ഷം ഭേദിക്കുമാറ് കാണികളുടെ ഹർഷാരവം ഉയർന്നു. ഓർമ്മയിൽ എക്കാലത്തും തങ്ങിനിൽക്കുന്ന ഒരു ഗോളായിരുന്നു അത്.

കളിക്കളത്തിനു പുറത്ത് ശാന്തനും ലജ്ജാശീലനുമാണ് പീലേ. കൂട്ടുകളിക്കാരോടു അങ്ങേയറ്റം ആത്മാർത്ഥത പുലർത്തുന്ന ഒരു കളിക്കാരനാണ് അദ്ദേഹം. ലോകപ്രശസ്തനായ നീഗ്രോ എന്ന നിലയിൽ പീലേയെ ബഹുമാനിക്കാനായി നടത്തിയ ഒരു വിരുന്നിൽ കൂട്ടുകളിക്കാരായ വെള്ളക്കാരെ ക്ഷണിച്ചിട്ടില്ല എന്ന കാരണത്താൽ അദ്ദേഹം പങ്കെടുക്കാൻ കൂട്ടാക്കിയില്ല.

ചെല്ലുന്നിടത്തെല്ലാം ഒരു ചോദ്യം പീലേയോടു ചോദിക്കാറുണ്ട്. ''ജീവിതത്തിലെ ഏറ്റവും രോമാഞ്ചജനകമായ അനുഭവം ഏതാണ്? ആദ്യത്തെ ലോകകപ്പോ? അതോ ആയിരാമത്തെ ഗോളോ?''

പീലേയുടെ മറുപടി ഇപ്രകാരമാണ്: ''ഞാൻ ഫുട്ബാൾ ഇഷ്ടപ്പെടുന്നു. മറ്റൊരു തൊഴിലും ഞാൻ സ്വീകരിക്കുകയില്ല. പക്ഷേ വ്യക്തിപരമായ ജീവിതത്തിൽ സുപ്രധാനമായ മറ്റു പല സംഭവങ്ങളുമുണ്ട്. ഞാൻ വിവാഹിതനായ ദിവസം, എന്റെ മകൾ പിറന്ന ദിവസം, ഇതൊക്കെ ജീവിതത്തിലെ പുളകപ്രദമായ അനുഭവങ്ങളാണ്''.

നികുതിയൊഴിവായി 3,40,000 ഡോളർ വാർഷികവരുമാനം, ബ്രസീലിനുപുറത്തു കളിക്കുമ്പോൾ ജയിച്ചാലും തോറ്റാലും ഓരോ കളിക്കും 2,500 ഡോളർ പ്രതിഫലം, ഇതാണു പീലേയ്ക്കു ലഭിച്ചിരുന്ന ആദായം. അദ്ദേഹം ഉപയോഗിച്ചിരുന്ന ഫുട്ബാൾ പാഡുകളും ബൂട്ടുകളും മെക്സിക്കോയിലെ ഗവൺമെൻറുവക കാഴ്ചബംഗ്ലാവിൽ പ്രദർശന വസ്തുക്കളായി സൂക്ഷിച്ചിരിക്കുകയാണ്.

### അഭ്യാസം

പദങ്ങൾ:—

പൂർണ്ണനാമധേയം, ധന്യം, ദേശീയ, യശഃസ്തംഭം, അഭിമാനഭാജനം, പ്രതിവർഷം, നിരവധി, മാന്ത്രികശക്തി, പ്രവാദം, ഊഹാപോഹങ്ങൾ, ബഹുമാനസൂചകം, മദോന്മത്തൻ, പ്രസ്താവയോഗ്യം, അജയ്യൻ, തന്ത്രജ്ഞൻ, ഹർഷാരവം, ലോകപ്രശസ്തൻ, രോമാഞ്ചജനകം, പുളകപ്രദം.

ചോദ്യങ്ങൾ:—

1. എന്താണ് പീലേയുടെ പൂർണ്ണനാമധേയം?
2. കളിക്കളത്തിൽ പീലേയുടെ പ്രത്യേകതകൾ എന്തെല്ലാം?
3. പീലേയുടെ സ്വഭാവത്തെക്കുറിച്ച് ഒരു ഖണ്ഡിക എഴുതുക.
4. ബ്രസീൽ, നീഗ്രോ, വെളുപ്പ്, പീലേ, സ്വർണ്ണം, കളി, കേരളം, ശിബി, കടലാസ്, ചെമ്പഴന്തി, ഗ്രാമം, ഊണ്, മത്സരം— ഇവയെല്ലാം നാമങ്ങളാണ്. ഇവ ദ്രവ്യം, ഗുണം. ക്രിയ എന്നീ വിഭാഗങ്ങളിൽ പെടുന്നു. അതിനാൽ അവയെ ദ്രവ്യനാമം, ഗുണനാമം, ക്രിയാനാമം എന്നിങ്ങനെ വിളിക്കുന്നു. ദ്രവ്യ നാമം തന്നെ സംജ്ഞാനാമം, സാമാന്യനാമം, മേയനാമം എന്നു മൂന്നായി പിരിക്കാം. ഈ വിഭാഗങ്ങളിൽ ഓരോന്നിലും പെടുന്ന ഉദാഹരണങ്ങൾ പഠിച്ച പാഠങ്ങളിൽനിന്ന് കണ്ടുപിടിക്കുക.

---

പാഠം 16

# തുള്ളൽ

നമ്മുടെ സാഹിത്യത്തിലെ മൂന്നു പ്രാചീന മഹാകവികളാണ് ചെറുശ്ശേരിയും എഴുത്തച്ഛനും കുഞ്ചൻ നമ്പ്യാരും. അവർ രചിച്ച കൃതികൾ മിക്കതും പാട്ടുകളാണ്. ചെറുശ്ശേരി എഴുതിയ കൃഷ്ണഗാഥയ്ക്ക് കൃഷ്ണപ്പാട്ടെന്നുകൂടി പേരുണ്ട്. എഴുത്തച്ഛൻെറ രാമായണവും ഭാരതവും കിളിപ്പാട്ടുകളാകുന്നു. കുഞ്ചൻ നമ്പ്യാർ നിർമ്മിച്ച പാട്ടുകളെ തുള്ളൽപ്പാട്ടുകൾ എന്ന് വിളിക്കുന്നു.

കൃഷ്ണപ്പാട്ടും എഴുത്തച്ഛൻെറ കിളിപ്പാട്ടുകളും നല്ല ഈണത്തിൽ പാടിരസിക്കുന്നതിനുള്ള കാവ്യങ്ങളാണ്. എന്നാൽ നമ്പ്യാരുടെ തുള്ളൽപ്പാട്ടുകൾ പാടാൻ മാത്രമല്ല, അരങ്ങിൽ അഭിനയിക്കാനും കൂടിയാണ് എഴുതിയിട്ടുള്ളത്. തുള്ളൽക്കാരൻ ആ പാട്ടുകൾ സദസ്സിൻെറ മുമ്പിൽ പാടി അഭിനയിച്ചു നൃത്തം ചെയ്യുന്നു. ഒരു മദ്ദളക്കാരനും കുഴിത്താളക്കാരനും കൂടി അരങ്ങത്ത് ഉണ്ടായിരിക്കും. ഈ അകമ്പടിക്കാർ തങ്ങളുടെ വാദ്യങ്ങൾ പ്രയോഗിക്കുന്നതിനു പുറമേ തുള്ളൽക്കാരൻ പാടുന്ന പാട്ട് ഏറ്റുപാടുകയും ചെയ്യും. വേഷംകെട്ടിയാണ് തുള്ളൽക്കാരൻ രംഗത്ത് അഭിനയിക്കുന്നത്. മുഖത്തു പച്ചതേച്ച്,

വാലിട്ടു കണ്ണെഴുതി, കിരീടം ചൂടി, കൈയിലും കഴുത്തിലും ചില ആഭരണങ്ങൾ അണിഞ്ഞ്, ഒരു പ്രത്യേകതരം പാവാടയും ധരിച്ച്, തുള്ളൽക്കാരൻ സദസ്സിൽ പ്രവേശിക്കുന്നു.



തുള്ളൽ മൂന്നു തരത്തിലുണ്ട്. ഓട്ടൻ, ശീതങ്കൻ, പറയൻ എന്നിങ്ങനെയാണ് അതിന്റെ വകഭേദം. തുള്ളൽക്കാരന്റെ കിരീടം, മെയ്ക്കോപ്പ്, ഉടുത്തുകെട്ട് എന്നിവയിലുള്ള വ്യത്യാസംകൊണ്ട് ഏതുതരം തുള്ളലാണെന്നു തിരിച്ചറിയാം. മുഖത്തു പച്ചയും 'റ' എന്ന ആകൃതിയിലുള്ള കിരീടവും, അനേകം നാടകൾ ചേർത്തുണ്ടാക്കിയ പാവാടയുമാണ് ഓട്ടൻ തുള്ളലിന്റെ വേഷം. പറയൻ തുള്ളലിൽ കിരീടം ത്രികോണാകൃതിയിലായിരിക്കും. വെറും ഒരു പട്ട് സാധാരണമട്ടിൽ ഉടുക്കുകയാണ് പതിവ്. മുഖത്തു പച്ച തേയ്ക്കാറില്ല. ശീതങ്കൻ തുള്ളലിലാകട്ടെ കിരീടം കാണുകയില്ല. ശിരസ്സിലും മാറത്തും കൈകളിലും കുരുത്തോലകൊണ്ടുള്ള ആഭരണങ്ങൾ

ആയിരിക്കും ധരിക്കുന്നത്. ഉടുത്തുകെട്ട് ഓട്ടൻതുള്ളലിൻേറ തിൽനിന്നും വ്യത്യസ്തമല്ല. പാടുന്ന രീതിയിലും ചില വ്യത്യാസങ്ങഠം ഓരോതരം തുള്ളലിലും ഇല്ലാതില്ല.

കുഞ്ചൻ നമ്പ്യാർ തൻേറ തുള്ളൽപ്പാട്ടുകഠം എഴുതി രംഗത്ത് അവതരിപ്പിക്കുന്നതിനു മുമ്പുതന്നെ തുള്ളൽ എന്ന ദൃശ്യകലയും അതിലേയ്ക്കാവശ്യമുള്ള പാട്ടുകളും നടപ്പി ലിരുന്നു എന്നൊരു അഭിപ്രായമുണ്ട്. നമ്പ്യാരാണ് തുള്ളൽ ക്കഥകളും തുള്ളൽ എന്ന അഭിനയസമ്പ്രദായവും ആദ്യമായി സൃഷ്ടിച്ചു പ്രചാരത്തിൽ വരുത്തിയത് എന്നാണ് പ്രബല മായ വിശ്വാസം. അതെങ്ങനെ ആയാലും കുഞ്ചൻ നമ്പ്യാരുടെ തുള്ളൽപ്പാട്ടുകഠം തന്നെയാണ് തുള്ളൽക്കാരൻമാർ എത്രയോ കാലമായി പാടിയാടിക്കൊണ്ടിരിക്കുന്നത്.

നമ്പ്യാർ പുരാണങ്ങളിൽ നിന്നാണ് തുള്ളൽപ്പാട്ടുകഠംക്കു വേണ്ട കഥകളെല്ലാം സ്വീകരിച്ചിട്ടുള്ളത്. എന്നാൽ സാധാരണ ജനങ്ങഠംക്കുപോലും കേട്ടാലുടൻ മനസ്സിലാകത്തക്കവിധം ലളി തവും സരസവുമായി കഥകഠം ആഖ്യാനം ചെയ്യണമെന്ന് അദ് ദേഹം നിശ്ചയിച്ചു. ചിരിക്കുവകയുള്ള കഥ കേട്ടാലേ സാമാന്യ ജനങ്ങഠം രസംപിടിച്ചിരിക്കുകയുള്ളൂ എന്നും മറ്റൊരു വിധ ത്തിലായാൽ അവർ സഭവിട്ടുപൊയ്ക്കളയുമെന്നും അദ്ദേഹ ത്തിന് അറിയാമായിരുന്നു. അതിനാൽ ഏതു പാമരനെയും ചിരിപ്പിക്കാൻപോരുന്ന ഫലിതങ്ങഠം കഥാഗതിയിൽ നമ്പ്യാർ വേണ്ടത്ര പ്രയോഗിച്ചിരിക്കും. നേരമ്പോക്കുളവാക്കുന്ന സംഭവ ങ്ങളും സന്ദർഭങ്ങളും സംഭാഷണങ്ങളും കഥാപാത്രങ്ങളുമെല്ലാം കോർത്തിണക്കിയാണ് അദ്ദേഹം പുരാണകഥകഠം പ്രതിപാദി ക്കാറുള്ളത്. അദ്ദേഹത്തിൻേറ ജൻമസിദ്ധമായ ഫലിത സമ്പത്ത് ഇത്തരം കാവ്യരചനയ്ക്ക് പ്രയോജകീഭവിച്ചു. പറയു ന്നത് ഏതു വിഷയമായാലും അതിനൊക്കെ ഒരു കേരളീയഛായ നൽകിയിരുന്നതുകൊണ്ട് കാണികഠംക്ക് വലിയ ഒരാവേശവും അഭിനിവേശവും തുള്ളലിനോട് ഉണ്ടായി. കണ്ടു മനസ്സി ലാക്കാൻ യാതൊരു ക്ലേശവുമില്ലാത്തമട്ടിലുള്ള അഭിനയരീതി യാണ് നമ്പ്യാർ കൈക്കൊണ്ടത്. വലിയ രാഗബോധവും താള ബോധവും കൂടാതെതന്നെ സാധാരണക്കാർക്കു രസിക്കാൻ കഴി യുന്ന പാട്ടുകളേ തുള്ളലിൽ ഉണ്ടായിരുന്നുള്ളൂ. ഇങ്ങനെ എല്ലാം കൊണ്ടും വിപുലമായ ജനസഞ്ചയത്തെ ആകർഷിച്ചു രസിപ്പി ക്കാൻ തുള്ളൽപ്രസ്ഥാനത്തിനു സാധിച്ചു എന്നതാണ് അതിൻേറ മേന്മ.

കുഞ്ചൻ നമ്പ്യാരുടെ കാലത്തിനുശേഷവും പല കവികളും തുള്ളൽക്കഥകഠം രചിച്ചിട്ടുണ്ട്. ആധുനികകാലത്തും തുള്ളൽ ക്കഥകഠം എഴുതുന്ന പതിവ് നിശ്ശേഷം അവസാനിച്ചിട്ടില്ല. പല ക്ഷേത്രങ്ങളിലെയും ഉത്സവപരിപാടികളിൽ തുള്ളൽ ഇന്നും ഉഠംപ്പെടുത്തിവരുന്നുണ്ട്. എന്നാൽ കുഞ്ചൻ നമ്പ്യാരുടെ തുള്ളൽപ്പാട്ടുകഠംപോലെ മറ്റാരുടെയും കൃതികഠംക്ക് പ്രചുര പ്രചാരം സിദ്ധിച്ചിട്ടില്ല.

## അഭ്യാസം

പദങ്ങഠം:—

പ്രാചീനം, രചിക്കുക, മെയ്ക്കോപ്പ്, ത്രികോണാകൃതി, വ്യത്യസ്തം, ദൃശ്യകല, സരസം, കഥാഗതി, ജന്മസിദ്ധം, പാമരൻ, ഫലിതസമ്പത്ത്, പ്രയോജകീഭവിക്കുക, അഭിനിവേശം, ആധുനികകാലം, നിശ്ശേഷം, പ്രചുരപ്രചാരം, ആഖ്യാനംചെയ്യുക, പ്രതിപാദിക്കുക, രാഗബോധം, വിപുലം, ജനസഞ്ചയം.

ചോദ്യങ്ങഠം:—

1. ആരെല്ലാമാണ് നമ്മുടെ സാഹിത്യത്തിലെ മൂന്നു പ്രാചീന മഹാകവികഠം?
2. തുള്ളൽപ്പാട്ടുകഠംക്ക് ചെറുശ്ശേരി, എഴുത്തച്ഛൻ എന്നിവരുടെ പാട്ടുകളിൽനിന്നുള്ള പ്രധാനവ്യത്യാസമെന്ത്?
3. തുള്ളൽ എത്ര വിധം? അവയുടെ വ്യത്യാസം എങ്ങനെ വേഷസമ്പ്രദായത്തിൽനിന്നു മനസ്സിലാക്കാം?
4. പുരാണകഥകളെ നമ്പ്യാർ സ്വീകരിച്ചപ്പോഠം അവയ്ക്ക് എങ്ങനെയെല്ലാം പരിഷ്കാരം വരുത്തി?
5. തുള്ളൽ സാധാരണക്കാർക്ക് വളരെ ഇഷ്ടപ്പെടാൻ എന്തെല്ലാമായിരുന്നു കാരണങ്ങഠം?
6. കുഞ്ചൻ നമ്പ്യാർ തുള്ളൽപ്പാട്ടുകഠം നിർമ്മിച്ചു.
   തുള്ളൽക്കാരൻ പാട്ടുപാടി അഭിനയിക്കുന്നു.
   തുള്ളൽക്കാരൻ മുഖത്തു പച്ചതേയ്ക്കുന്നു.
   നമ്പ്യാർ ഫലിതങ്ങഠം പ്രയോഗിച്ചിരിക്കും.—ഈ വാക്യങ്ങളിലെ ക്രിയയുടെ ഫലം അനുഭവിക്കുന്നത് ഏതോ അത് കർമ്മമാണ്. ഇങ്ങനെ കർമ്മം ഉള്ള ക്രിയയാണ്, സകർമ്മക ക്രിയ. കർമ്മമില്ലാത്ത ക്രിയ അകർമ്മകക്രിയ. മേൽക്കാണിച്ച ഉദാഹരണങ്ങളിലെ കർമ്മങ്ങഠം ഏവ? സകർമ്മകക്രിയകഠം ഏവ?
7. പറഞ്ഞു, എഴുതി, കൊടുത്തു ഈ ക്രിയകഠം ഉപയോഗിച്ചു വാക്യങ്ങഠം രചിക്കുക.

പാഠം 17

# പാർത്ഥപ്രതിജ്ഞ

''അയ്യോ! മകനേ, കുമാരാ, ചതിച്ചിതോ
നീയെന്നെയിങ്ങനെയാക്കിച്ചമച്ചിതോ!
സൂര്യസമാന, സുകുമാര, സുന്ദര,
ശൂരാ, സുഭദ്രാത്മജാ, ശുഭമന്ദിര,

ഹാ ഹാ! പൊറുക്കുന്നതെങ്ങനെ നിന്നുടെ
ദേഹമെൻ കൺകൊണ്ടു കാണാതെ ഞാനിനി.



ഹാ ഹാ! പൊറുപ്പതെന്തു ഞാൻ പൈതലേ,
ഹാ ഹാ! വൃഥാ ഫലമായിതെപ്പേരുമേ
വേണ്ടീലെനിക്കിനി യുദ്ധവും രാജ്യവും
വേണ്ടീലഭൂമിയിൽ വാഴ്കയുമിന്നിഞാൻ.
പ്രാണൻ കളയുന്നതുണ്ടെ''ന്നു ഫൽഗുനൻ
വീണുമുറയിടും നേരത്തു കൃഷ്ണനും

''മൂഢരെപ്പോലെ ചമയുന്നതെന്തു നീ
തേടൊലാ ചാപലൃമേതുമേ മന്നവാ.
യുദ്ധത്തിൽ മുൻനോക്കി വേഗാലടുത്തതി—
ശക്തിയേറീടുന്ന ശത്രുക്കളെക്കൊന്നു
വീരപുരുഷനായുള്ളതവാത്മജൻ
വീരസ്വർഗ്ഗം പുക്കാനെന്നറിഞ്ഞീടുനീ.

*     *     *

*     *     *

പെണ്ണുങ്ങളെപ്പോലെ ദുഃഖിച്ചിരിക്കാതെ
തിണ്ണമടുത്തു ജയദ്രഥൻതന്നുടെ
കണ്ഠം മുറിപ്പതുതക്കമിനി''യെന്നു
കൊണ്ടൽനേർവർണ്ണനരുൾ ചെയ്തകാരണം
ചാരുനയനങ്ങൾ ചെങ്ങിമറിഞ്ഞിതു
ഘോരംപുരികം ഞെരിഞ്ഞുവളഞ്ഞിതു
പാരംവിറച്ചു ചമഞ്ഞുതിരുവുടൽ
ശൂരനായൊരുകിരീടികിരീടവും
സൂര്യപ്രഭമായെരിഞ്ഞിളകീ തുലോം.
നിർജരനായകനന്ദനനാകിയോ—
രർജുനൻ തന്നുടെ ഖേദകോപങ്ങളാൽ
ഉജ്വലിച്ചുള്ളൊരു തേജസ്സു കാൺകയാൽ
സജ്വരന്മാരായ്ചമഞ്ഞിതു ലോകരും.
നാനാജനങ്ങളും കേൾക്കുമാറങ്ങനെ
മാനമോടേവം പ്രതിജ്ഞചെയ്തീടിനാൻ.
''സത്യമിതെല്ലാവരും കേൾപ്പിനെങ്കിലെൻ
ചിത്തേവിളങ്ങുന്ന കൃഷ്ണൻതിരുവടി
പൊൽത്താരടിയിണയാണെപൊളിയല്ല
സത്യവ്രതനാകുമഗ്രജൻതന്നാണെ
നിത്യനാം കേശവൻ തന്നാണെനിർണ്ണയം
എത്രയും ശത്രുവായുള്ള സുയോധന—
നത്യന്തമാശ്രയനായ ജയദ്രഥൻ
പുത്രനെക്കൊല്ലുവാൻ കാരണമാകയാൽ.
മിത്രനുദിക്കുന്നതാകിലോ നാളെഞാ—
നസ്തമിക്കുന്നതിൻ മുമ്പേയവൻതല

പത്രികൊണ്ടെയ്തു മുറിക്കുന്നതുണ്ടതി–
ന്നെത്തായ്കിലേതുമേ സംശയംകൂടാതെ
ഗാഢമായുള്ളൊരു വില്ലുമായഗ്നിയിൽ
ചാടിമരിക്കുന്നതുണ്ടെന്നു നിർണ്ണയം.''

മഹാഭാരതം കിളിപ്പാട്ട്] [എഴുത്തച്ഛൻ

അഭ്യാസം

1. അർജ്ജുനന്റെ വിലാപത്തിന് എന്താണ് കാരണം?
2. അദ്ദേഹം മകനെ എങ്ങനെയെല്ലാം സംബോധന ചെയ്യുന്നു?
3. ദുഃഖം സഹിക്കാനാവാതെ അർജ്ജുനൻ ചെയ്ത തീരുമാനം എന്തായിരുന്നു?
4. ഫൽഗുനൻ വീണുമുറയിട്ടപ്പോഠം ശ്രീകൃഷ്ണൻ എന്തെല്ലാം ഉപദേശിച്ചു?
5. അഭിമന്യുവിന്റെ മരണത്തെപ്പറ്റി ശ്രീകൃഷ്ണൻ എന്തു പറയുന്നു?
6. ഉപദേശം കേട്ടപ്പോഠം അർജ്ജുനനുണ്ടായ ഭാവവ്യത്യാസം എങ്ങനെ പ്രത്യക്ഷത്തിൽ കാണുമാറായി?
7. ലോകർ സജ്വരരായി ചമഞ്ഞതെന്തുകൊണ്ട്?
8. എന്തായിരുന്നു അർജ്ജുനന്റെ പ്രതിജ്ഞ?
9. പ്രതിജ്ഞ ചെയ്യുമ്പോഠം ആരെയെല്ലാം മുൻനിർത്തി ആണയിടുന്നു? എന്താണു കാരണം?
10. ജയദ്രഥൻ ആരാണ്?
11. അർജ്ജുനനെയും കൃഷ്ണനെയും കുറിക്കാൻ ഉപയോഗിച്ചിട്ടുള്ള മറ്റു ചില പദങ്ങഠം എഴുതുക.

---

പാഠം 18

# ഗ്രന്ഥശാലാ പ്രസ്ഥാനം

കടലാസും അച്ചടിവിദ്യയും കണ്ടുപിടിച്ചതിനുശേഷമാണ് പുസ്തകങ്ങഠം പ്രചാരത്തിൽ വന്നത്. അതിന്റെ ഫലമായി വിജ്ഞാനത്തിനു കൈവന്ന വ്യാപ്തിയും അഭിവൃദ്ധിയും അദ്ഭുതാവഹമാണ്. കോടിക്കണക്കിനു മനുഷ്യരുടെ വിഭിന്നങ്ങളായ അഭിരുചികളും താൽപര്യങ്ങളുമനുസരിച്ച് വായിക്കാവുന്ന എത്രയെത്ര പുസ്തകങ്ങളാണ് പ്രതിദിനം പുറത്തുവന്നുകൊണ്ടിരിക്കുന്നത്! വെറും സാധാരണക്കാരായ സാക്ഷരൻമാർ തൊട്ട് അഭ്യസ്തവിദ്യരായ പണ്ഡിതൻമാർ വരെ ആനന്ദത്തിനും അറിവിനും വേണ്ടി ആശ്രയിക്കുന്നത് ഗ്രന്ഥങ്ങളെയാണ്. പ്രായോഗികജീവിതത്തെ വിജയിപ്പിക്കാൻ

വേണ്ട നാനാതരത്തിലുള്ള വിവരങ്ങളും നിർദ്ദേശങ്ങളും അനുഭവജ്ഞാനമുള്ള ആളുകൾ എഴുതിയ ഗ്രന്ഥങ്ങളിൽ നിന്ന് നമുക്ക് ലഭിക്കുന്നു. അതുപോലെ തന്നെ, ശാസ്ത്രം, കല, മതം, സാഹിത്യം എന്നിങ്ങനെ വിവിധവിഭാഗങ്ങളിൽ പ്രവർത്തിക്കുന്ന പ്രതിഭാശാലികളുടെ വിലപ്പെട്ട ചിന്തകളും അറിവുകളും ലോകമെങ്ങും പരത്തുന്നത് പ്രധാനമായും ഗ്രന്ഥങ്ങളാകുന്നു.

കടലാസോ അച്ചടിയോ ഇല്ലാതിരുന്ന പഴയകാലത്തെക്കുറിച്ച് ഒന്നു സങ്കൽപിച്ചുനോക്കുക. അന്നും വിജ്ഞാനം സമ്പാദിക്കാനും അതു രേഖപ്പെടുത്തി സംരക്ഷിക്കാനും മനുഷ്യൻ തൽപരനായിരുന്നു. അവർക്കുമുണ്ടായിരുന്നു ഗ്രന്ഥങ്ങളും ഗ്രന്ഥശാലകളും. പക്ഷേ ഇന്നത്തേതുപോലെ ഒതുക്കവും ഭംഗിയും വലിയതോതിൽ പ്രചരിപ്പിക്കാൻ സൗകര്യവും ഉള്ള പുസ്തകങ്ങൾ അന്ന് ഉണ്ടായിരുന്നില്ല. സൂക്ഷിച്ചു സംരക്ഷിക്കേണ്ട അറിവുകൾ അക്കാലത്ത് കളിമൺപലകകളിലായിരുന്നു രേഖപ്പെടുത്തിയിരുന്നത്. നാലായിരം വർഷങ്ങൾക്കുമുമ്പ് ഇത്തരം കളിമൺപലകകൾ സൂക്ഷിച്ചിരുന്ന ഒരു ഗ്രന്ഥശാല ബാബിലോണിയായിൽ ഉണ്ടായിരുന്നു എന്നതിന് തെളിവുകൾ കിട്ടിയിട്ടുണ്ട്.

കാലം കഴിയുന്തോറും കൂടുതൽ സൗകര്യപ്രദങ്ങളായ നവീനരീതികൾ കണ്ടുപിടിച്ചുതുടങ്ങി. കളിമൺപലകകൾക്കു പകരം തുകലും പേപ്പിറസ്ചുരുളുകളും ഉപയോഗിച്ച് ലേഖനം ചെയ്യുന്ന വിദ്യ ആരംഭിച്ചു. അവയുടെ ശേഖരങ്ങളടങ്ങിയ ഗ്രന്ഥശാലകളും സ്ഥാപിതമായി. എന്നാൽ ഇത്തരം സ്ഥാപനങ്ങൾ സാമാന്യജനങ്ങൾക്കു പ്രയോജനപ്പെട്ടിരുന്നില്ല. ദേവാലയങ്ങളുടെയും കൊട്ടാരങ്ങളുടെയും പ്രഭുഭവനങ്ങളുടെയും വകയായിരുന്നു അപ്രകാരമുള്ള ഗ്രന്ഥശാലകൾ. ഭരണാധിപൻമാർക്കും പണ്ഡിതൻമാർക്കും മാത്രമേ ആ സ്ഥാപനങ്ങളിൽ പ്രവേശനമുണ്ടായിരുന്നുള്ളൂ.

കടലാസും അച്ചടിയും കണ്ടുപിടിച്ചതോടെ, ഈ അവസ്ഥയ്ക്കു ഗണ്യമായ വ്യത്യാസം സംഭവിച്ചു. യൂറോപ്പിലെ പല രാജ്യങ്ങളിലും ഗ്രന്ഥശാലാപ്രസ്ഥാനത്തിന് ഒരു നവജീവൻ ഉണ്ടായി. പതിനേഴാം നൂറ്റാണ്ട് കഴിഞ്ഞപ്പോഴേയ്ക്കും ഫ്രാൻസ് തുടങ്ങിയ രാജ്യങ്ങളിൽ രാജാക്കൻമാരുടെയും പ്രഭുക്കന്മാരുടെയും ഗ്രന്ഥശാലകൾ പൊതുജനങ്ങൾക്കും ഉപയോഗിക്കാവുന്ന നില വന്നു. രാജവാഴ്ച അവസാനിച്ചപ്പോൾ അവ രാജ്യത്തിൻെറ പൊതുസമ്പത്തായി മാറി.

ഇന്നു യൂറോപ്പിലുള്ള ഗ്രന്ഥശാലകൾ സമുന്നതമായ നിലവാരം പുലർത്തുന്നവയാണ്. റഷ്യയിലും അമേരിക്കയിലുമാണ് ഈ പ്രസ്ഥാനം അങ്ങേയറ്റം വളർച്ച പ്രാപിച്ചിട്ടുള്ളത്. ലോകത്തിലെ ഏറ്റവും വലിയ ഗ്രന്ഥശാല റഷ്യയിലെ 'ലെനിൻ സ്റ്റേറ്റ് ലൈബ്രറി' ആകുന്നു. കോടിക്കണക്കിന് പുസ്തകങ്ങളും മാസികകളും ഉള്ള ഈ പടുകൂറ്റൻ സ്ഥാപനം മോസ്ക്കോ നഗരത്തിൻെറ ഹൃദയഭാഗത്തു പ്രശോഭിക്കുന്നു. അവിടത്തെ ജോലിക്കാരുടെ സംഖ്യതന്നെ രണ്ടായിരത്തിൽപരമാണെന്നറിയുമ്പോൾ ആ ഗ്രന്ഥശാലയുടെ വലിപ്പവും പ്രവർത്തനമഹത്ത്വവും ഊഹിക്കാമല്ലോ. അമേരിക്കയിലെ 'കോൺഗ്രസ് ലൈബ്രറിയും' ഏതാണ്ട് അതിനോട് കിടപിടിക്കുന്നതാണ്.

ഭാരതത്തിൽ പുരാതനകാലം തൊട്ടേ ഗ്രന്ഥശാലകൾ നിലവിലുണ്ടായിരുന്നു. ഈ വിഷയത്തിൽ സവിശേഷമായ ശ്രദ്ധയാണ് രാജാക്കൻമാരും പാദുഷമാരും പ്രദർശിപ്പിച്ചിരുന്നത്. ബുദ്ധമതകാലത്ത് ഈ പ്രസ്ഥാനം വമ്പിച്ച പുരോഗതി പ്രാപിച്ചു. പക്ഷേ ആധുനികരീതിയിലുള്ള ഗ്രന്ഥശാലകൾ ഇംഗ്ലീഷുകാരുടെ ആധിപത്യകാലത്താണ് ഇന്ത്യയിൽ ആരംഭിച്ചത്. കൽക്കത്ത, മദ്രാസ്, ബോംബെ എന്നീ നഗരങ്ങളിൽ അവർ സ്ഥാപിച്ചവയാണ് നമുക്കിന്നുള്ള മികച്ച ഗ്രന്ഥശാലകൾ. ബംഗാളിൽ ഡോക്ടർ സ്ട്രോങ്ങ് എന്ന ഒരാളിൻെറ വീട്ടിൽ ആരംഭിച്ച ഒരു കൊച്ചു ഗ്രന്ഥശാലയാണ് ഇന്ന് ഇന്ത്യയുടെ ദേശീയഗ്രന്ഥശാലയായി അറിയപ്പെടുന്ന 'കൽക്കത്താ നാഷണൽ ലൈബ്രറി'. ഈ രാജ്യത്ത് ഉണ്ടാകുന്ന എല്ലാ പ്രസിദ്ധീകരണങ്ങളുടെയും കുറെ പ്രതികൾ ആ ഗ്രന്ഥശാലയ്ക്കു സൗജന്യമായി നൽകണമെന്നു നിയമമുണ്ട്. മറ്റു രാജ്യങ്ങളുമായി പുസ്തകകൈമാറ്റം നടത്തി അത് സ്വന്തം ഗ്രന്ഥസമ്പത്തു വർദ്ധിപ്പിക്കുന്നു. ദേശീയ ഗ്രന്ഥശാലയിൽ ഒന്നരക്കോടിയോളം പുസ്തകങ്ങളാണുള്ളത്.

പത്തൊമ്പതാം നൂറ്റാണ്ടിൽ ജന്മമെടുത്ത തിരുവനന്തപുരം പബ്ലിക്ക്ലൈബ്രറിയാണ് കേരളത്തിൽ സ്ഥാപിക്കപ്പെട്ട ആദ്യത്തെ ഗ്രന്ഥശാല. തുടർന്നു കേരളത്തിലെ പ്രധാന നഗരങ്ങളിലെല്ലാം പൊതു ഗ്രന്ഥശാലകൾ ഉദയം ചെയ്തു. ഇന്ന് നാലായിരത്തോളം ഗ്രാമീണഗ്രന്ഥശാലകൾ കേരളത്തിലുണ്ട്. ഇവയെ ഏകോപിപ്പിച്ചു പ്രവർത്തിക്കുന്ന കേരള ഗ്രന്ഥശാലാ സംഘം കാൽനൂറ്റാണ്ടുകാലത്തെ കഠിനശ്രമംകൊണ്ട് പ്രസ്ഥാനത്തെ പരിപോഷിപ്പിച്ചിട്ടുണ്ട്.

വായനക്കാർ ഗ്രന്ഥശാലയിലേക്കു പോകുന്നതിനു പകരം ഗ്രന്ഥങ്ങൾ വായനക്കാരുടെ അടുക്കൽ എത്തിച്ചുകൊടുക്കുന്ന സമ്പ്രദായം പാശ്ചാത്യദേശങ്ങളിൽ പ്രചരിച്ചു വരുന്നു. വാഹനങ്ങളിൽ ഗ്രന്ഥങ്ങൾ കയറ്റി ഗ്രന്ഥശാലാംഗങ്ങളുടെ വീടുകളിൽ കൊണ്ടുചെല്ലുകയാണ് ഇതിൻെറ രീതി. വായനക്കാരുടെ സമയം ലാഭപ്പെടുത്തുന്നതിനും യാത്രാക്ലേശം ഒഴിവാക്കുന്നതിനും ഇത് ഉപകരിക്കുന്നു. ഫിലാഡെൽഫിയായിൽ ആരംഭിച്ച ഈ പുതിയ പദ്ധതി ഇന്നിപ്പോൾ നമ്മുടെ കേരളത്തിലും എത്തിയിരിക്കുന്നു.

ചുരുങ്ങിയ ഒരു കാലഘട്ടം കൊണ്ട് ഗ്രന്ഥശാലാപ്രസ്ഥാനത്തിന് നമ്മുടെ നാട്ടിലുണ്ടായ വളർച്ച മെച്ചപ്പെട്ടതാണ്. എന്നാൽ മറ്റു പരിഷ്കൃതരാജ്യങ്ങളോട് തുലനം ചെയ്യുമ്പോൾ നാം ഇനിയും വളരെ പുരോഗമിക്കേണ്ടിയിരിക്കുന്നു.

## അഭ്യാസം

പദങ്ങൾ:—

സാക്ഷരന്മാർ, അഭ്യസ്തവിദ്യർ, അനുഭവജ്ഞാനം, സൗകര്യപ്രദം, ശേഖരം, ലേഖനം ചെയ്യുക, സ്ഥാപിതം, സമുന്നതം, പടുകൂറ്റൻ, പ്രവർത്തനമഹത്ത്വം, ആധിപത്യകാലം, ജന്മമെടുക്കുക, ഏകോപിപ്പിക്കുക, പരിപോഷിപ്പിക്കുക, ഗണ്യം, തുലനം ചെയ്യുക, നിലവാരം, നവീനം.

ചോദ്യങ്ങൾ:—

1. ഗ്രന്ഥങ്ങൾ കൊണ്ടുള്ള പ്രയോജനങ്ങൾ വിവരിക്കുക.
2. അച്ചടി നടപ്പിൽ വരുന്നതിനു മുമ്പുള്ള ഗ്രന്ഥങ്ങൾ എങ്ങനെ നിർമ്മിക്കപ്പെട്ടു?
3. ആദ്യകാലത്തെ ഗ്രന്ഥശാലകൾക്കുള്ള ന്യൂനത എന്തായിരുന്നു?
4. ലോകത്തിലെ ഏറ്റവും വലിയ ഗ്രന്ഥശാല ഏത്?
5. കൽക്കത്തായിലെ ദേശീയഗ്രന്ഥശാലയെപ്പറ്റി നാലു വാക്യം എഴുതുക.
6. 'ചലിക്കുന്ന ഗ്രന്ഥശാല' എന്നാലെന്ത്?
7. ഈ പടുകൂറ്റൻ സ്ഥാപനം മോസ്ക്കോ നഗരത്തിൻെറ ഹൃദയഭാഗത്തു പ്രശോഭിക്കുന്നു.

ഇത്തരം സ്ഥാപനങ്ങൾ സാമാന്യജനങ്ങൾക്കു പ്രയോജനപ്പെട്ടില്ല. പുസ്തകങ്ങൾ പ്രചാരത്തിൽ വന്നു.

ഇവിടെയുള്ള ക്രിയകൾക്ക് കർമ്മമുണ്ടോ? ഇതുപോലുള്ള നാലു അകർമ്മകക്രിയകൾക്ക് ഉദാഹരണം നൽകി വാക്യത്തിൽ പ്രയോഗിക്കുക.

---

പാഠം 19

# മഹാകവിയുടെ കുട്ടിക്കാലം

ഭാരതത്തിൽ അനേകം മഹാൻമാർ ജനിച്ചിട്ടുണ്ട്. അവരിൽ പലരും ബംഗാളികളാണ്. ബംഗാളം മനോഹരമായ ഒരു ഭൂപ്രദേശമാകുന്നു. പച്ചപ്പട്ടു പുതച്ച മലകളും പാടങ്ങളും പറമ്പുകളും അവിടെ ധാരാളം ഉണ്ട്. വളഞ്ഞുപുളഞ്ഞൊഴുകുന്ന നദികളിൽക്കൂടി സാവധാനം നീങ്ങുന്ന കളിയോടങ്ങൾ കാണാൻ



വളരെ രസമാണ്. ഇങ്ങനെ പലവിധത്തിലും പ്രകൃതിസൗന്ദര്യം കളിയാടുന്ന ഒരു സംസ്ഥാനത്തിലാണ് ഭാരതീയരുടെ കണ്ണിലുണ്ണിയായ മഹാകവി രവീന്ദ്രനാഥടാഗൂർ ജനിച്ചത്.

ദേവേന്ദ്രനാഥടാഗൂറിന് പതിന്നാലു സന്താനങ്ങൾ ഉണ്ടായിരുന്നു. അവരിൽ ഏറ്റവും ഇളയകുട്ടിയായിരുന്നു രവീന്ദ്രൻ. കുടുംബത്തിൽ എല്ലാ സൗകര്യങ്ങളും ഉണ്ടായിരുന്നെങ്കിലും വളരെ സുഖമായിട്ടല്ല കുട്ടികൾ വളർന്നത്. അമ്മയ്ക്ക് ആരോഗ്യം വളരെ കുറവായിരുന്നു. അതുകൊണ്ട് കുട്ടികളെ വേണ്ടവിധത്തിൽ ശുശ്രൂഷിക്കാൻ അവർക്കു കഴിഞ്ഞിരുന്നില്ല. അമ്മയുടെ അനാരോഗ്യംമൂലം കൂടുതൽ വിഷമിച്ചത് രവീന്ദ്രനാണ്. അച്ഛൻ എപ്പോഴും വീട്ടിലുണ്ടായിരിക്കുകയില്ല. അദ്ദേഹം കൂടുതൽ സമയവും ദേശസഞ്ചാരത്തിലേർപ്പെടുകയായിരുന്നു പതിവ്. പരിചാരകൻമാരുടെ മേൽനോട്ടത്തിലാണ് രവീന്ദ്രനാഥൻ വളർന്നത്. അതുകൊണ്ട് കുട്ടിക്കാലത്ത് യാതൊരു സ്വാതന്ത്ര്യവും ആ കുട്ടിക്ക് കിട്ടിയിരുന്നില്ല.

രവിയെ വളർത്തിയത് മൂത്തസഹോദരിയാണ്. ആ സഹോദരിക്ക് ഒരു പുത്രനുണ്ടായിരുന്നു—സത്യൻ. രവിയും സത്യനും എപ്പോഴും ഒരുമിച്ചുണ്ടായിരിക്കും. ഊണിലും ഉറക്കത്തിലും അവർ പിരിയാറില്ല. പാടുന്നതും കളിക്കുന്നതും അവർ ഒരുമിച്ചാണ്. രവിക്ക് കുട്ടിക്കാലത്തുതന്നെ പാട്ടിൽ വലിയ താത്പര്യമായിരുന്നു. രവി മൂളിപ്പാട്ടുപാടും. സത്യൻ ശ്രദ്ധിച്ചു കേൾക്കും; താളം പിടിക്കും. ''ഹാ! എന്തു രസം! ഇനിയും പാടൂ'' എന്നു പറഞ്ഞു രവീന്ദ്രനെ പ്രേരിപ്പിക്കും. രവി വീണ്ടും പാടും. ശബ്ദം വളരെക്കുറച്ചേ പാടാവൂ. വീട്ടിലുള്ള പ്രായമായവർ കേട്ടാൽ ശാസിക്കും.

ചിലപ്പോഴൊക്കെ രവീന്ദ്രനാഥന് തനിയെ ഇരിക്കേണ്ടിവന്നിട്ടുണ്ട്. അങ്ങനെയിരിക്കുന്നത് ആ കുട്ടിക്ക് പലപ്പോഴും പ്രയോജനകരമായിത്തീർന്നു. തനിയെ ഇരിക്കുമ്പോൾ അവൻ പലതിനെപ്പറ്റിയും ചിന്തിക്കും. തന്റെ മുന്നിൽ കാണുന്ന വസ്തുക്കളെക്കുറിച്ചായിരിക്കും അധികവും ചിന്തിക്കുന്നത്.

വേലക്കാരനായ ശ്യാമൻ കുട്ടികളോടു പല വിദ്യകളും പ്രയോഗിക്കും. കുട്ടികൾക്കു കളിക്കാനും വീട്ടിനു ചുറ്റും നടക്കാനുമൊക്കെ വലിയ കൊതിയാണ്. ശ്യാമൻ അതിനൊന്നും അനുവദിക്കുകയില്ല. രവിക്കു പലതിനെപ്പറ്റിയും അറിഞ്ഞാൽ കൊള്ളാമെന്നുണ്ട്. അടുത്തുള്ള പൂന്തോട്ടത്തെപ്പറ്റിയും ആൽമരത്തെപ്പറ്റിയും അവനറിയണം, ആ വക കാര്യങ്ങൾ അവൻ ശ്യാമനോടു ചോദിക്കും. അല്ലാതാരോടാണ് ചോദിക്കുക? അയാൾക്ക് അതൊന്നും പറഞ്ഞുകൊടുക്കാൻ അറിഞ്ഞുകൂടാ.

അറിയാവുന്നതുതന്നെ പറഞ്ഞുകൊടുക്കാൻ താത്പര്യവുമില്ല. സംശയങ്ങൾ പിതാവിനോടു ചോദിക്കാമെന്നുവച്ചാൽ അദ്ദേഹം വീട്ടിലുണ്ടാവുകയില്ല. ഉണ്ടായാൽത്തന്നെ അദ്ദേഹത്തോടു ചോദിക്കാൻ പറ്റുകയുമില്ല. മക്കൾപോലും തക്ക കാരണമി ല്ലാതെ അടുത്തുചെല്ലാൻ പാടില്ലെന്നാണ് അദ്ദേഹത്തിൻെറ ആജ്ഞ. അതിനു വിപരീതമായി പ്രവർത്തിച്ചാൽ കടുത്ത ശിക്ഷയായിരിക്കും കിട്ടുക.

ഒരു ദിവസം രവിക്കു പൂന്തോട്ടത്തിൽ ഒന്നിറങ്ങിയാൽ കൊള്ളാമെന്നു തോന്നി. ശ്യാമന് അതിഷ്ടമായില്ല. അയാൾക്ക് വല്ല തെരുവിലോ ചന്തപ്പുറത്തോ ചെന്നു നിൽക്കുന്നത് ഒരു രസമാണ്. രവി പൂന്തോട്ടത്തിലിറങ്ങിപ്പോയാൽ ശ്യാമൻെറ പതിവു മുടങ്ങിയതുതന്നെ. ശ്യാമൻ ഒരു വിദ്യ കണ്ടുപിടിച്ചു. രവിയെ അയാൾ ഒരു മുറിയിൽ കൊണ്ടുചെന്നാക്കി. രവിക്കു ചുറ്റുമായി ഒരു വൃത്തം വരച്ചു. ''പുറത്തു പോകരുത്.'' ശ്യാമൻെറ ആജ്ഞയാണ്. ''എന്താ പോയാൽ?'' രവി ചോദിച്ചു. ''വലിയ ആപത്താണ്, ഭയങ്കര ആപത്ത്. കുഞ്ഞ് ഈ വൃത്തത്തിനപ്പുറം പോകരുത്'' ശ്യാമൻ ഒന്നുകൂടി ഉറപ്പിച്ചു പറഞ്ഞു. രവിയും വിട്ടില്ല. അവന് എന്താണ് ആപത്തെന്നറി യണം. ശ്യാമൻ സങ്കടത്തിലായി. എന്തെങ്കിലും പറയാതെ നിവൃത്തിയില്ലെന്നു വന്നു. അയാൾ ആ രേഖയുടെ ശക്തിയെ പ്പറ്റി പറഞ്ഞുതുടങ്ങി.

''ഈ വൃത്താകൃതിയിലുള്ള രേഖയ്ക്ക് ഒരു പേരുണ്ട്. എന്താണത്? കുഞ്ഞിനറിയാമോ?'' ശ്യാമൻ രവിയോടു ചോദിച്ചു. ''എനിക്കറിയില്ല.'' രവി ഉത്തരം പറഞ്ഞു. ശ്യാമൻ തുടർന്നു. ''ഇതിൻെറ പേർ സൗമിത്രരേഖയെന്നാണ്. സൗമിത്രി വരച്ചതുകൊണ്ടാണ് ആ രേഖയ്ക്കു സൗമിത്രരേഖ എന്നു പേരുണ്ടായത്. സുമിത്രയുടെ മകനാണു സൗമിത്രി. അതായതു ലക്ഷ്മണൻ. ലക്ഷ്മണനാണ് ആദ്യമായി ഈ രേഖ വരച്ചത്. ശ്രീരാമനും സീതയും വനവാസം ചെയ്യുന്ന കാലമാണ്. കൂടെ സൗമിത്രിയുമുണ്ട്. ശ്രീരാമൻ ഒരു ദിവസം ഒരു മാനിനെ പിടിക്കാനായി അതിൻെറ പുറകേ പോയി. രാമൻ ആശ്രമത്തിൽ നിന്ന് വളരെ അകന്നു. അപ്പോൾ ഒരു വിളി കേട്ടു. ''അനുജാ, ലക്ഷ്മണാ, ഓടിവാ.'' ശ്രീരാമൻ വിളിക്കു കയാണ്. സീത വിഷമിച്ചു. സീതാദേവി ലക്ഷ്മണനെ അങ്ങോട്ടു പോകാൻ നിർബന്ധിച്ചു. വലിയ കാടാണ്, ദുഷ്ട മൃഗങ്ങളും രാക്ഷസൻമാരുമുള്ള വലിയ കാട്. അവിടെ സീതയെ

തനിച്ചാക്കിയിട്ട് എങ്ങനെ പോകാനാണ്? എന്താണു വേണ്ട തെന്നു സൗമിത്രി ആലോചിച്ചു. അദ്ദേഹം സൗമിത്രരേഖ യുടെ കാര്യമോർത്തു. ലക്ഷ്മണനു സമാധാനമായി. അദ്ദേഹം സീതയുടെ ചുറ്റും ഒരു വരവരച്ചു. എന്തുവന്നാലും ആ രേഖ യ്ക്കു പുറത്തുപോകരുതെന്നു പറയുകയും ചെയ്തു. ലക്ഷ്മണൻ ശ്രീരാമൻെറ അടുക്കലേയ്ക്കോടി. അല്പസമയം കഴിഞ്ഞ് ഒരു സന്ന്യാസി ഭിക്ഷയ്ക്കായി അവിടെ വന്നു. സീത സന്ന്യാസിക്കു ഭിക്ഷ കൊടുപ്പാനായി മുമ്പോട്ടു നീങ്ങി. ഭാഗ്യ ദോഷംകൊണ്ട് സീതയുടെ കാൽ ആ രേഖയ്ക്ക് അല്പം പുറ ത്തായി. സന്ന്യാസി ഒരു രാക്ഷസനായി മാറി. അയാൾ സീതയെ മോഷ്ടിച്ചുകൊണ്ടുപോയി. രാവണനാണ് സന്ന്യാസിയുടെ വേഷത്തിൽ വന്നത്. ആ രേഖയ്ക്കു പുറത്തു പോയതുകൊ ണ്ടാണ് സീതയ്ക്ക് ഈ അപകടമുണ്ടായത്. ഈ രേഖയ്ക്കു പുറത്തുപോയാൽ സീതയ്ക്കുണ്ടായതുപോലുള്ള അപകടമു ണ്ടാകും.'' ശ്യാമൻ പറഞ്ഞു നിർത്തി.

രവി എല്ലാം ശ്രദ്ധിച്ചുകേട്ടു. സൗമിത്രരേഖയുടെ ശക്തിയിൽ ആ ബാലനു വിശ്വാസമുണ്ടായി. എന്തുവന്നാലും ആ രേഖയ്ക്കു വെളിയിൽ പോവുകയില്ലെന്നു തീർച്ചയാക്കി.

രവി ചിലപ്പോൾ വീടിൻെറ രണ്ടാമത്തെ നിലയിൽ തനിയെ ഇരുന്നിട്ടുണ്ട്. അവിടെ തനിയെ ഇരിക്കുന്നത് അവനൊരു രസമാണ്. അവിടെയിരുന്ന് താഴോട്ടു നോക്കും. അടുത്തുള്ള പൂന്തോട്ടത്തിലെ ചെടികൾ തന്നെ തലയാട്ടി വിളിക്കുന്നതായി ആ ബാലനു തോന്നും. എന്തു ചെയ്യാം! അങ്ങോട്ടു പോകാൻ നിവൃത്തിയില്ലല്ലോ. താഴെ ഒരു കുളമുണ്ട്. കുളക്കരയിൽ മുതുക്കൻ ഒരാൽമരവും. കുളത്തിലും ആൽമരത്തിലും വളരെ നേരം നോക്കിയിരിക്കാൻ അവന് ഇഷ്ടമാണ്.

പൂന്തോട്ടത്തിലെ ചെടികളുടെ ഭംഗികണ്ട് സന്തോഷിക്കും. ഏതെല്ലാം തരത്തിലുള്ള ചെടികൾ! മിക്ക ചെടികളിലും പല നിറത്തിലുള്ള പൂക്കൾ. ആ പൂക്കളുടെ വർണ്ണഭംഗിയെപ്പറ്റി രവി ആലോചിക്കും. അവയുടെ വർണ്ണവ്യത്യാസത്തിൻെറ കാരണം അവനു ശരിയായി അറിയണമെന്നുണ്ട്. എല്ലാപൂക്ക ളുടെയും നിറം ഒന്നായാലെന്ത്? പൂക്കൾ കൊഴിഞ്ഞു പോകാൻ കാരണമെന്ത്? ചില ചെടികളിൽ കൊച്ചുകൊച്ചുകിളികൾ വന്നിരിക്കുന്നു. അവ ഒരു ചെടിയിൽനിന്നു മറ്റൊന്നിലേക്കു ചാടിക്കളിക്കുന്നു. എല്ലാ ഭാഗത്തും പൂമ്പാറ്റകളുണ്ട്. അവ പൂക്കളിൽ ചെന്നുപറ്റുന്നു. പൂക്കളിൽനിന്ന് എഴുന്നേറ്റുയർന്ന് പറക്കും; വീണ്ടും പൂക്കളിൽ വന്നു പറ്റും. അവയുടെ നിറം

എന്തു മനോഹരമാണ്‌ ! പൂക്കളുടെ നിറത്തിനും പൂമ്പാറ്റകളുടെ നിറത്തിനും സാമ്യമുണ്ട്‌. ഇതെല്ലാം കണ്ട്‌ ആ ബാലൻെറ ഹൃദയം സന്തോഷംകൊണ്ടു നിറയും. ചില മരങ്ങളിൽ അണ്ണാർ ക്കണ്ണൻമാർ ചാടിക്കളിക്കുന്നു. അവയുടെ മുകളിലെ വരയാണ്‌ രവിക്ക്‌ ഏറ്റവും ഇഷ്ടം. അങ്ങോട്ടിറങ്ങിച്ചെന്ന്‌ ആ കാഴ്ച കളെല്ലാം അടുത്തുനിന്നു കാണാൻ കൊതിക്കും. പക്ഷേ അങ്ങോട്ടു പോകാൻ അനുവാദമില്ല.

പൂന്തോട്ടത്തിൽ കുറെനേരം നോക്കിയിരുന്നിട്ടു കുളത്തി ലേക്കു നോക്കും. ആ കുളത്തിൽ ധാരാളം ആളുകൾ കുളിക്കാൻ വരും. അവർ പല തരത്തിലുള്ളവർ; അവരുടെ കുളിയും പല രീതിയിൽ. ഓരോരുത്തരും കുളിക്കുമ്പോൾ കാണിക്കുന്ന ഗോഷ്ടികൾ നോക്കി രവീന്ദ്രൻ രസിക്കും. ചിലർ 'ചടപട' യെന്നു മുങ്ങും. പത്തുപതിനഞ്ചു മിനിട്ടുസമയമെങ്കിലും ഇങ്ങനെ മുങ്ങിയാലേ അവർക്കു തൃപ്തിയാവുകയുള്ളൂ. കര യ്ക്കു കയറി തലപോലും തുവർത്താതെയാണ്‌ അവരുടെ പോക്ക്‌. ആ കുളത്തിൽ പതിവായി കുളിക്കാൻ വരുന്നവരെ യെല്ലാം രവിക്കു നല്ല പരിചയമാണ്‌. അവരിൽ ഓരോരുത്തരും കുളിക്കാൻ വരുന്ന സമയവും രവിക്കു വ്യക്തമായറിയാം. വേറൊരുത്തൻെറ കുളി ബഹുരസമാണ്‌. അയാൾ തല നനയ്ക്കു കയില്ല. തുവർത്തു നനച്ച്‌ അതുകൊണ്ടു ശരീരം തുടയ്ക്കും. ഭംഗിയായി കുളിച്ചതായി നടിക്കുകയും ചെയ്യും. തുവർത്തു തോളിലിട്ടുകൊണ്ടു പോകുന്നതു കണ്ടാൽ അയാൾ കുളിച്ചി ല്ലെന്ന്‌ ആർക്കും പറയാൻ പറ്റുകയില്ല. ചിലർ ഓടിവന്ന്‌ കുളത്തിലേയ്ക്കൊരു ചാട്ടം. വേറൊരാൾ സ്തോത്രങ്ങൾ ചൊല്ലിക്കൊണ്ടാണ്‌ കുളത്തിലേക്കിറങ്ങുന്നതുതന്നെ. കുളിച്ചു തീരുന്നതുവരെ അയാൾ ധൃതിപിടിച്ചാണു സ്തോത്രങ്ങൾ ചൊല്ലുന്നത്‌. ഏറ്റവും കുറഞ്ഞ സമയംകൊണ്ട്‌ കുളിച്ചു തീർക്ക ണമെന്ന നിർബന്ധക്കാരുമുണ്ട്‌. ഒരു മനുഷ്യൻ കുളത്തി ലിറങ്ങി കുറെ നേരം കൈയുംകെട്ടി നില്ക്കും. അയാൾ ആദ്യ മായി നനയ്ക്കുന്നത്‌ വയറാണ്‌; പിന്നീടാണ്‌ മുഖം കഴുകു ന്നത്‌. അതിനുശേഷമാണ്‌ കൈകാലുകൾ പൂർണ്ണമായി നന ച്ചില്ലെന്ന കാര്യം അയാൾ ഓർക്കുന്നത്‌. തല കുളിക്കാൻ എന്നും മറക്കുകയാണു പതിവ്‌.

കുളിക്കാരുടെ തിക്കും തിരക്കും അവസാനിക്കുമ്പോൾ രവിയുടെ ശ്രദ്ധ കുളക്കരയിൽ നില്ക്കുന്ന ആൽമരത്തിലേ ക്കായി. കിഴവനായ ആ വൃക്ഷം വളരെക്കാലമായി തപസ്സു ചെയ്യുകയാണെന്നാണു രവിയുടെ വിചാരം. കിളികളും മറ്റും

അതിൻെറ ശാഖകളിൽ വന്നിരുന്ന് കോലാഹലം മുഴക്കുന്ന തൊന്നും ആ താപസൻ അറിയുന്നില്ല. അതിലെ കടന്നു പോകുന്ന ആളുകളുടെ നേരെ ആ മരം നോക്കിപ്പോകുകപോലും ചെയ്യുന്നില്ല. ധ്യാനത്തിൽ മുഴുകിയിരിക്കുകയല്ലേ? പിന്നെ ങ്ങനെ നോക്കാനാണ്? ആ മരത്തെപ്പറ്റി എന്തെല്ലാം സങ്കല്പ ങ്ങളാണ് രവിയുടെ മനസ്സിൽ ഉണ്ടായിട്ടുള്ളത്! അതിലെ ഇലകൾ പഴുക്കാനുള്ള കാരണം, പഴുത്ത ഇലകൾ കൊഴിയാ നുള്ള കാരണം, ഇവയൊക്കെ രവിയുടെ ശ്രദ്ധയെ ആകർഷിച്ചി ട്ടുണ്ട്. ആ വടവൃക്ഷത്തെപ്പറ്റി രവി പിൽക്കാലത്തു മനോഹര മായ ഒരു കവിത എഴുതിയിട്ടുണ്ട്.

പ്രകൃതിയിൽ കാണുന്ന സുന്ദരവസ്തുക്കളെ നോക്കി യിരിക്കാൻ രവിക്കു താൽപര്യമുണ്ടായിരുന്നു. ആ വസ്തുക്ക ളെക്കുറിച്ചു ചിന്തിക്കുകയും ചെയ്യും. പ്രകൃതിവസ്തുക്ക ളോടു രവി വലിയ ബന്ധം പുലർത്തിയിരുന്നു. ചെടികളെയും വൃക്ഷങ്ങളെയും പൂക്കളെയും പൂമ്പാറ്റകളെയും രവി അങ്ങേയറ്റം സ്നേഹിച്ചിരുന്നു. ഈ പ്രകൃതിസ്നേഹം രവിക്കു പല തരത്തിൽ പ്രയോജനപ്പെട്ടിട്ടുണ്ട്. രവീന്ദ്രൻ രചിച്ച എല്ലാ കവിതകളിലും ഈ പ്രകൃതിസ്നേഹം നിഴലിക്കുന്നുണ്ട്. ''പ്രകൃതി ഉത്തമനായ ഗുരുനാഥനാണ്'' എന്ന തത്ത്വം രവി കുട്ടിക്കാലത്തേ മനസ്സിലാക്കിയിരുന്നു.

### അഭ്യാസം

പദങ്ങൾ:—

കളിയോടം, പ്രകൃതിസൗന്ദര്യം, കണ്ണിലുണ്ണി, വനവാസം ചെയ്യുക, പരിചാരകൻമാർ, വർണ്ണഭംഗി.

വാക്യത്തിൽ പ്രയോഗിക്കുക:—

കണ്ണിലുണ്ണി, ഊണിലും ഉറക്കത്തിലും.

ചോദ്യങ്ങൾ:—

1. രവിക്കു കുട്ടിക്കാലത്ത് സ്വാതന്ത്ര്യം കിട്ടാതിരുന്നതിന് എന്താണു കാരണം?
2. സൗമിത്രരേഖയെക്കുറിച്ചുള്ള കഥ സംക്ഷേപിച്ചു പറയുക.
3. പൂന്തോട്ടം, കുളം, ആൽമരം, എന്നിവയുമായി രവിക്കുണ്ടായ ബന്ധം വിവരിക്കുക.
4. പ്രകൃതിയോടു രവീന്ദ്രനു ബാല്യകാലത്തുണ്ടായ സ്നേഹത്തെ പ്പറ്റി അഞ്ചു വാക്യമെഴുതുക.

5. താഴെപ്പറയുന്ന നാമരൂപങ്ങൾ നോക്കുക. ഇവിടെ പുല്ലിംഗ പദങ്ങളും സ്ത്രീലിംഗ പദങ്ങളും പ്രത്യേകം പംക്തികളിലായി കൊടുത്തിരിക്കുന്നു.

| | പുല്ലിംഗം | സ്ത്രീലിംഗം |
|---|---|---|
| (1) | കവി | കവയിത്രി |
| | മഹാൻ | മഹതി |
| | അച്ഛൻ | അമ്മ |
| | പിതാവ് | മാതാവ് |
| | ഭർത്താവ് | ഭാര്യ |
| | സന്ന്യാസി | സന്ന്യാസിനി |
| | ബാലൻ | ബാല |
| (2) | വേലക്കാരൻ | വേലക്കാരി |
| | ദേവൻ | ദേവി |
| | സഹോദരൻ | സഹോദരി |
| | പുത്രൻ | പുത്രി |
| | കിഴവൻ | കിഴവി |
| (3) | ആൺകുട്ടി | പെൺകുട്ടി |
| | പൂവൻകോഴി | പിടക്കോഴി |
| | കൊമ്പനാന | പിടിയാന |

ഈ പട്ടികയിൽ പുല്ലിംഗത്തിൽനിന്ന് സ്ത്രീലിംഗരൂപങ്ങൾ ഉണ്ടാക്കിയിരിക്കുന്ന രീതി ശ്രദ്ധിക്കുക.

---

## പാഠം 20

# ജലം

ഏറ്റവും അത്യാവശ്യമായ വസ്തുക്കളിലൊന്നാണ് ജലം. കുടിക്കാനും കുളിക്കാനും ഭക്ഷണം പാകം ചെയ്യാനും പാത്രങ്ങൾ കഴുകാനും തുണി അലക്കാനുമൊക്കെ വെള്ളം കൂടിയേ തീരൂ. നമ്മുടെ ദൈനംദിന ജീവിതത്തിൽ ഒഴിച്ചുകൂടാനാവാത്ത ഒരു സുപ്രധാന ഘടകം തന്നെയാണ് അത്.

മനുഷ്യന് ആഹാരം കഴിക്കാതെ കുറെ ദിവസം ജീവിച്ചിരിക്കാൻ കഴിഞ്ഞേക്കും. എന്നാൽ വെള്ളം കുടിക്കാതെ ഏതാനും ദിവസംപോലും കഴിച്ചുകൂട്ടാൻ പ്രയാസമാണ്. ജീവൻ നിലനിർത്താൻ വായുവിനെപ്പോലെതന്നെ വെള്ളവും അപരിത്യാജ്യം ആകുന്നു. സുലഭമായ വസ്തു ആയതുകൊണ്ടു നാം അതിൻെറ പ്രാധാന്യം പലപ്പോഴും ഓർക്കാറില്ലെന്നേയുള്ളൂ.

ജലത്തിനു ക്ഷാമമുള്ള ഭൂപ്രദേശങ്ങൾ ഉണ്ടെങ്കിലും നാം നിവസിക്കുന്ന ഈ ഭൂമിയിൽ വലിയ ഒരളവിൽ കണ്ടുവരുന്ന ഒരു വസ്തുവാണ് ജലം. അതിൽ ഏറിയ പങ്കും അനന്തവിശാലമായ സാഗരങ്ങളിലെ ജലം തന്നെ. തടാകങ്ങൾ, കായലുകൾ, പുഴകൾ, മറ്റു ജലാശയങ്ങൾ എന്നിവയിലും ജലത്തിനു ക്ഷാമമില്ല.




പ്രകൃതിയിലെ ജലത്തെ പ്രധാനമായും നാലായി തരംതിരിക്കാവുന്നതാണ്. ഏറ്റവും ശുദ്ധമായ ജലം മഴവെള്ളം തന്നെ. ഒന്നോ രണ്ടോ മഴയ്ക്കുശേഷം മേഘങ്ങൾ വർഷിക്കുന്ന വെള്ളത്തിൽ യാതൊരു വിധത്തിലുമുള്ള മാലിന്യം ഉണ്ടായിരിക്കുകയില്ല. അനാദികാലംമുതൽക്കുതന്നെ കപ്പൽയാത്രക്കാർ ഈ വെള്ളം ഉപയോഗിച്ചിരുന്നു; ഇന്നും ഒട്ടൊക്കെ ഉപയോഗിക്കുന്നുണ്ട്.

നീരുറവുകളിലെ ജലമാണ് മറ്റൊന്ന്. മണ്ണിൽക്കൂടി ഒഴുകിവരുന്ന വെള്ളമായതുകൊണ്ട് ഇതിൽ പലതരത്തിലുള്ള ലവണങ്ങൾ അലിഞ്ഞുചേർന്നിട്ടുണ്ട്. ചില ഉറവുകളിലെ ജലം

അല്പം ചൂടുള്ളതാണെങ്കിൽ മറ്റു ചിലതിലെ വെള്ളം തണുപ്പേറിയതാണ്. ധാതുവസ്തുക്കൾ ധാരാളം കലർന്നിട്ടുള്ളതുകൊണ്ട് ചില ഉറവുകളിലെ വെള്ളത്തിന് ഔഷധഗുണവുമുണ്ട്. അതിൽ മുങ്ങിക്കുളിക്കുന്നതുകൊണ്ട് പല രോഗങ്ങൾക്കും ശാന്തി നേടാൻ കഴിയുമത്രേ.

നദികളിലെയും അരുവികളിലെയും ജലത്തിൽ പലവിധം മാലിന്യങ്ങൾ അടങ്ങിയിരിക്കാൻ ഇടയുണ്ട്. ഏതുവിധത്തിലുള്ള പ്രദേശങ്ങളിലൂടെ ഒഴുകിവരുന്നു എന്നതിനെ ആശ്രയിച്ചിരിക്കും, നദീജലത്തിലെ അഴുക്കിൻെറ തോത്. പട്ടണപ്രാന്തങ്ങളിലൂടെ ഒഴുകുന്ന നദീജലത്തിൽ മാലിന്യം വർദ്ധിച്ചിരിക്കും. നഗരത്തിലെ അഴുക്കും കുപ്പയും നദിയിലേക്കു തള്ളിവിടുക പതിവാണെങ്കിൽ പിന്നെ പറയാനുമില്ല!

സമുദ്രജലത്തെക്കുറിച്ച് ആദ്യം പ്രസ്താവിച്ചുവല്ലോ. കടൽ വെള്ളത്തിൽ ധാരാളം ലവണങ്ങൾ അലിഞ്ഞുചേർന്നിട്ടുണ്ട്. അതിൽ ഏറ്റവും അധികമുള്ളത് സോഡിയം ക്ലോറൈഡ് എന്ന കറിയുപ്പാണ്. സമുദ്രജലം കരയിലേക്ക് അടിച്ചുകയറ്റി സൂര്യോഷ്ണംകൊണ്ടു വറ്റിച്ചിട്ടാണ് നമ്മുടെ നാട്ടിൽ ഉപ്പുണ്ടാക്കുന്നത്. കറിയുപ്പിൻെറ ഏറ്റവും വലിയ ഉറവിടം സമുദ്രജലംതന്നെ. സോഡിയം ക്ലോറൈഡിനു പുറമെ മറ്റനേകം ലവണങ്ങളും കടൽവെള്ളത്തിൽ വിലയിച്ചിട്ടുണ്ട്. സമുദ്രജലം ശുദ്ധിചെയ്തു കുടിക്കാൻ പറ്റിയ വെള്ളം നിർമ്മിക്കാനും കഴിയും. പക്ഷേ ഭാരിച്ച ചെലവുള്ളതുകൊണ്ട് അതു പരക്കെ നടപ്പാക്കാൻ പറ്റുകയില്ല.

ദാഹിച്ചുവലയുന്ന ഒരാൾക്കു ശുദ്ധജലം കുടിക്കാൻ കിട്ടുമ്പോൾ ഉണ്ടാകുന്ന സംതൃപ്തി ഒന്നു വേറെതന്നെയാണ്. ദിവസേന ധാരാളം ശുദ്ധജലം കുടിക്കേണ്ടത് ആരോഗ്യത്തിന് അത്യാവശ്യമാകുന്നു. പൊള്ളുന്ന പനിയുള്ളപ്പോൾ, നെറ്റിയിൽ ഐസ് വയ്ക്കുകയോ അല്പം തണുത്ത ജലം പുരട്ടുകയോ ചെയ്യുന്നതുകൊണ്ട് പനി കുറയാൻ ഇടയാകുന്നു.

വെള്ളം നല്ലവണ്ണം തപിപ്പിച്ചാൽ അതു തിളയ്ക്കുന്നു. അപ്പോൾ അത് നീരാവിയായിത്തീരുന്നു. ആവിശക്തികൊണ്ട് വലിയ എഞ്ചിനുകൾ പ്രവർത്തിപ്പിക്കാം. ആദ്യകാലത്ത്, ഏറെക്കുറെ ഇപ്പോഴും, തീവണ്ടി എഞ്ചിൻ പ്രവർത്തിപ്പിച്ചതും പ്രവർത്തിപ്പിക്കുന്നതും ആവിശക്തികൊണ്ടത്രേ. ആവിശക്തികൊണ്ട് ഡൈനാമോ പ്രവർത്തിപ്പിച്ച് വൈദ്യുതി ഉല്പാദിപ്പിക്കാനും കഴിയുന്നു.

നീരാവി തണുക്കുമ്പോഠം വെള്ളം ലഭിക്കുന്നു. അതി ശൈത്യംമൂലം വെള്ളം തണുത്തുറയ്ക്കുമ്പോഠം മഞ്ഞുകട്ട അഥവാ ഐസ് ആയിത്തീരുന്നു. നീരാവിയും വെള്ളവും ഐസും ഭിന്നരൂപത്തിലുള്ള ഒരേ പദാർത്ഥം തന്നെയാണ്.

ജലാശയങ്ങളിലെ ജലം സൂര്യോഷ്ണത്താൽ ബാഷ്പീകരിക്കുന്നു. ഇത് അന്തരീക്ഷത്തിലേയ്ക്കുയർന്ന്, മേഘമായി പരിണമിക്കുന്നു. മേഘം തണുക്കുമ്പോഠം മഴ പെയ്യുന്നു. ജലാശയങ്ങളിൽ നിന്ന് ബാഷ്പീകരിച്ചുപോയ ജലം മഴയായി വീണ്ടും ഭൂമിക്കുതന്നെ ലഭിക്കുന്നു. പ്രകൃതിയിൽ എക്കാലവും നടക്കുന്ന ഒരു പ്രക്രിയയാണ് ഇത്.

ചിലപ്പോഠം ചിലതരം ജലത്തിൽ സോപ്പു പതയുകയില്ല. സോപ്പു പതയാത്ത ജലത്തെ കഠിനജലം എന്നും സോപ്പു പതയുന്ന ജലത്തെ മൃദുജലം എന്നും പറയുന്നു. കാൽസ്യം, മഗ്നീഷ്യം എന്നീ ലോഹങ്ങളുടെ ചില പ്രത്യേക ലവണങ്ങഠം ജലത്തിൽ അലിഞ്ഞു ചേർന്നിട്ടുള്ളതുകൊണ്ടാണ് സോപ്പു പതയാത്തത്. ജലകാഠിന്യത്തിൻെറ കാരണവും അതുതന്നെ. ജലം തിളപ്പിച്ചോ ചില രാസപദാർത്ഥങ്ങഠം ചേർത്തോ കാഠിന്യത്തെ നീക്കം ചെയ്യാവുന്നതാണ്.

ടൈഫോയിഡ്, കോളറ, വയറുകടി മുതലായ രോഗങ്ങളുടെ അണുക്കഠം ആഹാരപാനീയങ്ങളിൽക്കൂടിയാണ് ശരീരത്തിലേക്ക് സംക്രമിക്കുന്നത്. അതുകൊണ്ട് അത്തരം സാംക്രമികരോഗമുള്ളപ്പോഠം ജലം തിളപ്പിച്ചുവേണം കുടിക്കേണ്ടത്. ജലം തിളപ്പിക്കുന്നതോടെ രോഗാണുക്കഠം നശിച്ചുപോകുന്നു.

ഓക്സിജൻ, ഹൈഡ്രജൻ എന്നീ വാതകങ്ങഠം അടങ്ങിയ ഒരു സംയുക്തവസ്തുവാണ് ജലം. ഓക്സിജനും ഹൈഡ്രജനും അടങ്ങിയ മിശ്രം കത്തിച്ചാൽ, അവ ഒരു നിശ്ചിത തോതിൽ കൂടിച്ചേർന്ന് ജലം ഉണ്ടാകുന്നു. അതായത്, ജലത്തിൽ ഹൈഡ്രജൻ, ഓക്സിജൻ എന്നീ രണ്ടു മൂലകങ്ങഠം അടങ്ങിയിരിക്കുന്നു എന്നു താൽപര്യം.

### അഭ്യാസം

പദങ്ങഠം:—

ദൈനംദിനജീവിതം, സുപ്രധാനഘടകം, അപരിത്യാജ്യം, അനന്തവിശാലം, സാഗരം, മാലിന്യം, വർഷിക്കുക, ധാതുവസ്തുക്കഠം, ഔഷധഗുണം, പട്ടണപ്രാന്തങ്ങഠം, ഉറവിടം, വിലയിക്കുക, ദിവസേന, തപിപ്പിക്കുക, ഭിന്നരൂപങ്ങഠം, സൂര്യോഷ്ണം, ബാഷ്പീകരിക്കുക, പ്രക്രിയ, രാസപദാർത്ഥങ്ങഠം, ആഹാരപാനീയങ്ങഠം, സംക്രമിക്കുക, സംയുക്തവസ്തു, മൂലകം.




ചോദ്യങ്ങൾ:—

1. വെള്ളം മനുഷ്യന് ഒഴിച്ചുകൂടാൻവയ്യാത്ത വസ്തുവാണ്— എന്തുകൊണ്ട്?
2. ജലത്തിന്റെ നാലു വിഭാഗങ്ങൾ ഏവ?
3. ചില നീരുറവുകളിലെ വെള്ളത്തിന് ഔഷധഗുണം ഉള്ളതിനു കാരണമെന്ത്?
4. പട്ടണപ്രാന്തങ്ങളിൽക്കൂടി ഒഴുകുന്ന നദിയിലെ ജലത്തിൽ കൂടുതൽ മാലിന്യം ഉള്ളത് എന്തുകൊണ്ട്?
5. കറിയുപ്പ് ഉണ്ടാക്കുന്നതെങ്ങനെ?
6. ആവിശക്തികൊണ്ടുള്ള പ്രയോജനമെന്ത്?
7. വെള്ളത്തിന്റെ രൂപഭേദങ്ങൾ എന്തെല്ലാം?
8. ചിലതരം ജലത്തിൽ സോപ്പ് പതയുകയില്ല—കാരണം പറയുക.
9. ചില രോഗങ്ങളുള്ളപ്പോൾ വെള്ളം തിളപ്പിച്ചുവേണം ഉപയോഗിക്കാൻ—ഏതു രോഗങ്ങൾ ? എന്തിനു തിളപ്പിക്കുന്നു?
10. വെള്ളത്തിന്റെ ഘടകങ്ങളായ വാതകങ്ങൾ ഏവ?
11. പുല്ലിംഗത്തിനും സ്ത്രീലിംഗത്തിനും പുറമേ നപുംസകലിംഗം എന്നൊന്നു കൂടിയുണ്ട്. അത് ആൺ പെൺ ഭേദം കുറിക്കുന്നില്ല.

    ഉദാ:—ജലം, ദിവസം, ശാന്തി, നദി, പത, കള്ളം.

    ഇതുപോലെയുള്ള ഉദാഹരണങ്ങൾ പാഠങ്ങളിൽനിന്നു കണ്ടുപിടിക്കുക.

---

പാഠം 21

# കുചേലന്റെ യാത്ര

''പറഞ്ഞതങ്ങനെതന്നെ, പാതിരാവായല്ലോ പത്നീ,
കുറഞ്ഞൊന്നുറങ്ങട്ടെ ഞാനുലകീരേഴും
നിറഞ്ഞ കൃഷ്ണനെക്കാണ്മാൻ പുലർകാലേ പുറപ്പെടാം;
അറിഞ്ഞുവല്ലതുംകൂടെത്തന്നയയ്ക്കേണം.

ത്രിഭുവനമടക്കി വാണിരുന്നരുളുന്ന മഹാ—
പ്രഭുവിനെക്കാണ്മാൻ കൈയ്ക്കലേതും കൂടാതെ
സ്വഭവനത്തിങ്കൽനിന്നു ഗമിക്കരുതാരും കൈക്ക—
ലിഭവുമാമിലയുമാം കുസുമവുമാം.

അവലുമാം മലരുമാം ഫലവുമാം യഥാശക്തി
മലർക്കന്യാമണവാളനൊക്കെയുമാകും.
മലം കള, മനസ്സിലിന്നെന്തു വേണ്ടെന്നറിയാഞ്ഞു
മലയ്ക്കേണ്ട, ചൊന്നതിലൊന്നുണ്ടാക്കിയാലും.''

ഇപ്രകാരം ഭർത്താവിൻെറ വാക്കുകേട്ടിട്ടനന്തരം
വിപ്രഭാമിനി യാചിച്ചുകൊണ്ടന്ന ധാന്യം
ക്ഷിപ്രമിരുട്ടത്തിടിക്കകൊണ്ടു കല്ലും നെല്ലുമേറു—
മപ്പൃഥുകം പൊതിഞ്ഞൊരു തുണിയിൽ കെട്ടി.



കാലത്തെഴുന്നേറ്റു കുളിച്ചുതുവന്ന പതിയുടെ
കാലടിവന്ദിച്ചു പൊതി കൈയിൽ കൊടുത്തു.
കൂലംകഷകുതൂഹലം കുടയുമെടുത്തിട്ടനു—
കൂലയായ പത്നിയോടു യാത്രയും ചൊല്ലി.

ബാലാദിത്യവെട്ടം തുടങ്ങിയനേരം കൃഷ്ണനാമ—
ജാലങ്ങളെ ജപിപ്പൂതും ചെയ്തു കുചേലൻ
ചാലേ വലത്തോട്ടൊഴിഞ്ഞ ചകോരാദിപക്ഷികടെ
കോലാഹലം കേട്ടുകൊണ്ടു വിനിർഗമിച്ചു.

നാഴികതോറും വളരും ഭക്തിനൽകുമാനന്ദമാ—
മാഴിയിങ്കലുടനുടൻ മുഴുകുകയും
താഴുകയുമെഴുകയും ചെയ്തുകാലമല്പംപോലും
പാഴാക്കാതെപോയി വിപ്രൻ വിവിധങ്ങളാം

ഗ്രാമനഗരാദികളെക്കടന്നിട്ടു സജ്ജനാനാം
ഗ്രാമണി ഗമിക്കുന്നേരമഗണ്യമായ
രാമാനുജൻെറ ഹൃദയമറിവാൻമേലായെന്നിട്ടു
രോമാഞ്ചമണിഞ്ഞീവണ്ണം വിചിന്തചെയ്തു.

കുചേലവൃത്തം വഞ്ചിപ്പാട്ട്] [രാമപുരത്തു വാര്യർ

## അഭ്യാസം

1. ''പറഞ്ഞതങ്ങനെതന്നെ''—എന്താണു പറഞ്ഞത്?
2. ''പാതിരാവായല്ലോ'', ''കുറഞ്ഞൊന്നുറങ്ങട്ടെ''—ഇവിടെ പാതി രാവായപ്പോറം ഉറങ്ങാൻ പോയതിനും, കുറഞ്ഞൊന്നുറങ്ങട്ടെ എന്നു പറഞ്ഞതിനും കാരണമെന്ത്?
3. എങ്ങനെയുള്ള കൃഷ്ണനെ കാണാനാണു പോകുന്നത്?
4. മഹാപ്രഭുവിനെക്കാണ്മാൻ എന്തു കൊണ്ടുപോകണമെന്നു പറയുന്നു?
5. ''ഇപ്രകാരം ഭർത്താവിൻെറ......കെട്ടി''—ഈ വരികളിൽനിന്നു കുചേലൻെറ കുടുംബത്തിലെ ദാരിദ്ര്യത്തെപ്പറ്റി എന്തു മനസ്സിലാക്കുന്നു?
6. യാത്രയുടെ പരിപാടി ചുരുക്കിപ്പറയുക.
7. വിപ്രൻ മുഴുകിയ ആഴി എന്താണ്? ആ ആഴിക്കുള്ള വിശേഷ മെന്ത്?
8. വിപ്രൻെറ യാത്ര ഏതെല്ലാം പ്രദേശങ്ങളിൽക്കൂടിയായിരുന്നു?
9. രാമാനുജൻ ആര്? അദ്ദേഹത്തിൻെറ ഹൃദയമറിഞ്ഞില്ലെങ്കിലും രോമാഞ്ചമണിയാൻ ഇടയായത് എന്തുകൊണ്ട്?
10. ഈ കവിതാഭാഗത്തിൽ നിങ്ങറം കൂടുതൽ ഇഷ്ടപ്പെടുന്ന വരികറം ഏവ?

———

പാഠം 22

# ജനപ്പെരുപ്പം

പെറ്റുപെരുകുവാനുള്ളകഴിവ് എല്ലാ ജീവജാതികഠംക്കും പ്രകൃതി അപാരമായ അളവിൽ നൽകിയിട്ടുണ്ട്. ഈ വസ്തുത ആലോചിച്ചുനോക്കിയാൽ ആരും അദ്ഭുതപ്പെട്ടുപോകും. ഈച്ചയുടെ കാര്യം തന്നെ എടുക്കാം. ഒരൊറ്റ ഈച്ച അതിന്റെ ആയുഷ്കാലത്തിനുള്ളിൽ ഇടുന്ന മുട്ടയെല്ലാം വിരിഞ്ഞ് കുഞ്ഞുങ്ങളായി, അവയും വളർന്നു മുട്ടയിട്ട്, ഒന്നിനും ഒരാപത്തും വരാതെ വംശം പെരുകുകയാണെങ്കിൽ, വെറും അഞ്ചു മാസം കഴിയുമ്പോഠം ആദ്യത്തെ ഈച്ചയുടെ താവഴിയിൽ 191,010,000,000,000,000,000 വ്യക്തികഠം ഉണ്ടായിരിക്കുമെന്ന് ഒരു ശാസ്ത്രജ്ഞൻ കണക്കാക്കുകയുണ്ടായി. ഈ സംഖ്യ അക്ഷരത്തിൽ എഴുതുവാൻ പ്രയാസമാണ്. പ്രയാസപ്പെട്ടെഴുതിയാലും അതിന്റെ വലുപ്പത്തെപ്പറ്റി മനസ്സിന് പിടികിട്ടുകയില്ല. അതുകൊണ്ട് മറ്റൊരു ഉപായം നോക്കാം.




ഈച്ചയും അതിന്റെ മുട്ടയും

ഒരു ഈച്ചയ്ക്ക് ഇരിക്കാൻ ($\frac{1}{8}$) ഘനയിഞ്ച് സ്ഥലം അനുവദിച്ചാൽ ഇത്രയും ഈച്ചകളെ ഇരുത്തുവാൻ ഭൂമിയിൽ

സ്ഥലം മതിയാവുകയില്ല! ഒന്നിനുമുകളിൽ ഒന്നായി നാല്പത്തിയേഴ് അടി ഉയരത്തിൽ ലോകമാകെ അവയെ അടുക്കി വയ്ക്കേണ്ടിവരും.

ഈച്ചയുടെ കാര്യം വിട്ട് ആനയുടെ കാര്യം എടുത്താലും ഇതുതന്നെയാണ് ഫലം. ഒരു ജോഡി—കൊമ്പനും പിടിയും—ആനയുടെ സന്താനങ്ങളും അവയുടെ സന്താനങ്ങളും ആപത്തില്ലാതെ പെരുകുകയാണെങ്കിൽ 500 വർഷംകൊണ്ട് അവയുടെ താവഴിയിൽ 150 ലക്ഷം ആനകൾ ഉണ്ടാകുമെന്നാണ് പ്രസിദ്ധ ശാസ്ത്രജ്ഞനായ ഡാർവിൻ കണക്കാക്കിയത്. ഈ കണക്കുകളിൽ, കാലനില്ലാത്ത കാലത്ത് സംഭവിച്ചതുപോലെ ഈച്ചയും ആനയും മരിക്കുന്നില്ല എന്നല്ല സങ്കല്പം. ഈച്ചയ്ക്ക് അഞ്ചു മാസത്തെയും, ആനയ്ക്ക് 500 വർഷത്തെയും ആയുസ്സില്ല. ഓരോ വ്യക്തിയും അതിൻെറ പൂർണ്ണമായ ആയുസ്സു തീരുമ്പോൾ മരിക്കും. പക്ഷേ ദുർമരണമില്ല. എല്ലാ വ്യക്തികൾക്കും സന്താനോൽപാദനത്തിന് അവസരം ലഭിക്കുകയും വേണം. അങ്ങനെ വന്നാൽ ഉണ്ടാകുന്ന ഫലമാണ് കണക്കാക്കിയിരിക്കുന്നത്.

ഒരു ജീവിയുടെ കാര്യം കൂടി പറയട്ടെ. പെസഫിക്ക് മഹാസമുദ്രത്തിൻെറ തെക്കുഭാഗത്തുകിടക്കുന്ന ദ്വീപുകളുടെ ചുറ്റുപാടും വെള്ളത്തിനടിയിൽ ഞാഞ്ഞൂലിനെപ്പോലെയുള്ള ഒരുതരം കടൽവെരകൾ ഉണ്ട്. എല്ലാ വർഷവും നവംബർ മാസത്തെ കറുത്തവാവിന് ഈ ജീവികൾ മുകൾനിരപ്പിലേക്കു പൊങ്ങിവരും. അവയ്ക്ക് മിന്നാമിനുങ്ങിനെപ്പോലെ, സ്വയം പ്രകാശ ശക്തിയുള്ളതുകൊണ്ട് ആ സമയത്ത് കടലിൽ ഒരു തിളക്കം കാണാം. എത്രയോ ആയിരം ചതുരശ്രകിലോമീറ്റർ ജലത്തിൽ ഇതു വ്യാപിക്കുന്നു. അവിടം മുഴുവനും തുടിച്ചു പിടയുന്ന ഈ ജന്തുക്കളെക്കൊണ്ടു നിറയും. അല്പസമയത്തിനുള്ളിൽ മുട്ട നിറഞ്ഞുവീർത്ത അവയുടെ ശരീരം പൊട്ടിത്തകർന്ന് മുട്ടയെല്ലാം വെള്ളത്തിൽ വീഴും. അപ്പോൾ, നോക്കിയാൽ നോക്കെത്താത്ത ദൂരംവരെയുള്ള സമുദ്രജലം കുഴമ്പുപോലെ കൊഴുത്തുപോകുമത്രേ. അതുനിറയെ കടൽവെരയുടെ മുട്ടയാണ്. ഇതിൽ ഓരോന്നും ഓരോ പൂർണ്ണജീവിയായി വളരുവാൻ കഴിവുള്ളതാണ്. അദ്ഭുതം എന്നല്ലാതെ എന്താണു പറയുക!

ഇങ്ങനെ അതിഭയങ്കരമായ അളവിൽ എണ്ണം പെരുകുവാനുള്ള കഴിവുണ്ടെങ്കിലും ഒരു ജീവജാതിയെക്കൊണ്ടും കരയും കടലും നിറഞ്ഞുപോകുന്നില്ല. ചക്കയുടെയും മാങ്ങയുടെയും

കാലമാകുമ്പോഠം ഈച്ചയും, മഴ പെയ്ത് അല്പദിവസം കഴി യുമ്പോഠം കൊതുകും വർദ്ധിക്കും. പക്ഷേ ഏതാനും ആഴ്ച കഠംക്കുള്ളിൽ അവയുടെ ശല്യം താനെ കുറയുന്നതു കാണാം. എല്ലാ ജന്തുജാതികളുടെയും സന്താനങ്ങഠംക്ക് വൻതോതിൽ ജീവാ പായം വരുന്നതുകൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നത്. ഒരു ലക്ഷം മുട്ടയിട്ടാൽ ഒന്നുപോലും വിരിഞ്ഞില്ലെന്നും വരും.



മുട്ടയിടുന്ന കടൽ വെരകഠം

വിരിയുന്നവയെത്തന്നെയും മറ്റു ജന്തുക്കഠം തിന്നുനശിപ്പി ച്ചേയ്ക്കാം. ആഹാരം കിട്ടാതെ കൂട്ടത്തോടെ ചത്തൊടുങ്ങി യെന്നുവരാം. അടച്ചുപിടിച്ചുള്ള രോഗബാധയുണ്ടാകാം. എപ്പോഴും എവിടെയുമുള്ള ഈ ആപത്തുകളെയെല്ലാം മറികടന്ന് ഒന്നുരണ്ടെണ്ണമെങ്കിലും വളരുവാൻ ഇടയാകട്ടെ എന്നുകരുതി യാണ് പ്രകൃതി എല്ലാ ജീവികഠംക്കും ഇങ്ങനെ വൻതോതിൽ സന്താനോൽപാദനം നടത്തുന്നതിനുള്ള ശക്തി നൽകിയിരി ക്കുന്നത്. ദുർമരണങ്ങളെ അതിജീവിച്ച് വംശത്തെ നിലനിറു ത്തുവാനുള്ള ഉപായമാണിത്.

ഭൂമിയിൽ ഇന്നു കാണുന്ന പത്തുലക്ഷം ജന്തുജാതികളിൽ ഒന്നുമാത്രമായ മനുഷ്യൻെറ ജീവിതവും ഇപ്പറഞ്ഞ പ്രകൃതി നിയമത്തിന് വിധേയമാണ്. അതിലും ആപത്തുകഠംക്ക് ധാരാളം പഴുതുണ്ട്. ഭൂകമ്പം, ജലപ്രളയം, ക്ഷാമം, രോഗം എന്നിങ്ങനെ എത്രയോ ദുർഘടങ്ങളെ അതിനു നേരിടേണ്ടിയിരി ക്കുന്നു. പ്രാചീനയുഗങ്ങളിൽ വലിയ ജനസമൂഹങ്ങളെ ഇവ നാമാവശേഷമാക്കിയിട്ടുണ്ട്. അന്യജന്തുക്കളെപ്പോലും പേടിച്ചും അവയുമായി നിരന്തരം പോരടിച്ചും ആണ് മനുഷ്യൻ വളരെ ക്കാലം ഈ ലോകത്തിൽ ജീവിച്ചത്. ഇക്കാരണത്താൽ ഇരുപതി നായിരം വർഷം മുമ്പ് ഭൂമിയിൽ ആകെ 150 ലക്ഷം ജനങ്ങളേ ഉണ്ടായിരുന്നുള്ളൂ എന്ന് ഊഹിക്കപ്പെടുന്നു. ജനിക്കുന്നതിൽ ഭൂരിപക്ഷവും ഓരോരോ കാരണങ്ങളാൽ ദുർമരണത്തിന് ഇരയായിത്തീരുകയായിരുന്നു പതിവ്.

പക്ഷേ പതുക്കെപ്പതുക്കെ മനുഷ്യൻ തന്റെ ബുദ്ധി ഉപയോഗിച്ച് ആപത്തുകളെ അതിജീവിക്കാൻ പഠിച്ചു. ആയുധങ്ങൾ പ്രയോഗിച്ച്, തന്നെ കൊന്നുതിന്നാൻ വന്ന ജന്തുക്കളെ അവൻ കീഴടക്കി. മരുന്നുകൾ ഉപയോഗിച്ച് രോഗങ്ങൾ ശമിപ്പിച്ചു. വസ്ത്രങ്ങൾ നിർമ്മിച്ച് തണുപ്പിൽനിന്നും രക്ഷ നേടി. കൃഷി ചെയ്ത് ആഹാരമുണ്ടാക്കി. ഇങ്ങനെയാണ് സമൂഹത്തിൽ ദുർമരണങ്ങളുടെ ആധിക്യത്തെ അവൻ നിയന്ത്രിച്ചത്. ഇതിന്റെ ഫലമായി ഭൂമിയിൽ മനുഷ്യരുടെ എണ്ണം വർദ്ധിക്കുവാൻ തുടങ്ങി. രണ്ടായിരം വർഷം മുമ്പ്, അതായത് ക്രിസ്തുവിന്റെ കാലത്ത്, ലോകജനസംഖ്യ ഏകദേശം 2500 ലക്ഷമായി ഉയർന്നു എന്ന് ശാസ്ത്രജ്ഞൻമാർ കണക്കാക്കുന്നു. അതിനുശേഷം തുടർച്ചയായ വർദ്ധനവാണ് ഉണ്ടായിട്ടുള്ളത്. കഴിഞ്ഞ നൂറുവർഷത്തിനിപ്പുറം ലോകമാകെയുള്ള മനുഷ്യരുടെ എണ്ണത്തെപ്പറ്റി നമുക്ക് കൃത്യമായ അറിവുണ്ട്.

തങ്ങളുടെ രാജ്യത്തെ ജനങ്ങളുടെ എണ്ണവും മറ്റു വിവരങ്ങളും കൂടെക്കൂടെ തിട്ടപ്പെടുത്തുന്ന സമ്പ്രദായം എല്ലാ രാജ്യക്കാരും സ്വീകരിച്ചിരിക്കുന്നു. ഇതിനാണ് സെൻസസ് അഥവാ കാനേഷുമാരി എന്നു പറയുന്നത്. പരിഷ്കൃതരാജ്യങ്ങളിലെല്ലാം ഇതിനുവേണ്ടി വിപുലമായ ഏർപ്പാടുകളുണ്ട്. ഇന്ത്യയിൽ പത്തുകൊല്ലത്തിലൊരിക്കലാണ് ഇങ്ങനെ ജനങ്ങളുടെ കണക്കെടുക്കുന്നത്. ഏറ്റവും ഒടുവിലത്തെ സെൻസസ് 1971-ൽ ആയിരുന്നു. അടുത്തത് 1981-ൽ നടക്കും.

ഇങ്ങനെ എല്ലാ രാജ്യങ്ങളിലുംനിന്നു ശേഖരിച്ച കണക്കുപ്രകാരം 1970-ൽ ഭൂമിയിൽ ആകെ 3,63,00,00,000 ജനങ്ങൾ ഉണ്ടായിരുന്നു എന്നു കാണുന്നു. ഇതൊരു വലിയ സംഖ്യയാണ്—363 കോടി അഥവാ 3,630 മില്യൻ അല്ലെങ്കിൽ 36,300 ലക്ഷം. ഇത്രയും ജനങ്ങൾ തോളോടുതോൾ ചേർന്ന് നിരന്നു നിന്നാൽ ആ വരിക്ക് ഭൂമിയിൽനിന്ന് ചന്ദ്രനിൽ പോയി മടങ്ങിവരുന്ന നീളം കാണുമെന്ന് പറയുന്നു. ഈച്ചയുടെയും ആനയുടെയും കാര്യത്തിൽ കണ്ടതുപോലെതന്നെയുള്ള സംഖ്യാവർദ്ധനവാണിത്. പക്ഷേ ഒരു വ്യത്യാസമുണ്ട്. അവിടെ അത് വെറും സങ്കൽപത്തിലുള്ള വർദ്ധനവാണ്. അങ്ങനെയുള്ള വർദ്ധനവ് യഥാർത്ഥത്തിൽ ഉണ്ടായിരിക്കുകയാണ്.

ഭൂമിയിൽ മനുഷ്യർ ഉണ്ടായിട്ട് പത്തുലക്ഷം വർഷങ്ങളായി എന്ന് ശാസ്ത്രജ്ഞൻമാർ പറയുന്നു. പക്ഷേ ഇതിൽ ഏറിയകാലവും, മറ്റു ജീവജാതികളെപ്പോലെതന്നെ, കണക്കില്ലാതെ പെരുകി ഭൂമിക്ക് ഭാരമാകാതെയാണ് മനുഷ്യവർഗ്ഗവും

ജീവിച്ചത്. പത്തുനൂറുവർഷം മുമ്പുപോലും മനുഷ്യരുടെ ഇടയ്ക്ക് ജനനത്തിൻെറയും മരണത്തിൻെറയും നിരക്കുകഠം ഏറക്കുറെ തുല്യമായിരുന്നു. വർഷംതോറും, ആകെയുള്ള ജനങ്ങളുടെ അത്രയുംതന്നെ മരണങ്ങളും സംഭവിച്ചുവന്നു. പക്ഷേ പിൽക്കാലത്ത് വൈദ്യശാസ്ത്രവും ആരോഗ്യരക്ഷയും അദ്ഭുതകരമായി പുരോഗമിച്ചതിൻെറ ഫലമായി മരണത്തിൻെറ നിരക്ക് ലോകത്തിൻെറ പലഭാഗങ്ങളിലും ഗണ്യമായി കുറയുകയും, ജനനനിരക്ക് പഴയതുപോലെ തുടരുകയും ചെയ്തു. ഇതുകൊണ്ടാണ് ഇന്ന് ഭയാനകമായ ജനപ്പെരുപ്പം ഉണ്ടായിരിക്കുന്നത്. അതിൻെറ പ്രയാസങ്ങഠം ലോകം ദിവസവും അനുഭവിച്ചുകൊണ്ടിരിക്കുകയാണ്. ആഹാരമില്ല, പാർപ്പിടമില്ല, മരുന്നില്ല, വിദ്യാഭ്യാസസൗകര്യങ്ങളില്ല എന്നിങ്ങനെയുള്ള പരാതികഠം എവിടെയും കേഠംക്കാം. കുടിക്കാൻ ശുദ്ധജലവും, ശ്വസിക്കാൻ ശുദ്ധവായുവും ലഭിക്കാതെ വന്നേയ്ക്കുമെന്ന ഭീതിപോലും ഉണ്ടായിരിക്കുന്നു.

## അഭ്യാസം

പദങ്ങഠം:—

ജീവജാതി, ആചാരം, ദുർമരണം, സ്വയംപ്രകാശശക്തി, അതിജീവിക്കുക, പ്രകൃതിനിയമം, ദുർഘടം, പ്രാചീനയുഗങ്ങഠം, ജനസമൂഹം, നാമാവശേഷം, ഭൂരിപക്ഷം, ആധിക്യം, ഗണ്യം, ആയുഷ്കാലം, താവഴി, സന്താനോൽപാദനം, പഴുത്, ഉപയോഗം, വിധേയം, ഭയാനകം.

ചോദ്യങ്ങഠം:—

1. ജന്തുക്കളുടെ സന്താനോൽപാദനശേഷി അനുസരിച്ച് അവയുടെ എണ്ണം വർദ്ധിക്കാത്തത് എന്തുകൊണ്ട്?
2. പ്രാചീനകാലത്ത് മനുഷ്യരുടെ സംഖ്യ വൻതോതിൽ കൂടാതിരുന്നതിനു കാരണമെന്ത്?
3. ആധുനികകാലത്ത് മുൻപത്തെക്കാഠം വൻതോതിൽ ജനസംഖ്യ വർദ്ധിച്ചിട്ടുള്ളതിനു കാരണം പറയുക.
4. ജനപ്പെരുപ്പംകൊണ്ട് ഇന്നത്തെ ലോകം നേരിടുന്ന പ്രയാസങ്ങഠം എന്തെല്ലാം ?
5. ജാതികഠം, ആനകഠം, വ്യക്തികഠം, ജന്തുക്കഠം, മനുഷ്യർ, ശാസ്ത്രജ്ഞൻമാർ, സൗകര്യങ്ങഠം—ഒന്നിൽക്കൂടുതൽ എണ്ണം കാണിക്കാൻ ഈ പദങ്ങളിൽ എന്തു മാറ്റം വരുത്തിയിരിക്കുന്നു?
6. താഴെ കൊടുത്തിരിക്കുന്നവയുടെ ബഹുവചനരൂപങ്ങഠം എഴുതുക: (1) അധ്യാപകൻ (2) ജന്തു (3) പരിചാരകൻ (4) ദേവി (5) പൂവ്.

---

പാഠം 23

# വജ്രം

പ്രകൃതിയിൽ ധാരാളമായി കണ്ടുവരുന്ന ഒരു മൂലകമാണ് കാർബൺ അഥവാ അംഗാരം. അതിൻെറ രൂപഭേദങ്ങളായി പല വസ്തുക്കൾ ഉണ്ട്. മരക്കരി, എല്ലുകരി, വിളക്കുകരി, കൽക്കരി എന്നിവയെല്ലാംതന്നെ ദൃഷ്ടാന്തങ്ങൾ. അവയ്ക്ക് ഓരോന്നിനും പ്രത്യേകം ഉപയോഗങ്ങളുമുണ്ട്.

അതുപോലെ അംഗാരത്തിൻെറ മറ്റു രണ്ട് രൂപങ്ങളാണ് ഗ്രാഫയിറ്റും വജ്രവും. അവ രണ്ടും ഭൂമിയിൽനിന്നു കുഴിച്ചെടുക്കുന്ന വസ്തുക്കളാകുന്നു. രണ്ടിനും ക്രിസ്റ്റൽ ആകൃതിയാണുള്ളത്. ഈ രണ്ടിൻെറയും അംശങ്ങളെല്ലാം ക്ലിപ്തമായ ഒരേ ആകൃതിയുള്ളതായിരിക്കും. നാം നിത്യേന ഉപയോഗിക്കുന്ന കറിയുപ്പിൻെറ തരികൾ ഒരു ലെൻസുകൊണ്ട് പരിശോധിച്ചുനോക്കിയാൽ എല്ലാതരികളും ഒരേ ആകൃതിയുള്ളതാണെന്ന് കാണാം. അതിനും ക്രിസ്റ്റൽ രൂപമുണ്ടെന്നു താൽപര്യം. ഗ്രാഫയിറ്റും വജ്രവും ഒഴിച്ചുള്ള അംഗാരരൂപങ്ങൾക്ക് ഈ ആകൃതി കാണുന്നില്ല.

ഗ്രാഫയിറ്റിന് ഇരുണ്ട് ചാരനിറമാണ്. നല്ല തിളക്കവും അതിനുണ്ട്. ലോകത്തിൻെറ പല ഭാഗങ്ങളിലും ഇതു കണ്ടുവരുന്നു. നാം എഴുതാൻ ഉപയോഗിക്കുന്ന പെൻസിലിൻെറ നിർമ്മാണത്തിൽ ഗ്രാഫയിറ്റ് പ്രധാനസ്ഥാനം വഹിക്കുന്നു. പെൻസിലിനകത്തുള്ള എഴുത്തുകോലിലാണ് ഗ്രാഫയിറ്റ് ഉള്ളത്.

അംഗാരത്തിൻെറ രൂപഭേദങ്ങളിൽവച്ച് ഏറ്റവും പ്രധാനം വജ്രമാകുന്നു. ആഭരണത്തിനും മറ്റും ഉപയോഗിക്കുന്ന കല്ലുകളിൽ വജ്രത്തോളം പ്രാധാന്യം മറ്റൊന്നിനുമില്ല. സവിശേഷമായ ഒരു തിളക്കവും ഭംഗിയും അതിനുണ്ട്. രാസപരമായി നോക്കിയാൽ വജ്രം വെറും അംഗാരം മാത്രമാണെങ്കിലും അതിൻെറ തിളക്കവും ശോഭയും ഉറപ്പും മൂലം വമ്പിച്ച വിലയാണ് അതിനുള്ളത്. ഭൂഗർഭത്തിൽപ്പെട്ട അംഗാരം ഉയർന്ന ഉഷ്ണവും മർദ്ദവും ഹേതുവായി ഉരുകുകയും സാവധാനത്തിൽ ഉറച്ച് വജ്രമായി രൂപാന്തരപ്പെടുകയും ചെയ്യുന്നു. അത് കുഴിച്ചെടുത്തുകഴിഞ്ഞാൽ കഷണങ്ങളായി മുറിക്കുകയോ ചെത്തി മിനുസപ്പെടുത്തുകയോ ചെയ്യാം. അപ്പോൾ അതിൻെറ കാന്തിയും മേൻമയും പതിൻമടങ്ങു വർദ്ധിക്കുന്നു.

കഴിഞ്ഞ നൂറ്റാണ്ടുവരെ ഇന്ത്യയിൽനിന്നു മാത്രമാണ് വജ്രം ലഭിച്ചിരുന്നത്. നദീതടങ്ങളിലെ പാറക്കെട്ടുകളിൽ നിന്നാണ് അതു കിട്ടിക്കൊണ്ടിരുന്നത്. കൃഷ്ണാനദിക്കു സമീപമുള്ള ഗോൽക്കണ്ട എന്ന പട്ടണം പണ്ടത്തെ ഒരു രത്ന വ്യാപാരകേന്ദ്രമായിരുന്നു. ഇന്ന് ഇന്ത്യയിൽനിന്ന് വജ്രം അധികമൊന്നും കിട്ടുന്നില്ല. രത്നവ്യാപാരക്കുത്തക ഭാരതത്തിനു നഷ്ടപ്പെട്ടിരിക്കുന്നു. കുറച്ചെങ്കിലും വജ്രം ഇപ്പോൾ ലഭിക്കുന്നത് മധ്യപ്രദേശത്തെ പന്നാ വജ്രഖനിയിൽ നിന്നാണ്.

1867-ൽ തെക്കെ ആഫ്രിക്കയിൽ വജ്രഖനികൾ കണ്ടെത്തുകയുണ്ടായി. അവിടത്തെ കിംബർലി ഖനികളിൽനിന്നാണ് ഇന്ന് ലോകത്തിൽ ഏറ്റവും അധികം വജ്രം ഖനനം ചെയ്തെടുക്കുന്നത്. ഭൂമിക്കടിയിൽ ആഴത്തിൽനിന്ന് ഖനനം ചെയ്തെടുക്കാൻവേണ്ട ഏർപ്പാടുകളും യന്ത്രസജ്ജീകരണങ്ങളും കിംബർലിയിൽ ഉണ്ട്. തെക്കെ ആഫ്രിക്കയുടെ മറ്റു ചിലഭാഗങ്ങളിൽ നിന്നും ആസ്ട്രേലിയായിൽ നിന്നും ഇപ്പോൾ വൈരം ലഭിച്ചു വരുന്നു.



ഏറ്റവും മേൻമയുള്ള വൈരക്കല്ല് നിറമില്ലാത്തതോ അല്പം നീലനിറം കലർന്നതോ ആണ്. അത്തരം കല്ലിനാണ് ആഭരണനിർമ്മാണത്തിൽ പ്രിയമേറുന്നത്. കറുത്ത വജ്രവും മേൻമകുറഞ്ഞ വെളുത്തവജ്രവും വ്യവസായാവശ്യങ്ങൾക്കാണ്

അധികവും ഉപയോഗിക്കാറ്. ഗ്ലാസ്, കമ്പികൾ, എന്നിവ മുറിക്കാൻ ഉപയോഗിക്കുന്നത് അത്തരം വജ്രമാണ്. വേണ്ട പോലെ ചെത്തിക്കൂർപ്പിച്ച മുനയുള്ള വജ്രംകൊണ്ട് പാറകൾ തുരക്കാം. വജ്രം മുറിക്കുകയും ചെത്തിമിനുക്കുകയും ഒരു വ്യവസായമായി വളർന്നിരിക്കുന്നു. അത് വികാസം പ്രാപിച്ചിട്ടുള്ളത് യൂറോപ്പിലാണ്.

ലോകവിഖ്യാതങ്ങളായ ചില വൈരക്കല്ലുകളുണ്ട്. അവയിലൊന്നാണ് കോഹിനൂർരത്നം. കേൾവികേട്ട മുകിലചക്രവർത്തിമാരുടെ കൈവശമുണ്ടായിരുന്ന ഒരു രത്നമായിരുന്നു അത്. പിന്നീട് അത് ഈസ്റ്റിന്ത്യാക്കമ്പനിക്കാരുടെ കയ്യിലെത്തി. അവർ അത് ഇംഗ്ലണ്ടിലെ വിക്ടോറിയ രാജ്ഞിക്കു കാഴ്ചവച്ചു.

ലോകത്തിൽവച്ച് ഏറ്റവും വലിപ്പം കൂടിയത് 'കുള്ളിനൽ' എന്ന പേരുള്ള വജ്രമത്രേ. ഖനനം ചെയ്തു കിട്ടിയപ്പോൾ അതിന് ഏകദേശം ഒന്നേകാൽ റാത്തൽ തൂക്കം ഉണ്ടായിരുന്നു. പിന്നീട് അത് ചെറിയ കല്ലുകളാക്കി മുറിച്ചു മിനുക്കിയെടുത്തു. അതിൽ ഏറ്റവും വലിയ രണ്ടെണ്ണം ഇപ്പോൾ ബ്രിട്ടീഷ് രാജകീയരത്നശേഖരത്തിൽ ഉണ്ട്.

നിറമുള്ള രത്നങ്ങളിൽ ഏറ്റവും വലുത് ഹോപ്പുവജ്രമാണ്. ഫ്രഞ്ചുകാരനായ ഒരു ആഭരണവ്യാപാരി അത് ഇന്ത്യയിൽ നിന്ന് മേടിച്ചതാണെന്ന് കാണുന്നു. അയാൾ അത് ഫ്രാൻസിലെ ചക്രവർത്തിക്കു സമ്മാനിച്ചു. ആ രത്നം കൈവശം വയ്ക്കുന്ന ആളിന് ഭാഗ്യദോഷം വരുമത്രേ! അതുപോലെ മറ്റു ചില വൈരക്കല്ലുകൾ കൈവശം വയ്ക്കുന്നത് ശ്രേയസ്കരമാണെന്നും വിശ്വസിക്കപ്പെടുന്നു.

കൃത്രിമമായി വജ്രം നിർമ്മിക്കാൻ പരിശ്രമം ആരംഭിച്ചിട്ട് കുറെക്കാലമായി. ശാസ്ത്രജ്ഞൻമാർ അതിൽ ഏറെക്കുറെ വിജയിച്ചിരിക്കുന്നു. അത്യധികം ഉയർന്ന മർദ്ദത്തിൽ ഗ്രാഫയിറ്റ് തപിപ്പിക്കുമ്പോൾ അത് ഒരുതരം വജ്രമായി രൂപാന്തരപ്പെടുന്നു. ഫാക്ടറികളിൽ കൃത്രിമവജ്രം നിർമ്മിക്കുവാനുള്ള നൂതനമാർഗ്ഗങ്ങൾ ഇപ്പോഴും പരീക്ഷിച്ചുകൊണ്ടിരിക്കുകയാണ്.

വജ്രത്തിന്റെ കാഠിന്യം സുപ്രസിദ്ധമാണ്. ചിലരുടെ മനസ്സ് വജ്രത്തെപ്പോലെ കഠിനമാണെന്ന് ഒരു ചൊല്ലുതന്നെയുണ്ട്. എന്നാൽ അതിനെക്കാൾ കാഠിന്യമുള്ള പദാർത്ഥം നിർമ്മിക്കുവാനും ശാസ്ത്രജ്ഞൻമാർ ഇപ്പോൾ യത്നിച്ചു വരുന്നു. ഗ്രാഫയിറ്റിൽനിന്നു വജ്രം നിർമ്മിച്ചതുപോലെ

ഒരു വിദ്യതന്നെയാണ് അവർ പരീക്ഷിച്ചു നോക്കിയത്. ഗ്രാഫ യിറ്റിനെപ്പോലെയുള്ള ഒരു രാസവസ്തുവാണ് ബോറോൺ നൈട്രയിഡ്. അത് ഉയർന്ന മർദ്ദത്തിൽ തപിപ്പിച്ചപ്പോൾ സാധാരണ വജ്രത്തെക്കാൾ കഠിനമായ ഒരു പദാർത്ഥം അവർക്ക് ലഭിച്ചു.

സ്വാഭാവികവജ്രത്തെക്കാൾ ഗുണവും മേൻമയുമുള്ള കൃത്രിമവജ്രം ഭാവിയിൽ നിർമ്മിക്കുകയില്ലെന്നാരു കണ്ടു? എല്ലാ പദാർത്ഥങ്ങളും ഫാക്ടറികളിൽ തട്ടിപ്പടച്ചുണ്ടാക്കാനാ ണല്ലോ ഇപ്പോൾ മനുഷ്യൻെറ വെമ്പൽ!

## അഭ്യാസം

പദങ്ങൾ:—

ക്ലിപ്തമായ, നിത്യേന, രൂപാന്തരം, കാന്തി, നദീതടം, ഖനി, ഖനനം, ലോകവിഖ്യാതം, രത്നശേഖരം, ശ്രേയസ്കരം, നൂതനമാർഗ്ഗങ്ങൾ, വ്യാപാരക്കുത്തക, ഭാഗ്യദോഷം.

ചോദ്യങ്ങൾ:—

1. അംഗാരത്തിൻെറ ചില രൂപഭേദങ്ങൾ പറയുക.
2. ക്രിസ്റ്റൽ രൂപം എന്നുവച്ചാൽ എന്ത്?
3. വജ്രമുണ്ടാകുന്നതെങ്ങനെ?
4. ഇപ്പോൾ വജ്രം കിട്ടുന്ന പ്രധാനസ്ഥലങ്ങൾ ഏവ?
5. വജ്രംകൊണ്ടുള്ള പ്രയോജനങ്ങൾ വിവരിക്കുക.
6. കോഹിനൂർ, കുള്ളിനൽ, ഹോപ്പ് ഈ രത്നങ്ങളെപ്പറ്റി കുറിപ്പുകൾ എഴുതുക.
7. കൃത്രിമവജ്രം നിർമ്മിക്കുന്നതെങ്ങനെ?
8. വജ്രത്തെക്കാൾ കഠിനമായ പദാർത്ഥം ലഭിച്ചതെങ്ങനെ?
9. യൂറോപ്പിൽ, ചിലരുടെ, അതിൻെറ, രൂപങ്ങൾക്ക്—നാമപദത്തിന് മറ്റു പദങ്ങളുമായുള്ള ബന്ധം കാണിക്കാൻ ഇവിടെ ചേർത്തി ട്ടുള്ള ശബ്ദങ്ങൾ (പ്രത്യയങ്ങൾ) ഏവ? അവ ഏതുതരം ബന്ധം കുറിക്കുന്നു? ഒരു നാമപദത്തോട് വിഭക്തിപ്രത്യ യങ്ങൾ ചേരുമ്പോൾ ഉണ്ടാകുന്ന രൂപങ്ങൾ ചുവടെ ചേർക്കുന്നു.

| | |
|---|---|
| നിർദേശിക | —പ്രകൃതി |
| പ്രതിഗ്രാഹിക | —പ്രകൃതിയെ |
| സംയോജിക | —പ്രകൃതിയോട് |
| ഉദ്ദേശിക | —പ്രകൃതിക്ക് |
| പ്രയോജിക | —പ്രകൃതിയാൽ |
| സംബന്ധിക | —പ്രകൃതിയുടെ |
| ആധാരിക | —പ്രകൃതിയിൽ |

പാഠം 24

# കൊടുംതണുപ്പിൽ ഒരു പക്ഷി

ദക്ഷിണധ്രുവപ്രദേശങ്ങളിൽ മാത്രം കണ്ടുവരുന്ന ഒരു പക്ഷിയാണ് പെൻഗ്വിൻ. പലതുകൊണ്ടും അസാധാരണമായ ഈ പക്ഷി ജന്തുശാസ്ത്രജ്ഞൻമാരുടെ ശ്രദ്ധയെ ആകർഷിച്ചിട്ടുണ്ട്.

വെളുത്ത കുപ്പായവും കറുത്ത കോട്ടും ധരിച്ച ഒരു മനുഷ്യരൂപമാണെന്നേ പെൻഗ്വിനെ കണ്ടാൽ ഒറ്റനോട്ടത്തിൽ തോന്നുകയുള്ളൂ. പറക്കാൻ ശക്തിയില്ലാത്ത ഇതിന് രണ്ടടി പൊക്കവും ഏതാണ്ട് ഇരുപതു റാത്തൽ തൂക്കവും വരും. ലക്ഷക്കണക്കിനു പെൻഗ്വിൻ പക്ഷികളെ ദക്ഷിണധ്രുവപ്രദേശങ്ങളിൽ കാണാം. മഞ്ഞിൻകട്ടമേലും വെള്ളത്തിലുമായി അവ ജീവിക്കുന്നു. കൂട്ടത്തോടെ സഞ്ചരിക്കുന്ന ഒരു പക്ഷിവർഗ്ഗമാണ് അത്.



പാറ്റപോലെയുള്ള ചെറിയ ഒരുതരം ജലപ്രാണികളാണ് പെൻഗ്വിൻെറ ആഹാരം. അതിൻെറ ഒരേ ഒരു ശത്രു കടൽക്കടുവയാണ്. കടൽക്കടുവയ്ക്ക് വെള്ളത്തിൽവച്ചു മാത്രമേ ഇര

പിടിക്കാൻ കഴിയൂ. അതിനാൽ മഞ്ഞുകട്ടയിലും കരയിലും പെൻഗ്വിന് നിർഭയം സഞ്ചരിക്കാം. അപകടമില്ലെന്നു ബോധ്യം വന്നാലേ അത് വെള്ളത്തിൽ ചാടുകയുള്ളൂ. കടൽക്കടുവ ചുറ്റുവട്ടത്തൊന്നുമില്ലെന്ന് ഉറപ്പു വരണമല്ലോ.

ഇക്കാരണത്താൽ പെൻഗ്വിന്റെ ഇരതേടൽ രസാവഹമായി തോന്നും. വെള്ളത്തിലേക്ക് ആരു ചാടണം എന്നു ശങ്കിച്ചു കൊണ്ട് ഒരു സംഘം പെൻഗ്വിൻ പക്ഷികൾ മഞ്ഞുകട്ടയുടെ വക്കത്തു തിങ്ങിക്കൂടുന്നു. അതിനു ആരും തയ്യാറാകാത്ത പക്ഷം അവർ തമ്മിൽ ഉന്തും തള്ളുമായി. അവസാനം പറ്റത്തിലൊന്നിനെ വെള്ളത്തിൽ തള്ളിയിടുന്നു. ആ നിർഭാഗ്യവാൻ പൊന്തുന്നുണ്ടോ എന്ന് ആകാംക്ഷയോടെ നോക്കിനിൽക്കും മറ്റുള്ളവർ. പൊന്തുന്നുവെങ്കിൽ എല്ലാവരും വെള്ളത്തിലേക്ക് ഊളിയിടുകയായി. ഇല്ലെങ്കിലോ വെള്ളത്തിൽ ചാടലും ഇരതേടലും അവർ നിർത്തിവച്ചുകളയും. കടൽക്കടുവയ്ക്ക് ഇരയായ കൂട്ടുകാരനെയോർത്ത് അവർ ദുഃഖിക്കുമോ ആവോ?

വളരെ പണിപ്പെട്ടാണ് പെൻഗ്വിൻ കൂടുണ്ടാക്കുന്നത്. കല്ലുകൾ പെറുക്കി കൂമ്പാരം കൂട്ടി അതിന്റെ മുകളിലാണ് അത് മുട്ടയിടുന്നത്. അത്തരത്തിലുള്ള കൂമ്പാരം മാത്രമേ മുട്ടയെ വെള്ളത്തിൽനിന്ന് രക്ഷിക്കൂ എന്ന് പരിചയംകൊണ്ട് അത് പഠിച്ചിട്ടുണ്ട്. ഇങ്ങനെ കല്ലു കൂട്ടിയുണ്ടാക്കുന്ന കൂട് പെൻഗ്വിന്റെ അമൂല്യസ്വത്താണ്. ഓരോ കല്ലായി പെറുക്കിയെടുത്ത് ദൂരെ കൊണ്ടുപോയി വച്ചാണ് ക്ലേശകരമായ കൂടുചമയ്ക്കൽ പൂർത്തിയാക്കുന്നത്. കൂടുകൾ തൊട്ടുതൊട്ടു നിർമ്മിക്കുന്നതിനാൽ ഒരു കൂട്ടിൽ നിന്നു മറ്റൊന്നിലെത്താൻ ഒരു പ്രയാസവുമില്ല. സ്വന്തം കൂട്ടിലെത്താൻ ഒരു പക്ഷിക്ക് അനേകശതം കൂടുകൾ കടന്നുപോകേണ്ടിവന്നേക്കാം. അതിനിടയ്ക്ക് കൂടുകളിൽനിന്ന് കല്ലു മോഷ്ടിച്ചെടുക്കൽ പെൻഗ്വിൻ ചേരിയിലെ ഒരു നിത്യസംഭവമാണ്. അതുനിമിത്തം ചേരിയിൽ കൂടെക്കൂടെ തമ്മിൽ തല്ലും കശപിശയും ഉണ്ടാകാറുണ്ട്. അപ്പോൾ കട്ടവനും കക്കപ്പെട്ടവനും സംഹാരരുദ്രൻമാരായി മാറും. അവർ കടന്നുപോകുന്ന കൂമ്പാരങ്ങളൊക്കെ തട്ടിത്തെറിപ്പിക്കുകയും ചെയ്യും.

ഓരോ കൂട്ടിലും സാധാരണയായി രണ്ടു കുഞ്ഞുങ്ങൾ ഉണ്ടായിരിക്കും. ഉറങ്ങിയും തള്ളയുടെ കൊക്കിൽനിന്ന് ആഹാരം കൊത്തിയെടുത്തും അവ ജീവിതം ആരംഭിക്കുന്നു. ഒരുവിധം വളർച്ചയെത്തുന്നതുവരെ അവയ്ക്ക് എത്ര ആഹാരം

കൊടുത്താലും മതിയാവില്ല. അതിനാൽ ആയിരക്കണക്കിനു കുഞ്ഞുങ്ങളുടെ കാവലിന് കുറെ കിഴവൻ പക്ഷികളെ നിർത്തിയിട്ട്, അച്ഛനമ്മമാർ ഇരതേടാൻ പോകുന്നു.

തൊണ്ടസ്സഞ്ചിയിൽ ആഹാരം നിറച്ച് തന്തയും തള്ളയും മടങ്ങിവരുമ്പോൾ ഒരുകൂട്ടം കുഞ്ഞുങ്ങൾ ഭക്ഷണത്തിനായി കരളലിയിക്കുമാറ് നിലവിളിച്ചുകൊണ്ട് അവയെ പറ്റിക്കൂടുകയായി. സ്വന്തം കുഞ്ഞിനെ തിരിച്ചറിയാൻ വയ്യാതെ ഓരോ തള്ളയും കുഴങ്ങിപ്പോകും. അത്രയ്ക്കു തിക്കിത്തിരക്കി ബഹളം വയ്ക്കുകയായിരിക്കും കുഞ്ഞുങ്ങൾ. ഈ കുഴപ്പത്തിൽ എന്താണു നടക്കുന്നതെന്നറിയാമോ? ആഹാരത്തിനായി ഏറ്റവു മധികം മുറവിളികൂട്ടുന്ന കുഞ്ഞുങ്ങളുടെ വായിലേക്ക് മുതിർന്ന പക്ഷികൾ കൊണ്ടുവരുന്ന ഭക്ഷണം കൊക്കിൽനിന്ന് പകർന്നുകൊടുക്കുന്നു. അങ്ങനെ വിരുതൻമാർക്കു മാത്രമേ ഭക്ഷണം കിട്ടൂ; മൂത്തവരെ വിടാതെ പിൻതുടരുന്ന കുഞ്ഞുങ്ങൾക്കുമാത്രം. ഭാഗ്യഹീനരായ മറ്റു കുഞ്ഞുങ്ങൾ ജീവിതമൽസരത്തിൽ വിജയിക്കാറില്ല.

ആപത്തിൽ അകപ്പെടാതെ വളർന്നുവരുന്ന കുഞ്ഞുങ്ങളെ കാലക്രമത്തിൽ അച്ഛനമ്മമാർ നീന്തൽ അഭ്യസിപ്പിക്കുന്നു. തൻകാര്യം നേടാൻ അവർക്കു പരിശീലനം നൽകുന്നു. അവരെ ഉത്തമപൗരൻമാരാക്കാൻ കാരണവൻമാർ വേണ്ടതെല്ലാം ചെയ്യുന്നു എന്നർത്ഥം.

ഇതിലും രസകരമാണ് ദക്ഷിണധ്രുവങ്ങളിൽ വസിക്കുന്ന 'ചക്രവർത്തിപെൻഗ്വിൻ' എന്നയിനം പക്ഷികളുടെ അവസ്ഥ. ഒരു ചക്രവർത്തിയുടെ അന്തസ്സിന് അനുഗുണമായ വിധത്തിലാണ് അവയുടെ നടത്തം. മറ്റു പെരുമാറ്റരീതികളും രാജകീയമാണ്. വെറുതെയല്ല ചക്രവർത്തിപെൻഗ്വിൻ എന്ന നാമധേയം ലഭിച്ചത്. ചക്രവർത്തിക്ക് ഒരു മീറ്ററോളം പൊക്കവും ഏകദേശം നാല്പതു കിലോഗ്രാം വരെ തൂക്കവും ഉണ്ടായിരിക്കും. ലോകത്തിൽവച്ച് ഏറ്റവും അദ്ഭുതകരമായ പക്ഷികളിൽ ഒന്നാണ് ചക്രവർത്തിപെൻഗ്വിൻ. സാധാരണ പെൻഗ്വിന്റേതിൽനിന്നു വ്യത്യസ്തമായ വർണ്ണ വിശേഷമാണ് അതിനുള്ളത്. മാറ് ഇളംമഞ്ഞയും കഴുത്ത് ഇളംചുവപ്പും കൊക്ക് കടും ചുവപ്പുമാണ്. പെൻഗ്വിന്റെ കണ്ണിനു ചുറ്റുമുള്ള വെളുപ്പുനിറം ചക്രവർത്തിക്കില്ല.

ശൈത്യകാലത്ത് പൊടിഞ്ഞുപോകാത്തതും വേനലിൽ എളുപ്പം ഒഴുകിപ്പോകുന്നതുമായ മഞ്ഞിൻകട്ടപ്പുറത്ത് അവ

കൂട്ടംകൂടുന്നു. യാതൊരുതരത്തിലുള്ള കൂടും ചക്രവർത്തി പെൻഗ്വിൻ കെട്ടുന്നില്ല. മഞ്ഞിൻകട്ടമേലാണ് അത് മുട്ടയിടുന്നത്. വളഞ്ഞ കൊക്കുകൊണ്ട് മുട്ട കാൽക്കലേക്കു തള്ളി തൊക്കിനടിയിലാക്കി അത് മുട്ടവിരിക്കുന്നു.

പെൻഗ്വിന്റെ സവിശേഷതകളെക്കുറിച്ചു പഠിക്കാൻ ജന്തുശാസ്ത്രജ്ഞൻമാർ വളരെ ശ്രമിച്ചിട്ടുണ്ട്. ഒട്ടധികം വസ്തുതകൾ അവർ മനസ്സിലാക്കിയിട്ടുമുണ്ട്. എന്നാൽ ഘോരശൈത്യം ബാധിച്ചുകിടക്കുന്ന ധ്രുവപ്രദേശങ്ങളിൽ എത്തിച്ചേരാനും കഴിഞ്ഞുകൂടാനുമുള്ള പ്രയാസംകൊണ്ട് ഒരു പൂർണ്ണപഠനം നടത്താൻ അവർക്കു സാധിച്ചിട്ടുണ്ടോ എന്നു സംശയമാണ്.

## അഭ്യാസം

പദങ്ങൾ:—

ദക്ഷിണധ്രുവപ്രദേശം, ജന്തുശാസ്ത്രജ്ഞൻ, നിർഭയം, രസാവഹം, നിത്യസംഭവം, സംഹാരരുദ്രൻ, ഭാഗ്യഹീനൻ, അനുഗുണം, രാജകീയം, തൊക്ക്, സവിശേഷതകൾ, ഘോരശൈത്യം, ഉത്തമപൗരൻ, കാലക്രമം.

ചോദ്യങ്ങൾ:—

1. ഏതു പ്രദേശത്താണ് പെൻഗ്വിൻ പക്ഷികൾ ഉള്ളത്?
2. പെൻഗ്വിൻ ഇര തേടുന്ന രീതി വിവരിക്കുക.
3. പെൻഗ്വിൻ കൂടു കെട്ടുന്നതെങ്ങനെ?
4. പെൻഗ്വിൻ പക്ഷികൾക്കിടയിൽ തമ്മിൽത്തല്ലും കശപിശയും ഉണ്ടാകുന്നതെന്തുകൊണ്ട്?
5. വിരുതൻമാർക്കേ ആഹാരം കിട്ടൂ—വിവരിക്കുക.
6. ചക്രവർത്തി പെൻഗ്വിന്റെ ആകൃതിയും മറ്റു പ്രത്യേകതകളും വിവരിക്കുക.
7. ജന്തുശാസ്ത്രജ്ഞൻമാർക്ക് പെൻഗ്വിനെപ്പറ്റി പൂർണ്ണപഠനം നടത്താൻ എന്താണു പ്രതിബന്ധം?
8. ലക്ഷക്കണക്കിനു പെൻഗ്വിൻ പക്ഷികളെ ദക്ഷിണധ്രുവപ്രദേശങ്ങളിൽ കാണാം. മഞ്ഞിൻകട്ടമേലും വെള്ളത്തിലുമായി അവ ജീവിക്കുന്നു. 'അവ' എന്ന പദം ഏതിനുപകരമാണ് ഉപയോഗിച്ചിട്ടുള്ളത്? വെള്ളത്തിലേക്ക് ആരു ചാടണമെന്നു ശങ്കിച്ചുകൊണ്ട്, ഒരുസംഘം പെൻഗ്വിൻ പക്ഷികൾ മഞ്ഞുകട്ടയുടെ വക്കത്തു തിങ്ങിക്കൂടുന്നു. അതിന് ആരും തയ്യാറാകാത്ത പക്ഷം അവർ ഉന്തും തള്ളുമായി. അവർ ഏതു പദത്തിനു പകരം നിൽക്കുന്നു? ഇവ നാമപദങ്ങൾക്കുപകരം നിൽക്കുകയാണ്. ഈ സർവനാമങ്ങൾ പാഠത്തിൽനിന്ന് കൂടുതൽ ഉദാഹരിക്കുക.

# പുഴ കണ്ടിട്ട്

ഇക്കോമളപ്പുൽത്തകിടിക്കു താഴേ,
തടങ്ങളിൽ പ്രൗഢതരുക്കൾ തിങ്ങി.
സ്വച്ഛാംബു ചേരുംപുഴയൊന്നു നീണ്ടു
വളഞ്ഞുകൊണ്ടങ്ങൊഴുകുന്നു മന്ദം. 1

കാറ്റിൽച്ചലിക്കുന്നൊരു ചാഞ്ഞ കൊമ്പിൻ
തുമ്പാൽ ജലംതൊട്ടെഴുമുങ്ങു വൃക്ഷം
ആരോമലാമാറ്റിനെ മെല്ലെമെല്ലെ
സ്നേഹാൽ തലോടുന്നതുപോലെ തോന്നും. 2

മരങ്ങൾതൻമേൽ ചില കൂരിയാറ്റ-
ക്കൂടുണ്ടു ചന്തത്തൊടു തൂങ്ങിനിൽപൂ.
ശിരസ്സു കീഴായ് നിലകൊള്ളുമുഗ്ര-
തപസ്വിമാർ തൻ ജടയെന്നപോലെ. 3

ചാഞ്ഞിങ്ങു നീർ തൊട്ടുകിടന്നിടുന്ന
വൻപാറമേൽ ശാന്തസരിത്പ്രവാഹം
ആ മന്ദ്രശബ്ദത്തൊടു ചെന്നലയ്ക്കെ-
ച്ചിന്നുന്നു നീർത്തുള്ളി പളുങ്കുപോലെ. 4

നല്ലോരു മഞ്ഞക്കിളി, തെല്ലുലച്ചിൽ
തേടുന്ന വല്ലിച്ചെറുചില്ലയിൻമേൽ
ഇതാ, നദീബിംബിതമൂർത്തിയായി-
ട്ടൂഞ്ഞാലിലാടുംപടി മേവിടുന്നു. 5

കരയ്ക്കിതാ, കാലികൾ നീർ കുടിപ്പാ-
നിറങ്ങിടും ഭാഗമിടിഞ്ഞു കാൺമൂ,
സ്വതന്ത്രരായ് സേവകരാക്രമിക്കും
പ്രഭുക്കൾതൻ പ്രാഭവമെന്നപോലെ. 6

കാശങ്ങൾ കാറ്റേറ്റിളകിക്കളിക്കും
വെൺപൂങ്കുലച്ചാമരപംക്തിയാലേ,
ഹാ! രണ്ടു വക്കത്തുമിണങ്ങിനിന്നി-
ത്തരംഗിണീറാണിയെ വീശിടുന്നു. 7

BT 175-4

കണ്ണാടിയിൽപ്പോലെ, നിതാന്തമന്തി–
ച്ചോപ്പാർന്ന വാനം നിഴലിക്കയാലെ,
ചെന്താമരപ്പൂക്കൾ നിറഞ്ഞപോലായ്–
ക്കാൺമൂ സരിത്തിൻ നടുഭാഗമിപ്പോൾ. 8

കാറ്റേറ്റു വെള്ളത്തിൽ വിഴും വിചിത്ര–
പുഷ്പങ്ങൾകൊണ്ടിപ്പുഴയെത്തരുക്കൾ
നിശാഗമം കണ്ടണിയിച്ചിടുന്നൂ,
നവോഢയെബ്ബന്ധുജനങ്ങൾ പോലെ. 9

പ്രപഞ്ചമേ, നീ പല ദുഃഖജാലം
നിറഞ്ഞതാണെങ്കിലു, മിത്രമാത്രം
ചേതോഹരക്കാഴ്ചകൾ നിങ്കലുള്ള
കാലത്തു നിൻപേരിലെവൻ വെറുക്കും! 10

സാഹിത്യമഞ്ജരി—ഒന്നാംഭാഗം] [വള്ളത്തോൾ

## അഭ്യാസം

1. എവിടെക്കൂടിയാണ് പുഴ ഒഴുകുന്നത്?
2. ഒഴുക്കിനെ സൂചിപ്പിക്കുന്ന പദങ്ങൾ ഈ കവിതയിൽനിന്ന് കണ്ടുപിടിക്കുക.
3. ആറ്റിനെ സ്നേഹത്താൽ തലോടുന്നത് ആര്? എങ്ങനെ തലോടുന്നു?
4. ഉഗ്രതപസ്വിമാരുടെ ജടപോലെ കാണുന്നത് എന്താണ്?
5. നീർത്തുള്ളി പളുങ്കുപോലെ പതിക്കുന്നത് എപ്പോൾ?
6. മഞ്ഞക്കിളി ഊഞ്ഞാൽ ആടുന്നതെങ്ങനെ?
7. കാലികൾ നീർ കുടിക്കാൻ ഇറങ്ങിയതുകൊണ്ട് ഇടിഞ്ഞ പുഴക്കര കവിയെ എന്തോർമ്മിപ്പിക്കുന്നു?
8. തരംഗിണീറാണിയെ ആര് എങ്ങനെയാണ് ഉപചാരം ചെയ്യുന്നത്?
9. ''സരിത്തിന്റെ നടുഭാഗം ചുവപ്പുനിറമായിത്തീർന്ന് ചെന്താമരപ്പൂക്കൾ പോലെ ശോഭിക്കുന്നു''—ഈ ആശയം വരുന്ന വരികൾ ചൂണ്ടിക്കാണിക്കുക.
10. തരുക്കൾ പുഷ്പങ്ങൾകൊണ്ട് സരിത്തിനെ എങ്ങനെ അണിയിക്കുന്നു.
11. പ്രപഞ്ചത്തിലുള്ള ഏതാനും ചേതോഹരക്കാഴ്ചകൾ കുട്ടികൾ വിവരിക്കട്ടെ.

---

പാഠം 27

# ഇടിയും മിന്നലും

ഇടിമിന്നലിനെ ഭയപ്പെടാത്ത കൊച്ചുകുട്ടികളുണ്ടോ? ആയിരം അമിട്ട് ഒന്നിച്ച് പുറപ്പെടുമ്പോഴുള്ള ഇടിമുഴക്കം കേൾക്കുമ്പോഴും ആകാശം കുത്തിക്കീറുകയാണോ എന്നു തോന്നുമാറുള്ള മിന്നൽപ്പിണർ കാണുമ്പോഴും കാതുപൊത്തി കണ്ണിറുക്കെ ചിമ്മുന്ന വിരുതൻമാരല്ലേ നിങ്ങളിൽ അധികം പേരും? മുതിർന്ന ആളുകൾക്കും പേടി കുറച്ചൊന്നുമല്ല. ഇടിമിന്നൽ വരുത്തിവയ്ക്കുന്ന അപകടങ്ങൾ അവർ കണ്ടുകൊണ്ടിരിക്കുന്നുണ്ട്. കാലവർഷം ആരംഭിക്കുമ്പോൾ എത്ര പേരാണ് ഇടിവെട്ടേറ്റ് മരിക്കുന്നത്! എത്ര കന്നുകാലികളും വൃക്ഷങ്ങളുമാണ് ഇടിചാഞ്ഞ് നശിക്കുന്നത്! ഇങ്ങനെ വിനാശകമായ ഒരു പ്രതിഭാസത്തെ എങ്ങനെ ഭയപ്പെടാതിരിക്കും?



പ്രാചീനകാലം മുതൽക്ക് തുടങ്ങിയതാണ് ഈ പേടി. ഇടിമിന്നൽ ഉണ്ടാകുന്നതെങ്ങനെയെന്ന് പ്രാചീനമനുഷ്യർക്ക് അറിഞ്ഞുകൂടായിരുന്നു. ദൈവികമായ ഏതോ ഒരു ശക്തി

വിശേഷം കൊണ്ടുണ്ടാകുന്നതാണ് മിന്നൽ എന്നായിരുന്നു പുരാതനകാലത്ത് ജനങ്ങളുടെ വിശ്വാസം. പണ്ടത്തെ റോമാക്കാരുടെ സങ്കല്പം വിചിത്രമായിരുന്നു. ദേവൻമാരുടെ രാജാവായ ജൂപ്പിറ്ററുടെ പണിയാണ് ഇടിയും മിന്നലുമെന്ന് അവർ വിശ്വസിച്ചു. ജൂപ്പിറ്റർ ദേവൻെറ കുറെ വേലക്കാർ എപ്പോഴും ഇടിവാൾ നിർമ്മിച്ചുകൊണ്ടിരിക്കുകയാണത്രെ; പാപികളെ നിഗ്രഹിക്കുവാൻ. ഇടിമിന്നൽ ദേവേന്ദ്രൻെറ വാളാണെന്ന് പണ്ട് ഭാരതീയരും സങ്കല്പിച്ചിരുന്നു.

ഇന്നത്തെ സ്ഥിതി അതല്ല. മിന്നൽ ഉണ്ടാകാനുള്ള കാരണം എന്തെന്ന് ഇന്ന് ശാസ്ത്രജ്ഞൻമാർക്ക് അറിയാം. ആദ്യമായി മിന്നലിനെക്കുറിച്ചു പഠനം നടത്തിയത് ബഞ്ചമിൻ ഫ്രാങ്ക്ളിൻ എന്ന ശാസ്ത്രജ്ഞനാണ്. അതുണ്ടാകാനുള്ള കാരണത്തെ സംബന്ധിച്ച് അറിവു ലഭിച്ചതും അദ്ദേഹത്തിൻെറ പരീക്ഷണം മൂലംതന്നെ. വൈദ്യുതി നിമിത്തമാണ് മിന്നൽ ഉണ്ടാകുന്നതെന്ന് അദ്ദേഹത്തിനു മനസ്സിലായി, വൈദ്യുതലൈനുകളും മറ്റു വസ്തുക്കളും മിന്നലിൽനിന്ന് രക്ഷിക്കുന്നതെങ്ങനെ എന്നാണ് പിന്നീട് പഠിക്കാൻ തുടങ്ങിയത്. ഇതിൻെറയെല്ലാം ഫലമായി മിന്നലിനെക്കുറിച്ച് കുറെയേറെ കാര്യങ്ങൾ ഗ്രഹിക്കാൻ ശാസ്ത്രജ്ഞൻമാർക്ക് സാധിച്ചിട്ടുണ്ട്.

മിന്നൽ വൈദ്യുതപ്രവാഹം തന്നെയാണ്. ഇലക്ട്രിക് കറൻറ് എന്നു പറയാം. സ്വിച്ച് അമർത്തുമ്പോൾ വിളക്കു കത്തുന്നതും യന്ത്രങ്ങൾ പ്രവർത്തിക്കുന്നതും പങ്ക തിരിയുന്നതുമൊക്കെ ഇലക്ട്രിക് പ്രവാഹത്തിൻെറ പ്രവർത്തനം മൂലമാണ്. മിന്നലും അതുപോലുള്ള വൈദ്യുതിപ്രവാഹമാണെങ്കിലും, അതിന് മറ്റേതിനേക്കാൾ എത്രയോ മടങ്ങ് ശക്തിയുണ്ടെന്നോർക്കണം.

മിന്നൽപ്പിണർ യഥാർത്ഥത്തിൽ ഭീമാകൃതിയിലുള്ള ഒരു വൈദ്യുതസ്ഫുലിംഗമാണ്. അതിന് ഏതാനും മീറ്റർ വീതിയും അനേകം കിലോമീറ്റർ നീളവും ഉണ്ടായിരിക്കും. മേഘത്തിൽനിന്ന് ഭൂമിയിലേക്കുള്ള ഒരു മിന്നൽപ്പിണരിന് ചിലപ്പോൾ എട്ടോ പത്തോ കിലോമീറ്റർ നീളം കാണും. മേഘങ്ങളിൽനിന്ന് മേഘങ്ങളിലേക്ക് ഉണ്ടാകുന്ന മിന്നലിന് അതിലുമെത്രയോ അധികമായിരിക്കും നീളം.

നമ്മുടെ വീട്ടിൽ ഉപയോഗിക്കുന്ന വിദ്യുൽപ്രവാഹത്തിന് ഏതാണ്ട് 220 വോൾട്ട് ശക്തിയുണ്ട്. എന്നാൽ സാമാന്യം വലിയ മിന്നൽപ്പിണരിന് ഏകദേശം നൂറു കോടി വോൾട്ട്

ശക്തിയുണ്ടെന്നാണ് കണക്കാക്കിയിട്ടുള്ളത്. അതിന് ഒരു അണുബോംബിനെക്കാൾ എത്രയോ മടങ്ങു സംഹാരശക്തി യുണ്ടത്രെ! അത്രയും വമ്പിച്ച വിദ്യുൽപ്രവാഹമായ മിന്ന ലിനെ നിയന്ത്രിച്ച് അധീനമാക്കാൻ മനുഷ്യനു കഴിഞ്ഞിട്ടില്ല. കഴിഞ്ഞിരുന്നെങ്കിൽ വിദ്യുച്ഛക്തിക്ഷാമം എന്നൊന്ന് ഇല്ലാതായേനെ.

ഇടി ഉണ്ടാകുന്നതും മിന്നൽ മൂലമാണ്. ശക്തിയേറിയ മിന്നൽ ഉണ്ടാകുമ്പോൾ അതിനു ചുറ്റുമുള്ള വായു അത്യധികം ചൂടുപിടിക്കുന്നു. ഇങ്ങനെ ചൂടുപിടിച്ച വായു വികസി ക്കുന്നു. അപ്പോൾ അതിലെ കണികകൾ അതിനു ചുറ്റുമുള്ള തണുത്ത വായുവിൽ ചെന്നു തട്ടുന്നു. ചൂടുപിടിച്ച വായു തണുത്ത വായുവിൽ ആഞ്ഞുമുട്ടുമ്പോൾ ഉണ്ടാകുന്ന ശബ്ദ മാണ് ഇടി.

മിന്നൽപ്പിണർ കാണുന്നതും ഇടിയുടെ ശബ്ദം കേൾക്കു ന്നതും മിക്കവാറും ഒന്നിച്ചാണെങ്കിൽ, തൊട്ടടുത്ത അന്തരീക്ഷ ത്തിലാണ് അത് സംഭവിച്ചതെന്നു അനുമാനിക്കാം. മിന്നൽ കണ്ടു കുറെ നേരം കഴിഞ്ഞാണ് ഇടിമുഴക്കം ശ്രവിക്കുന്ന തെങ്കിൽ, അതുണ്ടായത് വളരെ ഉയരത്തിലാണെന്നും തീർച്ച യാക്കാം. പ്രകാശരശ്മികൾ അതിവേഗത്തിൽ സഞ്ചരിക്കു ന്നവയും ശബ്ദതരംഗങ്ങൾ പ്രകാശത്തെക്കാൾ വളരെ കുറഞ്ഞ വേഗത്തിൽ സഞ്ചരിക്കുന്നവയും ആയതുകൊണ്ടാണ് ഇങ്ങനെ വരുന്നത്. കുളത്തിനക്കരെ തുണിയലക്കുന്ന ആളിനെ നിങ്ങൾ സൂക്ഷിച്ചിട്ടുണ്ടോ? തുണി പാറമേൽ തല്ലുന്നത് നിങ്ങൾ കാണുന്നു. അതിനുശേഷം ഒരു നിമിഷം കഴിഞ്ഞാണ് അതിൻെറ ശബ്ദം നിങ്ങൾ കേൾക്കുന്നത്. ആ തത്വം അനു സരിച്ചുതന്നെയാണ് ഇടിമുഴക്കം കേൾക്കാൻ താമസം വരുന്നത്.

മിന്നൽ മൂലം വീടും വൃക്ഷങ്ങളും തീപിടിച്ചു നശിക്കു ന്നതും ആളപായം സംഭവിക്കുന്നതും നമുക്കറിയാം. വൈദ്യുതി കൂടുതൽ സമയം പ്രവഹിക്കുമ്പോഴാണ് തീപിടിത്തം ഉണ്ടാകു ന്നത്. മിന്നൽകൊണ്ട് ഇലക്ട്രിക് ലൈനുകൾക്കും ഒട്ടേറെ നാശനഷ്ടങ്ങൾ സംഭവിക്കാറുണ്ട്. അതിൻെറ ഫലമായി ലൈനിൽ ഘടിപ്പിച്ചിട്ടുള്ള ഉപകരണങ്ങൾക്ക് തകരാറു പറ്റുന്നു.

ഉയരം കൂടിയ വീടുകളുടെ മുകളിൽ ഓരോ വൈദ്യുത വാഹിനി സ്ഥാപിക്കുന്നത് നല്ലതാണ്. അത് മിന്നൽ പ്രവാ ഹത്തെ ആകർഷിച്ച്, ഭൂമിയിലേക്ക് ഘടിപ്പിച്ചിട്ടുള്ള

ചെമ്പുകമ്പിയിൽക്കൂടി മണ്ണിലേക്കു കടത്തിവിടുന്നു. അതു കൊണ്ട് കെട്ടിടം കേടുപറ്റാതെ രക്ഷപ്പെടുന്നു.

മിന്നലിൽനിന്നും അപകടം നേരിടാതിരിക്കാൻ ചില കാര്യങ്ങൾ അറിഞ്ഞിരിക്കുന്നതു നല്ലതാണ്. നമ്മുടെ രക്ഷയ്ക്ക് അത് ഉപകരിക്കും. ഇടിമിന്നലുള്ളപ്പോൾ ഒറ്റ തിരിഞ്ഞുള്ള വൃക്ഷങ്ങളുടെ ചുവട്ടിൽ നിൽക്കരുത്. കാറിലോ മറ്റോ സഞ്ചരിക്കുകയാണെങ്കിൽ, കാറു നിറുത്തി അതിനുള്ളിൽ ത്തന്നെ ഇരിക്കുകയാണു ഭേദം. ശക്തിയായ മിന്നലുണ്ടാകു മ്പോൾ, ഭൂമിയിൽ നിൽക്കുന്നതിനെക്കാൾ നല്ലത് കമിഴ്ന്നു കിടക്കുകയാണ്. ലോഹംകൊണ്ടു നിർമ്മിച്ച ഒരു വസ്തുവും ശരീരത്തിൽ ഉണ്ടാവാതിരിക്കാൻ ശ്രദ്ധിക്കുക. കെട്ടിടങ്ങൾ ക്കുള്ളിലാണു കഴിയുന്നതെങ്കിൽ, തുറന്നിട്ട വാതിലുകൾ, ജന്ന ലുകൾ എന്നിവയിൽനിന്ന് കഴിയുന്നത്ര അകന്നു നിൽക്കാൻ നോക്കുക.

ആട്ടെ മിന്നൽകൊണ്ട്, എന്തെങ്കിലും പ്രയോജനമുണ്ടോ? ഉണ്ടെന്നാണ് ഉത്തരം. അന്തരീക്ഷവായുവിൽ ധാരാളം നൈട്രജൻ വാതകം ഉണ്ട്. ആ നൈട്രജനെ ജലത്തിൽ അലിയുന്ന ഒരു പദാർത്ഥമാക്കി ഇടിമിന്നൽ മാറ്റുന്നു. ഇത് മണ്ണിലെ നൈട്രേറ്റു കളുടെ കുറവു പരിഹരിക്കും. നൈട്രേറ്റ് സസ്യങ്ങളുടെ വളർച്ചയ്ക്ക് അത്യാവശ്യമായ ഒരു പദാർത്ഥമാണ്. ചുരുക്ക ത്തിൽ സസ്യങ്ങൾക്കു പ്രയോജനപ്പെടുന്ന ഒന്നാണ് മിന്നൽ.

## അഭ്യാസം

പദങ്ങൾ:—

വിനാശകം, വൈദ്യുതവാഹിനി, പ്രതിഭാസം, പ്രാചീനകാലം, ദൈവികം, ശക്തിവിശേഷം, നിഗ്രഹിക്കുക, ഭീമാകൃതി, സ്ഫുലിംഗം, സംഹാരശക്തി, അത്യധികം, പ്രകാശരശ്മി, ശബ്ദതരംഗം, അന്തരീക്ഷവായു.

ചോദ്യങ്ങൾ:—

1. ഇടിമിന്നൽകൊണ്ട് എന്തെല്ലാം നാശനഷ്ടങ്ങൾ ഉണ്ടാകുന്നു?
2. പഴയകാലത്ത് മിന്നലിനെപ്പറ്റിയുള്ള വിശ്വാസങ്ങൾ എന്തെല്ലാ മായിരുന്നു?
3. ആരാണ് മിന്നലിനെപ്പറ്റി ആദ്യം പഠനം നടത്തിയ ശാസ്ത്രജ്ഞൻ? അദ്ദേഹം എന്തു മനസ്സിലാക്കി?
4. മിന്നൽ വൈദ്യുതിപ്രവാഹമാണ്—വിവരിക്കുക.
5. ഇടി എങ്ങനെ ഉണ്ടാകുന്നു?
6. മിന്നലിനെ സ്വാധീനപ്പെടുത്തിയാൽ എന്തു ലാഭമുണ്ടാകും?

7. ഇടിമുഴക്കം കേൾക്കുന്നതും മിന്നൽ കാണുന്നതും ഒന്നിച്ചാണെങ്കിൽ എന്ത് ഊഹിക്കാം? ഒന്നിച്ചല്ലെങ്കിൽ എന്തറിയാം?
8. മിന്നൽമൂലം തീപിടിത്തം ഉണ്ടാകുന്നതിനു കാരണമെന്ത്?
9. മിന്നലിൽനിന്ന് അപകടം ഉണ്ടാകാതിരിക്കാൻ എന്തെല്ലാം ശ്രദ്ധിക്കണം?
10. മിന്നൽകൊണ്ടുള്ള പ്രയോജനമെന്ത്?
11. പ്രതിഗ്രാഹിക, സംബന്ധിക, ഉദ്ദേശിക എന്നീ വിഭക്തി കളുടെ പ്രത്യയങ്ങൾ ചേർന്ന നാമരൂപങ്ങൾ പാഠത്തിൽനിന്നും കണ്ടുപിടിക്കുക.
12. ആയിരം അമിട്ട്..............................നിങ്ങളിലധികം പേരും. ഇതുപോലെ അലങ്കാരഭംഗിയുള്ള വാക്യങ്ങൾ രചിക്കുക.

---

പാഠം 28

# വിദ്യാലയത്തിലെ ധർമ്മഭടൻമാർ

കാക്കിക്കുപ്പായവും കാക്കിയുടുപ്പും ധരിച്ച ഈ ബാലനെ നിങ്ങൾക്കു പരിചയമില്ലേ? ഇല്ലെങ്കിൽ ഇതാ പരിചയപ്പെടാൻ ഒരവസരം. അയാൾ ലോകമെങ്ങും വ്യാപിച്ചിട്ടുള്ള ഒരു പ്രസ്ഥാനത്തിലെ സജീവപ്രവർത്തകനാണ്. സാർവലൗകിക സാഹോദര്യമാണ് ആ പ്രസ്ഥാനത്തിൻെറ ആദർശം. സ്വരാജ്യ സ്നേഹം, ദൈവഭക്തി, അച്ചടക്കം, ധൈര്യം, ആത്മനിയ ന്ത്രണം, നിസ്സ്വാർത്ഥത എന്നീ ഗുണങ്ങൾ ബാലഹൃദയ ങ്ങളിൽ വളർത്തുകയാണ് അതിൻെറ ലക്ഷ്യം. സേവനത്തിനു ലഭിക്കുന്ന ഓരോ സന്ദർഭവും കഴിവിൻെറ പരമാവധിവരെ ഉപയോഗിക്കണമെന്ന് ഉദ്ബോധിപ്പിക്കുക മാത്രമല്ല, അതിനു വേണ്ട പ്രായോഗികപരിശീലനം നൽകുകയും ചെയ്യുന്ന ഒരു സംഘടനയാണത്. ഏതു സംഘടനയെപ്പറ്റിയാണ് ഇവിടെ സൂചിപ്പിച്ചതെന്ന് നിങ്ങൾക്കു മനസ്സിലായിരിക്കും.

സ്കൗട്ട് പ്രസ്ഥാനത്തിൽപ്പെട്ട ചിലരുമായെങ്കിലും നിങ്ങൾ പരിചയപ്പെട്ടുകാണും. പ്രസന്നതയും പ്രസരിപ്പും കളിയാടുന്ന മുഖം ഒരു സ്കൗട്ടിൻെറ പ്രത്യേകതയാണ്. ഓരോ സ്കൗട്ടും ഒരു സൽപ്രവൃത്തിയെങ്കിലും എല്ലാ ദിവസവും ചെയ്തിരിക്കണമെന്ന് താനുൾപ്പെട്ട പ്രസ്ഥാനം അവനെ അനുശാസിക്കുന്നു. അതു ചെയ്യാൻ സന്നദ്ധമായ ശരീരവും മനസ്സുമായി അവൻ സദാ അവസരം കാത്തിരിക്കുന്നു. തനിയേ ചെയ്യാൻ വൈമനസ്യം തോന്നുന്ന പല പ്രവൃത്തികളും തൻെറ സംഘത്തിൽപ്പെട്ടവരുമായിച്ചേർന്ന് സസന്തോഷം

ചെയ്തു തീർക്കുന്നു. സംഘം ചേർന്നുള്ള ജീവിതത്തിൽനിന്ന് ഉത്തരവാദിത്വബോധവും സഹകരണശീലവും കൃത്യനിഷ്ഠയും അവൻ പരിശീലിക്കുന്നു. പ്രഥമശുശ്രൂഷ, ആതുരപരിചരണം, രഹസ്യവും അടിയന്തിരവുമായ സന്ദേശങ്ങൾ എത്തിച്ചു കൊടുക്കൽ, ആപത്തിലകപ്പെട്ടവരെ രക്ഷിക്കുക, ചിലതരം കൈത്തൊഴിലുകൾ ശീലിക്കുക, എന്നിങ്ങനെ പലതിലും നേരിട്ടുള്ള അനുഭവജ്ഞാനം സമ്പാദിക്കുന്നു. ചുരുക്കത്തിൽ ഒരു ധർമ്മഭടനു വേണ്ട യോഗ്യതകൾ നേടുന്ന കളരിയായിരിക്കണം അവന്റെ സ്കൗട്ട്ജീവിതഘട്ടം.



ചിത്രത്തിൽ കാണുന്ന ബാലന്റെ കൈയിൽ ഒരു മുളവടി കാണുന്നില്ലേ? അതാണ് 'സ്റ്റാഫ്' എന്ന ഉപകരണം. ഉയർത്തിപ്പിടിച്ചാൽ ചുമലിനും ചെവിക്കുമിടയിൽ നിൽക്കുന്ന നീളവും ഒരു റൂൾത്തടിയുടെ വണ്ണവും അതിനുണ്ട്. അതു വെറും അലങ്കാരവസ്തുവല്ല. അതുകൊണ്ട് പല അഭ്യാസങ്ങളും സ്കൗട്ട്മാസ്റ്റർ ചെയ്യിക്കാറുണ്ട്. ഓരോ പ്രയോജനത്തെ ലക്ഷ്യമാക്കിയാണ് ഈ അഭ്യാസങ്ങൾ നടത്തിക്കുന്നത്. ആത്മരക്ഷയ്ക്കുള്ള ആയുധമായി ഇതിനെ ഉപയോഗിക്കാം. പട്ടിയോ പാമ്പോ മറ്റു ക്ഷുദ്രജീവികളോ ആക്രമിക്കാൻ വന്നാൽ ഈ വടി സ്കൗട്ടിന് ഒരു സഹായമായിരിക്കും. താഴ്ചയും ഉയരവും നീളവും വീതിയും അളക്കാൻ അത് പ്രയോജനപ്പെടും. രോഗികളെ എടുത്തുകൊണ്ടുപോകേണ്ടിവരുമ്പോൾ മഞ്ചൽ നിർമ്മിക്കുന്നതിനും കൂടാരം കെട്ടുന്നതിനും പലരുടെയും വടികൾ ഒന്നിച്ചുചേർത്താൽ മതിയാവുന്നതാണ്. വേലിയോ തോടോ നിഷ്പ്രയാസം കടക്കുന്നതിനും ഇത് ഉപകരിക്കുന്നു.

ദേശീയപതാകയ്ക്കുപുറമേ ഓരോ രാജ്യത്തിലെയും സ്കൗട്ട് പ്രസ്ഥാനത്തിന് പ്രത്യേകം പതാകകൾ ഉണ്ട്. ഭാരതത്തിലെ സ്കൗട്ടുകളുടെ പതാക കടുംനീലയാണ്. അതിന്റെ നടുവിലുള്ള ചിഹ്നം മഞ്ഞനിറമായിരിക്കും.

സ്കൗട്ട്പ്രസ്ഥാനത്തിൻെറ അഖിലരാഷ്ട്രീയചിഹ്ന മാണിത്. സ്കൗട്ടുകരം ധരിക്കുന്ന ബാഡ്ജിലും ഈ ചിഹ്നം തന്നെയാണു കാണുന്നത്. കൊടിയിലെ അശോകചക്രത്തിൻെറ നിറം നീലയാണ്.

സ്കൗട്ട് സംഘടനയിൽ ചേരുന്നവർ ഒരു പ്രതിജ്ഞ ചെയ്യേണ്ടതുണ്ട്. ദൈവത്തോടും സ്വന്തരാജ്യത്തോടുമുള്ള കടമ നിർവഹിക്കുക, അന്യരെ ഏതു സമയത്തും സഹായിക്കുക, സ്കൗട്ടു നിയമങ്ങരം അനുസരിക്കുക എന്നിവയെ മുൻനിർത്തി യാണ് പ്രതിജ്ഞ ചെയ്യുക. സ്കൗട്ട് നിയമങ്ങരം അറിയു കയും അതിൽ നിന്നു വ്യതിചലിക്കാതിരിക്കുകയും ഏതൊരു ധർമ്മഭടൻെറയും കർത്തവ്യമാകുന്നു.

സ്കൗട്ട് പത്തുനിയമങ്ങളാണ് അനുസരിക്കാനുള്ളത്. അവ ഉരുവിട്ടുപഠിച്ചതുകൊണ്ടുമാത്രം കാര്യമായില്ല. നിത്യ ജീവിതത്തിൽ അവയെ പ്രായോഗികമാക്കാൻ കഴിഞ്ഞെങ്കിൽ മാത്രമേ ഒരു സ്കൗട്ട് ധർമ്മഭടൻ എന്ന പേരിന് അർഹനാ കുന്നുള്ളൂ.

എന്തെല്ലാമാണ് നിയമങ്ങരം? സത്യസന്ധതയാണ് പ്രഥമ നിയമം. ഒരു സ്കൗട്ട് ഒരിക്കലും അസത്യം പറയാൻ പാടില്ല. കളവു പറയുകയോ തന്നിൽ അർപ്പിതമായ ജോലി ചെയ്യാതിരി ക്കുകയോ ആണെങ്കിൽ, ധരിച്ചിരിക്കുന്ന ബാഡ്ജ് തിരിച്ചേൽ പിച്ച് സംഘത്തിൽനിന്നു പിരിയുകയാണുവേണ്ടത്. രണ്ടാ മത്തെ നിയമം രാജ്യത്തോടും എളിയവരോടും ഉയർന്നവരോടു മുള്ള സ്നേഹാദരങ്ങളാണ്. ദൈവഭക്തിയും, സേവനം ചെയ്യാനുള്ള കടമയും തൊട്ടടുത്തുവരുന്നു. ജാതിമതഭേദമെന്യേ എല്ലാപേരുടെയും സുഹൃത്തും മറ്റു സ്കൗട്ടുകളുടെ സഹോ ദരനുമായി വർത്തിക്കുക എന്നതാണ് നാലാമത്തെ നിയമം. അഞ്ചാം നിയമം നിഷ്കർഷിക്കുന്നത് എല്ലാവരോടും, പ്രത്യേകിച്ച് കുട്ടികരം, സ്ത്രീകരം, വൃദ്ധൻമാർ, അംഗ വൈകല്യം സംഭവിച്ചവർ എന്നിവരോട് വിനയാന്വിതനായി പെരുമാറണം എന്നതാണ്. ജീവകാരുണ്യത്തോടും അനുസരണ ശീലത്തോടും കൂടി പെരുമാറുകയാണ് അടുത്ത രണ്ടു നിയമ ങ്ങരം. നൈരാശ്യവും കുണ്ഠിതവും കൂടാതെ എല്ലാ വിഷമ ഘട്ടങ്ങളെയും പുഞ്ചിരിയോടും ഉൽസാഹത്തോടും അഭിമുഖീ കരിക്കണമെന്ന് എട്ടാം നിയമം പഠിപ്പിക്കുന്നു. മിതവ്യയശീലം അടുത്ത നിയമമാകുന്നു. ഏറ്റവും ഒടുവിലത്തേത് മനസ്സിലും വാക്കിലും കർമ്മത്തിലും പുലർത്തേണ്ട പരിശുദ്ധിയാണ്.



അനാശാസ്യങ്ങളായ വികാരങ്ങൾക്കും വിചാരങ്ങൾക്കും അടിമകളായി, ഹീനകർമ്മങ്ങളിലേക്കു വഴിതെറ്റുന്ന യുവാക്കളുടെ അന്തശ്ശക്തി മുഴുവനും സൽപഥത്തിലേക്കു തിരിച്ചുവിടുകയാണ് പ്രസ്തുത നിയമങ്ങളുടെ ഉദ്ദേശം.

മഹത്തായ ഈ പ്രസ്ഥാനത്തിൻെറ ജനയിതാവ് ഇംഗ്ലീഷ് സൈന്യത്തിലെ ഒരു ഉദ്യോഗസ്ഥനായിരുന്ന റോബർട്ട് ബേഡൻ പൗവൽ ആണ്. കേവലം ഇരുപത് കുട്ടികളെ ഉൾപ്പെടുത്തി 1908—ൽ ആരംഭിച്ച ഈ പ്രസ്ഥാനത്തിൽ ഇന്ന് ലക്ഷക്കണക്കിന് ബാലന്മാർ അംഗങ്ങളായി ഉണ്ട്. പെൺകുട്ടികൾക്കായി 1910-ൽ ഏർപ്പെടുത്തിയ ഗൈഡ് പ്രസ്ഥാനവും വളർന്നു വിപുലമായിത്തീർന്നിരിക്കുന്നു. യൂറോപ്യൻമാരുടെയും ആംഗ്ലോ—ഇന്ത്യൻ വംശജരുടെയും സന്താനങ്ങൾക്കുവേണ്ടി മാത്രം ഇന്ത്യയിൽ പറിച്ചുനട്ട ഈ പ്രസ്ഥാനത്തെ ഭാരതീയബാലികാ ബാലകൻമാർക്കുവേണ്ടി രൂപാന്തരപ്പെടുത്തിയത് ഡോക്ടർ ആനിബസൻറാണ്. പിന്നീട് ഇതിൻെറ പേരിൽ പല സംഘടനകളും ഉണ്ടായി. അവയെല്ലാം ഏകീകരിച്ചുകൊണ്ടാണ് ഭാരത് സ്കൗട്ട്സ് ആൻഡ് ഗൈഡ്സ് 1950-ൽ സ്ഥാപിച്ചത്.



## അഭ്യാസം

പദങ്ങൾ:—

സജീവപ്രവർത്തകൻ, സാർവലൗകികം, ആത്മനിയന്ത്രണം, നിസ്സ്വാർത്ഥത, ഉദ്ബോധിപ്പിക്കുക, പ്രസന്നത, ആതുര പരിചരണം, കർമ്മഭടൻ, അനുശാസിക്കുക, ക്ഷുദ്രജീവികൾ, അഖിലരാഷ്ട്രീയചിഹ്നം, പ്രതിജ്ഞ, വ്യതിചലിക്കുക,

അഭിമുഖീകരിക്കുക, അംഗവൈകല്യം, വിനയാന്വിതൻ, വൈമനസ്യം, മിതവ്യയശീലം ദത്തബുദ്ധി, അന്തശ്ശക്തി, സൽപഥം, പ്രസ്തുത നിയമങ്ങൾ, ഏകീകരിക്കുക, അനാശാസ്യം.

ചോദ്യങ്ങൾ:—

1. സ്കൗട്ട് പ്രസ്ഥാനത്തിൽ ചേരുന്ന ഒരു കുട്ടിക്ക് ഉണ്ടാകാവുന്ന നേട്ടങ്ങൾ ഏവ ?
2. ''സ്റ്റാഫ് വെറും ഒരലങ്കാരവസ്തുവല്ല''—പിന്നെ എന്താണ്?
3. സ്കൗട്ടുകളുടെ പതാകയും ചിഹ്നവും വിവരിക്കുക.
4. സ്കൗട്ടുകളുടെ പ്രതിജ്ഞ എന്താണ്?
5. പത്തു നിയമങ്ങൾ അക്കമിട്ടെഴുതുക.
6. ആരാണ് സ്കൗട്ട് പ്രസ്ഥാനത്തിൻെറ ജനയിതാവ്?
7. ഭാരതീയരായ ബാലികാബാലകൻമാർക്കു വേണ്ടി സ്കൗട്ട്പ്രസ്ഥാനത്തെ രൂപാന്തരപ്പെടുത്തിയത് ആര്?
8. ഭാരത് സ്കൗട്ട്സ് ആൻഡ് ഗൈഡ്സ് ഏതു വർഷത്തിൽ സ്ഥാപിച്ചു?
9. നിങ്ങളുടെ വിദ്യാലയത്തിലെ സ്കൗട്ട്സംഘത്തെപ്പറ്റി ഒരു സുഹൃത്തിന് ഒരു കത്തെഴുതുക.
10. സ്കൗട്ട്പ്രസ്ഥാനം അവനെ അനുശാസിക്കുന്നു.
    സ്കൗട്ട് പ്രസ്ഥാനത്താൽ അവൻ അനുശാസിക്കപ്പെടുന്നു.
    സ്കൗട്ട് മാസ്റ്റർ പല അഭ്യാസങ്ങൾ ചെയ്യിക്കാറുണ്ട്.
    സ്കൗട്ട് മാസ്റ്ററാൽ പല അഭ്യാസങ്ങൾ ചെയ്യിക്കപ്പെടാറുണ്ട്.

    ഈ ഓരോ ജോടി വാക്യങ്ങളിലും കർത്താവ്, കർമ്മം, ക്രിയ ഇവയ്ക്ക് വരുന്ന മാറ്റങ്ങൾ ശ്രദ്ധിക്കുക. ഓരോ ജോടിയിലും ആദ്യത്തെ വാക്യം കർത്തരി പ്രയോഗത്തിനും രണ്ടാമത്തെ വാക്യം കർമ്മണി പ്രയോഗത്തിനും ഉദാഹരണങ്ങളാണ്.

താഴെ പറയുന്ന വാക്യങ്ങൾ കർമ്മണി പ്രയോഗത്തിലാക്കുക.

(1) മനുഷ്യൻ പല വിദ്യകളും പഠിച്ചു.
(2) വർത്തമാനപ്പത്രങ്ങൾ ലോകവാർത്തകൾ പ്രചരിപ്പിക്കുന്നു.

---

പാഠം 29

# നാലുമണിപ്പൂവിനോട്

നാണമില്ലേ, കിടന്നുറങ്ങാൻ പകൽ—
നേരമിങ്ങനെ, നാലുമണിവരെ?
ഇത്രനേരം പകലുറക്കം; സഖേ,
രാത്രികാലത്തുറക്കം പതിവില്ലേ?
നിത്യവുമക്കഥകളിക്കാരൻെറ
നിദ്രയേവമഭിനയിക്കുന്നിതോ?

വല്ലതും കഴിക്കേണ്ടയോ? ദാഹവു–
മില്ലയോ, ജലപാനവും വേണ്ടയോ?
ഹന്ത ! യൗവനമധ്യാഹ്നമായിട്ടും
നിന്നഴകു വിരിഞ്ഞുണർന്നേറ്റീലാ !



പറ്റിനിൽക്കും പരിസരവായുവിൽ
പൊന്തിയതില്ല നിന്നാത്മസൗരഭം;
തൈമരങ്ങളെത്താരാട്ടിയോരുഷഃ
പൈങ്കിളിയുടെ പാലഞ്ചും കൊഞ്ചലും
വാസരപ്പൊൻതിടമ്പെഴുന്നള്ളിക്കും
ഘോഷയാത്രതൻ താളമേളങ്ങളും

കണ്ടതുമില്ല, കേട്ടതുമില്ലേതു—
മന്ധതാതമോഗർഭസ്ഥിതൻ ഭവാൻ !

ചെമ്മലർമൊട്ടുതുള്ളിത്തുളുമ്പിച്ചു
ചെമ്പകങ്ങൾ കൈകൊട്ടിക്കളിക്കവേ,

ഉമ്പർ നാട്ടിൻെറ മുദ്രകം കാണിച്ചു
പൊൻപനീർപ്പൂവു നൃത്തം പഠിക്കവേ,

മാമരച്ചില്ല ചുംബിച്ച കോകിലം
പ്രേമഗീതിതൻ വേണുവായിക്കവേ,

നീയുറങ്ങുന്നു; പാഴിൽത്തകരുന്നു
ജീവിതാനർഘ സൗഖ്യനിമിഷങ്ങൾ !

ഹാ ! ജഡൻ ഞാൻ; നിമീലിതനേത്രനായ്
ഭാവനാസുഖസ്വപ്ന വിഹാരിയായ്
ഭാസുര നവലോകം രചിക്കയാം
ഭാനുമണ്ഡല ധ്യാനമഗ്നൻ ഭവാൻ !

പൂക്കളം] [പി. കുഞ്ഞിരാമൻ നായർ

## അഭ്യാസം

1. എപ്പോഴാണ് നാലുമണിപ്പൂവിൻെറ ഉറക്കം?
2. എന്താണ് കഥകളിക്കാരൻെറ നിദ്രയുടെ പ്രത്യേകത?
3. യൗവനമധ്യാഹ്നമായിട്ടും പതിറ്റടിപ്പൂവിൽ കാണാൻ കഴിയാത്ത തെന്തെല്ലാം?
4. ''കണ്ടതുമില്ല കേട്ടതുമില്ലേതും'' എന്തു കണ്ടില്ല? എന്തു കേട്ടില്ല? എന്തുകൊണ്ട് കാണാനും കേൾക്കാനും കഴിഞ്ഞില്ല?
5. ഈ പൂവ് ഉറങ്ങുമ്പോൾ ചെമ്പകവും പനിനീർപ്പൂവും കോകിലവും എന്തു ചെയ്യുന്നു?
6. ഈ പൂവിൻെറ ജീവിതകാലം വ്യർത്ഥമാവുകയാണോ? അതോ ഏതെങ്കിലും പ്രവൃത്തിയിൽ ഏർപ്പെട്ടു ജീവിതം മഹത്തരമാക്കുകയാണോ?
7. ആത്മസൗരഭം, അന്ധതാതമോഗർഭസ്ഥിതൻ, ജീവിതാനർഘ സൗഖ്യനിമിഷങ്ങൾ, ജീവിതഗാനമോഹനരാഗങ്ങൾ, നിമീലിത നേത്രൻ, ഭാസുര നവലോകം, ഭാനുമണ്ഡലധ്യാനമഗ്നൻ— ഈ പദങ്ങളുടെ അർത്ഥം വിവരിക്കുക.

---

പാഠം 30

# കാലിത്തൊഴുത്തുതൊട്ടു കാൽവരിവരെ

മഹാത്മാവായ യേശുക്രിസ്തുവിനെ ബേത്ലഹേം നഗരത്തിലുള്ള ഒരു കാലിത്തൊഴുത്തിൽവച്ചാണ് പ്രസവിച്ചത്. ആ അവസരത്തിൽ മാതാവായ മറിയം പൂർണ്ണഗർഭത്തോടെ ഭർത്താവുമൊന്നിച്ച് നൂറുനാഴികയോളം ബുദ്ധിമുട്ടി യാത്ര ചെയ്തു തളർന്നിരുന്നു. ദരിദ്രരായ ആ ദമ്പതികൾക്ക് ഒന്നു തങ്ങാൻ ആ പട്ടണത്തിൽ ഒരു ഗോശാലയേ കിട്ടിയുള്ളൂ.

അതെങ്ങനെ സംഭവിച്ചു? അവർ ജനിച്ച പാലസ്തീൻ എന്ന നാട് റോമാസാമ്രാജ്യത്തിൻെറ ഒരു ഭാഗം ആയിരുന്നു. ചക്രവർത്തി സാമ്രാജ്യമൊട്ടുക്ക് ജനസംഖ്യയെടുക്കാൻ നിശ്ചയിച്ചു. യഹൂദന്മാരെല്ലാം അവരവരുടെ ഗോത്രപിതാക്കന്മാർ ജനിച്ച നഗരങ്ങളിൽ ചെന്ന് പേർ കൊടുത്തുകൊള്ളണം എന്നായിരുന്നു കല്പന. കല്പന കല്ലേപ്പിളർക്കുമല്ലോ. യഹൂദരായ മറിയത്തിനും യോസഫിനും പോകേണ്ടിയിരുന്നത് സ്വദേശമായ നസറേത്തിൽനിന്ന് അവരുടെ പൂർവികനായ ദാവീദിൻെറ ജന്മസ്ഥലമായ ബേത്ലഹേം നഗരത്തിലേക്കായിരുന്നു. സഞ്ചരിക്കാനാണെങ്കിൽ നൂറോളം നാഴിക! മാർഗ്ഗമോ ദുർഗമം! പക്ഷേ പോകാതെന്തു നിവൃത്തി? ക്ലേശങ്ങൾ സഹിച്ചു യാത്ര ചെയ്ത ആ ദമ്പതികൾ അന്നൊരു രാത്രി ബേത്ലഹേമിൽ ചെന്നു പറ്റി.

താൻ കന്യകയായിരുന്ന കാലത്ത് പ്രത്യക്ഷനായ ഒരു ദൈവദൂതൻെറ അരുളപ്പാടനുസരിച്ച് ആ ശിശുവിന് യേശു എന്നു മറിയം നാമകരണം ചെയ്തു. യേശു എന്നതിന് 'രക്ഷകൻ' എന്നാണർത്ഥം. ആ ശിശു ഒരു മഹാനായിത്തീരുമെന്നും എന്നെന്നേയ്ക്കും നിലനിൽക്കുന്ന ഒരു രാജ്യം സ്ഥാപിക്കുമെന്നും കൂടി ദൈവദൂതൻ മറിയത്തെ അറിയിച്ചിരുന്നു. അപ്രകാരമുള്ള അദ്ഭുത ശിശുവിൻെറ മാതാവാകാൻ കഴിഞ്ഞല്ലോ എന്നോർത്തപ്പോൾ സുശീലയും ഈശ്വരഭക്തയുമായ മറിയം താൻ അനുഭവിച്ച ക്ലേശങ്ങളെല്ലാം മറന്ന് ചാരിതാർത്ഥ്യമടഞ്ഞു. ജഗൽപിതാവിനെ ഭക്തിപൂർവ്വം പ്രണമിച്ചു.

വീണ്ടുമുണ്ടായി മറ്റൊരു പൊറുതികേട്. അന്ന് റോമാക്കാരുടെ കീഴിൽ യഹൂദരാജ്യം വാണിരുന്നത് ഹേരോദ ആയിരുന്നു. യേശു വളർന്നുവരുമ്പോൾ തൻെറ രാജസ്ഥാനം

നഷ്ടമാകുമെന്നു ഭയന്ന ആ രാജാവ് നവജാതനായ ആ ശിശുവിനെ വധിക്കാൻ ആലോചിച്ചു. ആ വിവരം അറിഞ്ഞപ്പോഠം യോസഫ് പരിഭ്രാന്തനായി. പുറപ്പെട്ടു പോവുകയേ ഗതിയുള്ളൂ. മറിയത്തെയും കുഞ്ഞിനെയും കൂട്ടിക്കൊണ്ട് അദ്ദേഹം ഈജിപ്തിലേക്ക് ഓടിപ്പോയി. രാജാവിൻെറ മരണശേഷമേ അവർക്ക് വീണ്ടും പിറന്ന നാടു കാണാൻ ഭാഗ്യം ഉണ്ടായുള്ളൂ.

യേശുവിനു പന്ത്രണ്ടു വയസ്സായി. അന്നൊരിക്കൽ യരുശലേം ദേവാലയത്തിൽ വച്ച് മതസംബന്ധമായ ഒരു വാദപ്രതിവാദം നടന്നു. വിദ്യാസമ്പന്നരും പ്രാമാണികരുമായ പുരോഹിതന്മാർ പങ്കെടുത്തിരുന്ന ആ വിവാദത്തിൽ യേശുവും പങ്കുകൊണ്ടു. കേവലം ബാലനായ യേശു വാദത്തിൽ പ്രദർശിപ്പിച്ച അഗാധമായ ജ്ഞാനവും അസാമാന്യമായ സാമർത്ഥ്യവും ആ പണ്ഡിതാഗ്രേസരന്മാരെ എന്തെന്നില്ലാതെ വിസ്മയിപ്പിച്ചു.

അക്കാലത്ത് യഹൂദന്മാരുടെയിടയിൽ യോഹന്നാൻ സ്നാപകൻ എന്നു പേരുള്ള ഒരു സിദ്ധൻ ഉണ്ടായിരുന്നു. അദ്ദേഹം തൻെറ മതപ്രസംഗങ്ങഠം കൊണ്ട് അനേകം പേരെ ശിഷ്യരാക്കി. അവർക്കുണ്ടായ മാനസാന്തരത്തിൻെറ സൂചകമായി അവരെ അദ്ദേഹം ജലസ്നാനം ചെയ്യിച്ചു. അദ്ദേഹത്തിൻെറ അടുക്കൽ യേശുവും ചെന്ന് യോർദാൻ നദിയിൽ വച്ചു സ്നാനമേറ്റു. ആ സമയം സ്വർഗ്ഗത്തിൽനിന്ന് പരിശുദ്ധാത്മാവ് പ്രാവിൻെറ രൂപത്തിൽ അവതരിച്ച് യേശുവിൽ ആവേശിച്ചു. ''ഇവനാണ് എൻെറ പ്രിയപുത്രൻ. ഇവനിൽ ഞാൻ പ്രീതനായിരിക്കുന്നു'' എന്ന് ഒരു അശരീരിവാക്യവും തത്സമയം കേഠംക്കാറായി.

മുപ്പതാംവയസ്സു മുതൽക്കാണ് യേശുവിനെ ലോകഗുരുവായും മതാചാര്യനായും നാം കാണുന്നത്. യോഹന്നാൻ സ്നാപകൻെറ ശിഷ്യന്മാരിൽ ഏതാനും പേരായിരുന്നു യേശുവിൻെറ ആദ്യശിഷ്യന്മാർ. മൂന്നുവർഷത്തോളം യേശു പാലസ്തീൻ നാടു മുഴുവൻ സഞ്ചരിച്ചു മതപ്രസംഗങ്ങഠം ചെയ്തു. ആ പ്രസംഗങ്ങളുടെ ചുരുക്കം ഏകദേശം ഇപ്രകാരം ആയിരുന്നു: ''ദൈവം പിതാവും മനുഷ്യരെല്ലാം അവിടത്തെ മക്കളുമാണ്. പിതാവിനെ ശിശുക്കഠം സ്നേഹിക്കുന്നതുപോലെ ദൈവത്തെ മനുഷ്യർ സ്നേഹിക്കണം. മനുഷ്യർ എല്ലാവരും സഹോദരന്മാരാണ്. അവരുടെ സകല വ്യാപാരങ്ങളും അന്യോന്യം സഹോദരഭാവത്തോടുകൂടിയവ ആയിരിക്കണം.

ശത്രുമിത്രഭേദം കൂടാതെ സകലരെയും സ്നേഹിക്കണം. ഈ തത്ത്വങ്ങളെപ്പറ്റിയുള്ള ബോധം മനുഷ്യർക്കു നൽകി അവരെ യഥാർത്ഥമായ ദൈവഭക്തിയുള്ളവരും പരോപകാരികളും അനന്തമായ ജീവനു് അവകാശികളും ആക്കിത്തീർക്കുവാൻ ആണ് ദൈവപുത്രനായ ഞാൻ മനുഷ്യനായി അവതരിച്ചിരിക്കുന്നത്.''

യേശുവിൻെറ ധർമ്മോപദേശം സുഗമവും ജീവിതം പാവനവും ആയിരുന്നു. ശരണാഗതരായ രോഗികളോട് അദ്ദേഹം അസാമാന്യമായ ഭൂതദയ പ്രദർശിപ്പിച്ചു. അവരെ സുഖപ്പെടുത്തുന്നതിൽ അമാനുഷമായ ശക്തി വെളിപ്പെടുത്തി. അതിനാൽ ജനങ്ങൾ അദ്ദേഹത്തെ ഒരു വന്ദ്യഗുരുവും മഹാത്മാവുമായി ആദരിക്കുകയും അനുസരിക്കുകയും ചെയ്തു. പക്ഷേ കാലാന്തരത്തിൽ അദ്ദേഹത്തിനുമുണ്ടായി പല ശത്രുക്കൾ. അദ്ദേഹം ദൈവപുത്രനെന്നു തന്നത്താൻ പറഞ്ഞുവന്നത് പലർക്കും രസക്ഷയത്തിന് കാരണമായി. യേശുവിൻെറ ജനരഞ്ജനയും അദ്ഭുതശക്തിയുംകൊണ്ട് റോമാക്കാരെ പാലസ്തീനിൽ നിന്നു പുറത്താക്കി ഒരു സ്വതന്ത്രരാജ്യം സ്ഥാപിക്കണമെന്ന മോഹം പല യഹൂദർക്കും ഉണ്ടായിരുന്നു. അതിനു യേശു വഴിപ്പെടായ്കയാൽ അക്കൂട്ടർ അദ്ദേഹത്തിൻെറ വിരോധികളായി. വിദ്വേഷമുണ്ടായ മറ്റൊരു കൂട്ടർ പുരോഹിതന്മാർ ആയിരുന്നു. അവരുടെ ഗർവ്, അധികാരഭ്രമം, കപടഭക്തി മുതലായ ദുർഗുണങ്ങളെപ്പറ്റി യേശു പരസ്യമായി പ്രസംഗിച്ചിരുന്നു. വേദവ്യാഖ്യാനങ്ങളിൽ അവരെ തോല്പിച്ചിരുന്നു. അവരുടെ മതസിദ്ധാന്തങ്ങളിലെ യുക്തിയില്ലായ്മയെ ചൂണ്ടിക്കാണിച്ചിരുന്നു. ഇതെല്ലാം പുരോഹിതന്മാരുടെ വിരോധത്തിനു വഴിതെളിച്ചു.

സ്വജനങ്ങളായ യഹൂദർ തന്നെ വധിക്കുമെന്ന് യേശുവിന് അറിയാമായിരുന്നു. അതിനെപ്പറ്റി അദ്ദേഹം പ്രസംഗങ്ങളിൽ പലതവണ സൂചിപ്പിക്കുകയും ചെയ്തു. ''യഹൂദന്മാർ എന്നെപ്പിടിച്ചു ദേഹോപദ്രവം ഏല്പിക്കുകയും അവമാനിക്കുകയും വധിക്കുകയും ചെയ്യും. നിങ്ങൾ ദുഃഖിക്കരുത്. അങ്ങനെ സംഭവിക്കണമെന്നുള്ളത് ദൈവത്തിൻെറ നിശ്ചയമാണ്. ഞാൻ മരണത്തെ ജയിച്ച് മൂന്നാമത്തെ ദിവസം പുനരുത്ഥാനം ചെയ്യും.''

യേശുവിൻെറ പന്ത്രണ്ടു പ്രധാന ശിഷ്യരിൽ ഒരാളായ യൂദാ ഒരു പണക്കൊതിയൻ ആയിരുന്നു. അയാൾ യഹൂദന്മാർക്ക് തന്നെ ഒറ്റിക്കൊടുക്കുമെന്ന് യേശു ശിഷ്യന്മാരോടു മുൻകൂട്ടി പറഞ്ഞിരുന്നു. ആ ഗുരുദ്രോഹിയെ പുരോഹിതന്മാർ പണം

കൊടുത്തു വശപ്പെടുത്തി. യേശുവിൻെറ പോക്കുവരവുകരം മനസ്സിലാക്കി. ഒരു ദിവസം രാത്രി യേശു ഒരു ഉദ്യാനത്തിൽ പ്രാർത്ഥിച്ചുകൊണ്ടിരുന്ന അവസരത്തിൽ യഹൂദ നേതാക്കൻമാർ ആരംക്കാരുമായി ചെന്നുകയറി. അദ്ദേഹത്തെ ബന്ധിക്കുവാൻ അവർ അക്ഷമരായി. ആദ്യം മുന്നോട്ടു ചെന്നവർ ബോധം കെട്ടു നിലംപതിച്ചു. തന്നെ ബന്ധിച്ചു കൊള്ളാൻ അദ്ദേഹം ഒടുവിൽ സ്വമനസ്സാലെ സമ്മതിച്ചു. റോമാഗവർണ്ണരായ പിലാത്തോസിൻെറ സന്നിധിയിൽ അവർ



യേശുവിനെ കൊണ്ടുപോയി. പല കുറ്റങ്ങളും അവർ അദ്ദേഹത്തിൻെറ മേൽ ആരോപിച്ചുവെങ്കിലും പിലാത്തോസ് വിചാരണ ചെയ്തപ്പോരം അദ്ദേഹം അപരാധിയല്ലെന്നു വെളിപ്പെട്ടു. റോമാ ചക്രവർത്തിക്കു കരം കൊടുക്കരുതെന്ന് യേശു ജനങ്ങളോട് ഉപദേശിച്ചുവെന്ന കുറ്റമായിരുന്നു അവർ ഒടുവിൽ അദ്ദേഹത്തിൻെറ മേൽ ചുമത്തിയത്. അതു തെളിയിക്കാൻ

അവർക്കു കഴിഞ്ഞില്ല. എങ്കിലും മതിയായ തെളിവില്ലെന്നു പറഞ്ഞ് രാജ്യദ്രോഹത്തിനു തക്ക ശിക്ഷ കൊടുക്കാതിരുന്നാൽ ചക്രവർത്തിക്കു അപ്രീതിയുണ്ടായേക്കുമെന്നു പിലാത്തോസ് ഭയപ്പെട്ടു. അതിനാൽ അദ്ദേഹം യഹൂദന്മാരുടെ ഹിതത്തിനു വഴിപ്പെട്ടു. യേശുവിനെ കുരിശിൽ കയറ്റി ഹനിക്കേണ്ടതാണെന്നു വിധിച്ചു. യഹൂദന്മാരും റോമൻപടയാളികളും യേശുവിനെ പലവിധത്തിൽ ഉപദ്രവിക്കുകയും അവമാനിക്കുകയും ചെയ്തു. ഒടുവിൽ കാൽവരി മലയുടെ മുകളിൽ അവർ അദ്ദേഹത്തെ കുരിശിൽ തറച്ചു. എല്ലാ പീഡകളും പരിഹാസങ്ങളും അദ്ദേഹം ക്ഷമയോടെ സഹിച്ചു. പ്രാണവേദന അനുഭവിച്ചുകൊണ്ട് കുരിശിൽ കിടന്ന സമയത്തും സ്നേഹമൂർത്തിയായ അദ്ദേഹം ''പിതാവേ, ഇവർ അജ്ഞാനം നിമിത്തം ചെയ്യുന്ന ഈ അപരാധം അവിടന്ന് ക്ഷമിക്കേണമേ'' എന്നാണ് പ്രാർത്ഥിച്ചത്.



യേശുവിൻെറ മൃതശരീരം ശിഷ്യന്മാർ ഒരു കല്ലറയിൽ സംസ്കരിച്ചു. മുമ്പു പറഞ്ഞിരുന്നതുപോലെ മൂന്നാം ദിവസം പ്രഭാതത്തിൽ സ്വശരീരത്തോടുകൂടി അദ്ദേഹം വീണ്ടും ഉത്ഥാനം ചെയ്തു. അദ്ദേഹം നാല്പതു

ദിവസംകൂടി ഭൂമിയിൽ ജീവിച്ചു. ഒടുവിൽ ശിഷ്യന്മാരെ യെല്ലാം ഒലിവുമലയിൽ വിളിച്ചുകൂട്ടി സുവിശേഷം പ്രസംഗിക്കുന്നതിനെപ്പറ്റി അന്ത്യസന്ദേശം നൽകി അവരെ അനുഗ്രഹിച്ചു. അനന്തരം അദ്ദേഹം ഉടലോടെ സ്വർഗ്ഗാരോഹണം ചെയ്തു.

ചരിത്രപരമായ വസ്തുതകൾ പഠിക്കുന്ന സന്ദർഭങ്ങളിൽ ക്രിസ്തവബ്ദത്തിന്റെ പ്രാധാന്യം പ്രത്യേകം ഓർക്കേണ്ടതാണ്. ക്രിസ്തവബ്ദം കണക്കാക്കിവരുന്നത് ക്രിസ്തുവിന്റെ ജനനം തൊട്ടാണ്. ക്രിസ്തുവിന്റെ ജനനത്തിനുമുമ്പുള്ള കാലഘട്ടത്തെ ബി. സി. എന്നും ക്രിസ്തുവിന്റെ ജനനത്തിനുശേഷമുള്ള കാലഘട്ടത്തെ എ.ഡി. എന്നും വ്യവഹരിച്ചുവരുന്നു. ഉദാഹരണമായി ക്രിസ്തുവിന് മുമ്പ് 55 മുതൽ 5 വരെ ഭരിച്ചിരുന്ന ഒരു ചക്രവർത്തിയുടെ ഭരണകാലത്തെ ബി.സി. 55 മുതൽ 5 വരെയെന്നും ക്രിസ്തുവിനുശേഷം 5 മുതൽ 55 വരെ ഭരിച്ചിരുന്ന ഒരു ചക്രവർത്തിയുടെ കാലഘട്ടത്തെ എ.ഡി. 5 മുതൽ 55 വരെയെന്നും ഗ്രന്ഥങ്ങളിൽ പ്രസ്താവിച്ചു കാണും. അതുപോലെ എ. ഡി. രണ്ടാം ശതാബ്ദം എന്നു പറഞ്ഞാൽ എ. ഡി. 101 മുതൽ 200 വരെയുള്ള കാലം എന്നിരിക്കേ ബി. സി. രണ്ടാം ശതാബ്ദം എന്നു പറഞ്ഞാൽ ബി. സി. 200 മുതൽ 101 വരെയുള്ള കാലം എന്നു ധരിക്കേണ്ടതാണ്. ഇങ്ങനെ കാലം സൂചിപ്പിച്ചുകൊണ്ട് ചരിത്രവസ്തുതകൾ പ്രതിപാദിക്കുമ്പോൾ ക്രിസ്തുദേവന്റെ ത്യാഗമോഹനമായ ജീവിതം സ്മരിക്കുവാനുള്ള അവസരം നമുക്കു ലഭിക്കുന്നു എന്നത് പ്രസ്താവ്യമാണ്.

### അഭ്യാസം

പദങ്ങൾ:—

പൂർണ്ണഗർഭം, ഗോശാല, ഗോത്രപിതാക്കന്മാർ, പൂർവികൻ, ദുർഗമം, അമാനുഷം, ജനരഞ്ജന, വേദവ്യാഖ്യാനം, ഹനിക്കുക, അജ്ഞാനം, അന്ത്യസന്ദേശം, അരുളപ്പാട്, രക്ഷകൻ, സുശീല, ചാരിതാർത്ഥ്യം, ജഗൽപിതാവ്, പ്രണമിക്കുക, നവജാതൻ, പരിഭ്രാന്തൻ, വന്ദ്യഗുരു, പുനരുത്ഥാനം, സ്വമനസ്സാലെ, പീഡ, മൃതശരീരം, സ്വർഗ്ഗാരോഹണം, മതസംബന്ധം, വാദപ്രതിവാദം, വിവാദം, അഗാധം, പണ്ഡിതാഗ്രേസരൻ, സിദ്ധൻ, മാനസാന്തരം, സൂചകം, പരിശുദ്ധാത്മാവ്, ആവേശിക്കുക, കാലാന്തരം, വിദ്വേഷം, ഗുരുദ്രോഹി, സന്നിധി, പ്രാണവേദന, സംസ്കരിക്കുക, അശരീരിവാക്യം, വ്യാപാരങ്ങൾ, തത്സമയം, ലോകഗുരു, മതാചാര്യൻ, ശത്രുമിത്രഭേദം, അനന്തം, ധർമ്മോപദേശം, സുഗമം, പാവനം, ശരണാഗതർ, ഭൂതദയ, രസക്ഷയം, കപടഭക്തി, അപ്രീതി, സ്നേഹമൂർത്തി, സുവിശേഷം.

ചോദ്യങ്ങൾ:—

1. മറിയവും യോസഫും ബേത്ലഹേമിൽ പോകാൻ കാരണമെന്ത്?
2. ദൈവദൂതൻ മറിയത്തെ അറിയിച്ച കാര്യങ്ങൾ ഏവ?
3. മറിയത്തിന്റെ ചാരിതാർത്ഥ്യത്തിന് എന്താണു കാരണം ?
4. മറിയവും യോസഫും കുഞ്ഞുമൊത്ത് ഈജിപ്തിൽ പോയതിനു കാരണം പറയുക.
5. യെറുശലേം ദേവാലയത്തിൽ നടന്ന സംഭവം വിവരിക്കുക.
6. യോഹന്നാൻ സ്നാപകൻ ആര്? അദ്ദേഹം എന്തു പ്രവർത്തിച്ചു?
7. യേശു സ്നാനമേറ്റപ്പോൾ ഉണ്ടായ അശരീരിവാക്യം എന്തായിരുന്നു?
8. യേശുവിന്റെ ഉപദേശങ്ങളുടെ ചുരുക്കം എഴുതുക.
9. ആരെല്ലാമായിരുന്നു യേശുവിന്റെ വിരോധികൾ?
10. വിരോധത്തിന് എന്തെല്ലാമായിരുന്നു കാരണങ്ങൾ?
11. എങ്ങനെയാണ് യേശു ബന്ധനസ്ഥനായത്?
12. പിലാത്തോസ് എന്തുകൊണ്ട് തെളിവില്ലാഞ്ഞിട്ടും യേശുവിനെ ശിക്ഷിച്ചു?
13. കുരുശിൽ കിടന്ന യേശു പറഞ്ഞ വാക്യമെന്ത്?
14. പുനരുത്ഥാനം, സ്വർഗ്ഗാരോഹണം എന്നിവയെപ്പറ്റി ഏതാനും വാക്യങ്ങൾ എഴുതുക.
15. യേശുവിന്റെ ധർമ്മോപദേശം.........ആയിരുന്നു.
    വിദ്യാസമ്പന്നരും പ്രാമാണികരുമായ..........പങ്കുകൊണ്ടു—
    ചൂർണ്ണികകളാക്കി മാറ്റുക.
16. ഒടുവിൽ കാൽവരിമലയുടെ മുകളിൽ അവർ അദ്ദേഹത്തെ കുരിശിൽ തറച്ചു—കർമ്മണിപ്രയോഗമാക്കുക.

---

പാഠം 31

# സേവനമൊന്നേ ലക്ഷ്യം

നിങ്ങളിലാരും തന്നെ ഒരു യുദ്ധത്തിൽ നേരിട്ടു പങ്കെടുത്തിട്ടില്ല. പുസ്തകങ്ങളിലോ, പത്രങ്ങളിലോ, സിനിമയിലോ യുദ്ധരംഗങ്ങളുടെയും സൈനികവീരന്മാരുടെയും സേനാവിഭാഗങ്ങളുടെയും ചിത്രങ്ങൾ മാത്രം കണ്ടിരിക്കാനേ ഇടയുള്ളൂ. ഇതൊന്നുകൊണ്ടും ഒരു യഥാർത്ഥയുദ്ധത്തെക്കുറിച്ചുള്ള വിശദബോധം ലഭിക്കാൻ സാധ്യമല്ല. അതിന്റെ ഭീകരതയും മഹാദുരിതങ്ങളും ഉള്ളിൽ തട്ടുകയില്ല. മരിച്ചതും മരിച്ചുകൊണ്ടിരിക്കുന്നതും അംഗഭംഗം സംഭവിച്ചതുമായ മനുഷ്യശരീരങ്ങൾ നിറഞ്ഞ സമരരംഗത്തെക്കുറിച്ചുള്ള ദൃക്സാക്ഷിവിവരണങ്ങൾക്കും യുദ്ധത്തിന്റെ പൂർണ്ണചിത്രം നമ്മുടെ മനസ്സിൽ വരയ്ക്കാനാവില്ല. ജീവിതത്തിനും മരണത്തിനുമിടയ്ക്ക് പിടഞ്ഞുകൊണ്ടിരിക്കുന്ന മനുഷ്യർ! എങ്ങും ചോരയുടെയും പച്ചമാംസത്തിന്റെയും രൂക്ഷഗന്ധം! കഠിനമായ നൊമ്പരം

കൊണ്ടു വലയുന്നവരുടെ ഞരക്കങ്ങളും നിലവിളികളും! ഒന്നു സങ്കൽപിച്ചുനോക്കൂ, ആ കുരുതിക്കളത്തിൽെറ യാതനകളെയും വേദനകളെയും പറ്റി!

നൂറിൽപരം വർഷങ്ങൾക്കുമുമ്പ് ഒരിക്കൽ ഇറ്റലിയിൽ ഒരു ഭയങ്കരയുദ്ധം നടന്നു. അന്ന് ജെ. എച്ച്. ഡുനാൻറ് എന്ന ഒരു സ്വിറ്റ്സർലൻഡുകാരൻ യുദ്ധസ്ഥലത്തുകൂടി സഞ്ചരിക്കാനിടയായി. ആയിരക്കണക്കിനു മുറിവേറ്റ ഭടന്മാർ ആ സംഗരഭൂമിയിൽ കിടന്ന് ആർത്തനാദം പുറപ്പെടുവിക്കുന്നത് അദ്ദേഹം കേട്ടു. ആരുടെയും ശുശ്രൂഷയോ സഹായമോ ലഭിക്കാതെ, വേദന തിന്നൊടുക്കുന്ന ആ പാവങ്ങളെ കണ്ട് ആ നല്ല മനുഷ്യൻെറ ഹൃദയം നീറിപ്പുകഞ്ഞു. തന്നെപ്പോലുള്ള തൻെറ സഹജാതരുടെ ഈ നരകദുഃഖം അല്പമെങ്കിലും പരിഹരിക്കാനെന്താണ് നിവൃത്തി? ഒരു മനുഷ്യനെകൊണ്ടുമാത്രം എന്തെങ്കിലും പ്രതിവിധി ചെയ്യാനാവുമോ? അദ്ദേഹത്തിൻെറ സ്നേഹാകുലമായ മനസ്സ് ഈ വഴിക്കു സഞ്ചരിച്ചു. ഒടുവിൽ ആതുരശുശ്രൂഷയ്ക്കായി സേവനസന്നദ്ധരായ മനുഷ്യരുടെ ഒരു സംഘടന ഉണ്ടാക്കണമെന്ന് അദ്ദേഹം നിശ്ചയിച്ചു.

പിന്നീട് ഡുനാൻറിനു വിശ്രമമേ ഇല്ലായിരുന്നു. യൂറോപ്പിലെ മിക്ക രാജ്യങ്ങളിലും ഈ ഉദ്ദേശ്യത്തോടെ അദ്ദേഹം ചുറ്റിസ്സഞ്ചരിച്ചു. ഭരണത്തലവൻമാരുമായി സുദീർഘമായ ചർച്ചകൾ നടത്തി. യുദ്ധം വരുത്തിവയ്ക്കുന്ന വമ്പിച്ച നരഹോമങ്ങളെപ്പറ്റി ജനങ്ങളെ നിരന്തരം ഉദ്ബോധിപ്പിച്ചു. ഡുനാൻറ് മനസ്സിൽ കണ്ട പുതിയ സംഘടനയുടെ ആവശ്യം പലർക്കും ബോധ്യമായി. അങ്ങനെ, 1864—ൽ പതിന്നാലു രാജ്യങ്ങളുടെ പ്രതിനിധികൾ സ്വിറ്റ്സർലണ്ടിലെ ജനീവ എന്ന പട്ടണത്തിൽ സമ്മേളിച്ചു. യുദ്ധത്തിൽ മുറിവേറ്റവരെ ശുശ്രൂഷിക്കാനും സഹായിക്കാനും പര്യാപ്തമായ ഒരു സംഘടന ആ യോഗത്തിൽവച്ച് രൂപം പൂണ്ടു. സംഘടനയ്ക്ക് ഒരു ചിഹ്നവും അന്നു തെരഞ്ഞെടുത്തു. വെളുത്ത പശ്ചാത്തലത്തിൽ ചുവന്ന കുരിശടയാളത്തോടുകൂടിയ പതാകയാണ് അംഗീകരിച്ചത്. ആ അടയാളത്തെ ആസ്പദമാക്കി 'റെഡ് ക്രോസ്' എന്ന പേരും സംഘടനയ്ക്കു സിദ്ധമായി.

ആദ്യകാലത്ത് പതിന്നാലു രാജ്യങ്ങളുടെ സഹകരണത്തോടെ ആരംഭിച്ച 'റെഡ്ക്രോസ്സി'ൻെറ വളർച്ച അതിവേഗത്തിലായിരുന്നു. അതിനിടയ്ക്ക് അടിസ്ഥാനതത്വങ്ങളിൽ പല മാറ്റങ്ങളും ഉണ്ടായി. അനേകം രാജ്യങ്ങൾ മുറയ്ക്കു

ചേർന്നതോടെ, സംഘടന ഉത്തരോത്തരം പുഷ്ടിപ്പെട്ടു. 1920—ൽ ഇന്ത്യയും അംഗത്വം സ്വീകരിച്ചു.

റെഡ്ക്രോസ്സിലെ അംഗങ്ങൾ ഏത് അപകടമേഖലയിലും സേവനത്തിനായി കടന്നുചെല്ലേണ്ടവരാണ്. അതുകൊണ്ട് അവരുടെ സുരക്ഷിതത്വത്തിന് ഉറപ്പും മുൻകരുതലും അത്യാവശ്യമാണല്ലോ. ലോകത്തിലെ ഏതു രാജ്യവും ഈ സംഘത്തിന്റെ ചെങ്കുരിശടയാളത്തെ ബഹുമാനിക്കാൻ കടപ്പെട്ടിരിക്കുന്നു. ആ അടയാളമുള്ള ഒരു വസ്തുവും വെടിവച്ചോ മറ്റു വിധത്തിലോ ആരും നശിപ്പിക്കാൻ പാടില്ല. റെഡ് ക്രോസ്സ്, എല്ലാ രാജ്യക്കാരുടെയും മിത്രമാണ്. ജാതിമതഭേദമോ ദേശഭേദമോ നോക്കാതെ ശത്രുവിന്റെയും മിത്രത്തിന്റെയും സുഖസൗകര്യങ്ങൾ അന്വേഷിക്കുകയും ദുരിതശമനത്തിനു യത്നിക്കുകയും ചെയ്യുകയാണ് ആ സംഘടനയുടെ ലക്ഷ്യം.

യുദ്ധമില്ലാത്ത കാലത്ത് റെഡ്ക്രോസ്സിലെ അംഗങ്ങൾ നിഷ്ക്രിയരായി കഴിയുകയാണെന്നു ധരിക്കരുത്. എത്രയോ പ്രവർത്തനമണ്ഡലങ്ങൾ അവർക്കു മുമ്പിൽ തുറന്നുകിടക്കുന്നു. വെള്ളപ്പൊക്കം, ഭൂകമ്പം സാംക്രമികരോഗബാധ, ക്ഷാമം എന്നിങ്ങനെയുള്ള ആപത്തുകൾ സംഭവിക്കുന്നിടത്തെല്ലാം സേവനമെന്ന മുദ്രാവാക്യവുമായി ദൈവദൂതന്മാരെപ്പോലെ അവർ പാഞ്ഞെത്തുന്നു. അനേകലക്ഷം രൂപയുടെ വസ്ത്രങ്ങൾ, ഔഷധങ്ങൾ, ഭക്ഷണസാമഗ്രികൾ എന്നിവ സൗജന്യമായി ദുരിതമനുഭവിക്കുന്നവരുടെ ഇടയിൽ വിതരണം ചെയ്യുന്നു.

ഇന്ന് റെഡ്ക്രോസ്സ് മുതിർന്നവരുടെ മാത്രം സംഘടനയല്ല. സേവനബോധം ചെറുപ്രായത്തിൽ തന്നെ വളർത്തിയെടുക്കുന്നതിന് ജൂനിയർ റെഡ് ക്രോസ്സുകൾ വിദ്യാലയങ്ങളിൽ രൂപവൽക്കരിക്കുന്നു. ദരിദ്രരായ വിദ്യാർത്ഥികളെ പുസ്തകം, ഫീസ്, വസ്ത്രം, ഉച്ചഭക്ഷണം എന്നിവ നൽകി സഹായിക്കുക, വൈദ്യസഹായം കൊടുക്കുന്നതിൽ പരിശീലിപ്പിക്കുക, സ്കൂളും പരിസരവും ശുചിയായി സൂക്ഷിക്കുക, ദുരിതാശ്വാസനിധിയിലേക്ക് സംഭാവനയായി പണവും, വസ്ത്രങ്ങളും ശേഖരിക്കുക എന്നിവയാണ് അവരുടെ പ്രവർത്തനങ്ങൾ. ഈ സംഘടനയിലെ അംഗത്വം ലഭിക്കാൻ വരിസംഖ്യയൊന്നും നൽകേണ്ടതില്ല. അംഗമായി ചേരുന്ന ആൾ സേവനസന്നദ്ധനാണെന്ന് പ്രതിജ്ഞ ചെയ്താൽ മതിയാകും.

ചൈന, പാക്കിസ്ഥാൻ എന്നീ രാജ്യങ്ങളോടു ഭാരതം പോരടിക്കേണ്ടിവന്ന അവസരങ്ങളിൽ ഇന്ത്യൻ റെഡ് ക്രോസ്സിന്റെ

പ്രവർത്തനം കൂടുതൽ വിപുലമായി. ബംഗ്ലാദേശിൽ ആ സംഘടന അനുഷ്ഠിച്ച സേവനങ്ങൾ സ്തുത്യർഹമായിരുന്നു. യുദ്ധരംഗത്തു പരിക്കേറ്റുവീണ ഭടന്മാരെ കണ്ടുപിടിച്ച് അവർ സ്വദേശങ്ങളിലേക്ക് മടങ്ങിപ്പോകുംവരെ വൈദ്യസഹായവും ശുശ്രൂഷകളും മറ്റു സഹായങ്ങളും നൽകാൻ അവർ ശുഷ്കാന്തി കാണിച്ചിട്ടുണ്ട്. ശത്രുരാജ്യങ്ങളിലെ റെഡ് ക്രോസ്സും ഇതേ പ്രവർത്തനം തന്നെ നമ്മുടെ പ്രിയപ്പെട്ട പോരാളികൾക്കുവേണ്ടി ചെയ്തിട്ടുണ്ട്. മുറിവുപറ്റി അവശാവസ്ഥയിൽ കിടക്കുന്ന അച്ഛനോ അമ്മാവനോ സഹോദരനോ ഒരു സമ്മാനം അയച്ചുകൊടുക്കാൻ ഒരു കുട്ടിക്ക് ആഗ്രഹമുണ്ടെന്നു കരുതുക; റെഡ്ക്രോസ്സിന്റെ സഹായം തേടിയാൽ മതി. ആ സമ്മാനം എങ്ങും നഷ്ടപ്പെടാതെ ചീനയിലോ പാക്കിസ്ഥാനിലോ എവിടെയായാലും ഉദ്ദേശിച്ച ആളിനു തന്നെ അവർ എത്തിച്ചിരിക്കും.

രാജ്യങ്ങൾ തമ്മിലുള്ള മൽസരങ്ങൾക്കും വിദ്വേഷങ്ങൾക്കും ഉപരിയായി ഏകലോകം എന്ന ആദർശത്തെ പ്രായോഗികമാക്കാൻ ശ്രമിക്കുകയും ദീനസേവനവ്രതം മുറുകെപ്പിടിക്കുകയും ചെയ്യുന്ന റെഡ് ക്രോസ്സ് ഭാവിമംഗളത്തിന് ഒരു മാർഗ്ഗദീപം തന്നെയാണ്.

### അഭ്യാസം

പദങ്ങൾ:—

സൈനികവീരന്മാർ, സഹജാതർ, സിദ്ധം, സേനാവിഭാഗം, പ്രതിവിധി, ഉത്തരോത്തരം, ദീനസേവനവ്രതം, വിശദബോധം, ഭീകരത, അംഗഭംഗം, സമരരംഗം, ദൃക്സാക്ഷിവിവരണം, രൂക്ഷഗന്ധം, യാതന, സംഗരഭൂമി, സ്നേഹാകുലം, ആതുരശുശ്രൂഷ, സേവനസന്നദ്ധർ, നരഹോമം, നിരന്തരം, പര്യാപ്തം, കുരുതിക്കളം, നിഷ്ക്രിയൻ, ദുരിതശമനം, ദുരിതാശ്വാസനിധി, സ്തുത്യർഹം, ശുഷ്കാന്തി, ഉപരി, ഭാവിമംഗളം, മാർഗ്ഗദീപം, ഏകലോകം.

ചോദ്യങ്ങൾ:—

1. യുദ്ധത്തിന്റെ ഭീകരതയെക്കുറിച്ച് അഞ്ചു വാക്യമെഴുതുക.
2. യുദ്ധരംഗം കണ്ട ഡുനാന്റിന്റെ മനോഭാവം എന്തായിരുന്നു?
3. റെഡ് ക്രോസ്സ് സംഘടന രൂപം പൂണ്ടതെങ്ങനെ?
4. എന്താണ് റെഡ്ക്രോസ്സിന്റെ പതാകയും ചിഹ്നവും?
5. റെഡ് ക്രോസ്സിന്റെ ലക്ഷ്യവും പ്രവർത്തനവിധങ്ങളും വിവരിക്കുക.
6. യുദ്ധമില്ലാത്ത കാലത്ത് റെഡ്ക്രോസ്സിന്റെ പ്രവർത്തനങ്ങൾ എന്തെല്ലാം?
7. ജൂനിയർ റെഡ് ക്രോസ്സ് വിദ്യാലയങ്ങളിൽ അനുഷ്ഠിക്കുന്ന സേവനങ്ങൾ വിവരിക്കുക.

8. ഇന്ത്യൻ റെഡ്ക്രോസ്സ് യുദ്ധകാലത്ത് എങ്ങനെ പ്രയോജനപ്പെട്ടു.

9. യുദ്ധരംഗത്ത് മുറിവേറ്റ ഒരു ഭടന് നിങ്ങൾ ഒരു സമ്മാനം അയയ്ക്കുന്നു എന്നു സങ്കൽപിക്കുക. ആ സമ്മാനം റെഡ്ക്രോസ്സിനെ ഏൽപിക്കുന്നതായി വിവരിക്കുന്ന ഒരു കത്തെഴുതുക.

10. നിഷേധരൂപം മാറ്റുക:—

ഇതൊന്നുകൊണ്ടും ഒരു യഥാർത്ഥ യുദ്ധത്തെക്കുറിച്ചുള്ള വിശദബോധം ലഭിക്കാൻ സാധ്യമല്ല.

കർമ്മണി പ്രയോഗമാക്കുക:—

അദ്ദേഹം ജനങ്ങളെ നിരന്തരം ഉദ്ബോധിപ്പിച്ചു. 1920-ൽ ഇന്ത്യ അംഗത്വം സ്വീകരിച്ചു.

---

പാഠം 32

# പഞ്ചവർണ്ണക്കിളി

പുഞ്ചനെൽപ്പാടങ്ങൾ പുഞ്ചിരിക്കൊൾകവേ,
കൊഞ്ചിയും പൂഞ്ചിറകിട്ടടിച്ചും,
ചെഞ്ചെമ്മേ ചാഞ്ചാടി വാണു മലനാട്ടിൽ
പഞ്ചവർണ്ണക്കിളിയൊന്നു മുന്നം.
ഓമനിച്ചാരോ ചെറുപ്പത്തിൽ തന്നെയാ-
ക്കോമളത്തത്തയെക്കൂട്ടിലിട്ടു.
കേട്ടു പഠിച്ചിതു കേരളത്തായ്മൊഴി
കൂട്ടിൽക്കിടക്കുമാത്തത്തക്കുട്ടി.
ഇങ്ങനെ വാഴ്കവേ, വന്നു പരദേശി
വാങ്ങിയപ്പക്ഷിയെക്കൊണ്ടുപോയി.
തന്നാട്ടുകാരോടും, തായ്മൊഴിയോടുമാ-
യെന്നേക്കും പൈങ്കിളി യാത്രചൊല്ലി.
ചാടിച്ചിലച്ചു നടന്ന നെൽപ്പാടവും,
പാടേ പഴുത്തുള്ള മാങ്കനിയും,
പൊന്നിറം പൂണ്ടുള്ള വാഴപ്പഴങ്ങളും,
മിന്നും തന്നാട്ടിനെയോർക്കും പാവം!
കേരളം വിട്ടന്നു തൊട്ടുമിണ്ടാട്ടവും
കേളീവിലാസവും നാളിൽ നാളിൽ
കാണെക്കുറഞ്ഞു തുടങ്ങി, യപ്പൈങ്കിളി-
ക്കൂണില്ലുറക്കില്ലനക്കമില്ല.
ഏതൊരുനാടു പിറവിതനിക്കേകി-
യേതുനാടേകിയോ കായ്കനികൾ?
ഏതുതായാർ മൊഴികേട്ടു പഠിച്ചിതാ-
മാതൃഭൂവിങ്കൽ നിന്നെത്തിയാരോ?

തായ്മൊഴി തന്നിലാത്തത്തയോടാഗതൻ
ഓമനിച്ചന്നേരമോതീടവേ,
പ്രത്യുത്തരമതേ ഭാഷയിൽ ചൊല്ലിയ–
ത്തത്തമ്മ തത്തിക്കളിച്ചു കൂട്ടിൽ.
പക്ഷം കുടഞ്ഞും ചിലച്ചുമാപ്പൈങ്കിളി
തൽക്ഷണമക്കൂട്ടിൽ ചത്തുവീണു.
മർത്ത്യനു മാത്രമോ, പാരിൽ പറവയ്ക്കും
ചിത്തഗുണം നൽകീ ചിൽസ്വരൂപൻ.

[പള്ളത്ത് രാമൻ

അഭ്യാസം

1. കൂട്ടിലാകുന്നതിനു മുമ്പ് തത്ത എങ്ങനെയാണ് വാണിരുന്നത്.
2. കൂട്ടിൽ കിടന്നപ്പോൾ കിളി പഠിച്ചത് ഏതു ഭാഷയാണ്?
3. ''എന്നേയ്ക്കും പൈങ്കിളി യാത്രചൊല്ലി''—എന്താണ് യാത്ര പറയാൻ കാരണം? ആരോടെല്ലാം യാത്ര പറഞ്ഞു?
4. പരദേശിയുടെ കൈയിൽപ്പെട്ട കിളിയുടെ ഓർമ്മയിൽ തെളിഞ്ഞത് എങ്ങനെയുള്ള നാടാണ്?
5. കേരളം വിട്ടന്നുതൊട്ട് കിളി എങ്ങനെ കഴിഞ്ഞുകൂടി?
6. മാതൃഭൂവിങ്കൽ നിന്നെത്തിയാരോ?—മാതൃഭൂമിയുടെ വിശേഷങ്ങൾ എന്തെല്ലാം?
7. ആഗതൻ ഓതിയതും തത്തമ്മ പ്രത്യുത്തരം പറഞ്ഞതും ഏതു ഭാഷയിൽ?
8. പൈങ്കിളി കൂട്ടിൽ ചത്തുവീഴാൻ കാരണമെന്ത്?

പാഠം 33

# "കൊഴുവിലും പഴയ ഉഴവൻ"

എൻെറ കുട്ടിക്കാലത്താണ്, ഒരു ദിവസം, നാട്ടിൻപുറത്തെ റോഡിലൂടെ സൈക്കിളിൽ പോയ ഒരു യാത്രക്കാരൻ, എന്തോ അപകടം പറ്റിയതുപോലെ, പെട്ടെന്ന് വണ്ടി നിറുത്തി താഴെയിറങ്ങി. ''കാറ്റു പോയല്ലോ'' എന്നു പറഞ്ഞ് വണ്ടിച്ചക്രം പരിശോധിക്കാൻ തുടങ്ങി. അടുത്തുചെന്നവർ കാരണം ഊഹിച്ചു:

''ആണി തറച്ചതായിരിക്കും.''

''അതാണു നോക്കുന്നത്. ആണിയൊന്നും കാണുന്നില്ല. ഏതായാലും കാറ്റടിച്ചുനോക്കട്ടെ'' എന്നു പറഞ്ഞ് യാത്രക്കാരൻ സൈക്കിളിൽ കൊണ്ടുനടക്കുന്ന പമ്പ് ഇളക്കിയെടുത്ത് ചക്രത്തിൽ കാറ്റുനിറയ്ക്കുവാൻ ശ്രമിച്ചു. അത് ഫലിക്കുന്നില്ല എന്നു കണ്ടപ്പോൾ അയാൾക്ക് കാര്യം മനസ്സിലായി:

''വാൾവ് ട്യൂബു പോയതാണ്. ശരി, അതിനു വിദ്യയുണ്ട്.''

എന്നു പറഞ്ഞ് അയാൾ അടുത്ത പറമ്പിൽ കയറി മണ്ണു മാന്തി ഒരു മണ്ണെര (ഞാഞ്ഞൂൽ) യെ എടുത്ത് ഈർക്കിലികൊണ്ട്

അതിന്റെ ഉള്ളിലുള്ള മണ്ണും കുടലുമെല്ലാം കുത്തിക്കളഞ്ഞ് വൃത്തിയാക്കി ഒരു കുഴലുനിർമ്മിച്ച്, അതൊന്ന് ഊതിത്തുടച്ച്, സൈക്കിളിൽ കടത്തി വീണ്ടും പമ്പു ചെയ്തപ്പോഠം ചക്രത്തിൽ കാറ്റു നിറഞ്ഞു.

''അടുത്ത സൈക്കിഠംഷാപ്പുവരെ എത്താൻ ഇതുമതി'' എന്ന ആത്മവിശ്വാസത്തോടെ അയാഠം വീണ്ടും വണ്ടിയിൽ കയറി യാത്ര തുടർന്നു.

മീൻചൂണ്ടലിൽ ഇരകോർക്കുവാനല്ലാതെ മണ്ണെരയെക്കൊണ്ട് മറ്റൊരു ഉപയോഗവുമില്ലെന്നാണ് നാമെല്ലാം ധരിച്ചിരിക്കുന്നത്. പക്ഷേ ഇതേപ്പറ്റി എന്തു പറയുന്നു? ഈ യന്ത്രയുഗത്തിലും, സാധുജീവിയായ ഞാഞ്ഞൂലിനെക്കൊണ്ടു പോലും മനുഷ്യന് ഉപകാരമുണ്ട്.




മണ്ണെരയുടെ ശരീരം ഒരു ഇരട്ടക്കുഴലാണ്. 2-ാം ചിത്രം നോക്കുക. അകത്തുള്ള കുഴൽ അന്നനാളമാണ്. ഇടതടവില്ലാതെ മണ്ണു തിന്നുന്ന ഒരു ജന്തുവാണിത്. ഉറച്ച ഭൂമി തുരക്കുവാൻ അതിന്ന് ഇതേ ഉപായമുള്ളൂ. ഇളകിക്കിടക്കുന്ന ചരലാണെങ്കിൽ

അതിലെ തരികളുടെ ഇടയ്ക്കുകൂടി മണ്ണെര ഞെരുങ്ങിക്കയറും. പക്ഷേ മണ്ണുതിന്ന് തുരങ്കമുണ്ടാക്കുകയാണ് അതിന് ഇഷ്ടം. എന്തെന്നാൽ മണ്ണിനോടൊപ്പം ദ്രവിച്ച ഇലകളും ചെറുജീവികളും മറ്റു ജന്തുക്കളുടെ ശരീരാംശങ്ങളും മറ്റും ഉള്ളിൽചെല്ലും. ഇതൊക്കെയാണ് മണ്ണെരയുടെ ആഹാരം. അതും നമ്മെപ്പോലെ വിശപ്പുള്ള ജീവിയാണ്.

അതിന് കണ്ണും മൂക്കും ചെവിയും കൈയും കാലും ഒന്നുമില്ല. ശരീരം ഒന്നിനു പുറകിൽ ഒന്നായി അടുക്കിയ അസംഖ്യം ഖണ്ഡങ്ങൾ ചേർന്ന് ഉണ്ടായതാണ്. മുൻഭാഗത്തുള്ള പത്തുപതിനെട്ടു ഖണ്ഡങ്ങളൊഴികെ ബാക്കിയുള്ളവയെല്ലാം ഒരുപോലെയിരിക്കും. അകത്തുള്ള കുഴലിനും പുറം കുഴലായ തൊലിക്കും ഇടയിൽ ജലമാണ്. അതുകൊണ്ടാണ് ശരീരം വീർത്ത് ഉരുണ്ടിരിക്കുന്നത്. അടുത്തടുത്തുള്ള രണ്ടു ശരീരഖണ്ഡങ്ങളുടെ ഇടയിൽ നേരിയ ഭിത്തിയുണ്ട്.

മണ്ണെരയുടെ ശരീരത്തിൽ ചുവന്ന രക്തവും രക്തക്കുഴലുകളും ഉണ്ട്. ഈ കുഴലുകളിലൂടെ, പതുക്കെയാണെങ്കിലും രക്തം ഒരറ്റം മുതൽ മറ്റേ അറ്റം വരെ ഒഴുകുകയും ചെയ്യുന്നു. ശരീരജലത്തിൽ ഉറഞ്ഞുകൂടുന്ന മാലിന്യങ്ങളെ നീക്കം ചെയ്യുന്നതിന് ഓരോ ശരീരഖണ്ഡത്തിലും പ്രത്യേകം അവയവങ്ങളുണ്ട്. മണ്ണെരയുടെ ഭിന്നജാതികളിൽ ഈ അവയവങ്ങൾക്ക് വളരെ വ്യത്യാസം കാണുന്നു. ജീവിതകാലം മുഴുവനും ഈ അവയവങ്ങളെപ്പറ്റി താരതമ്യപഠനം നടത്തി പ്രസിദ്ധി നേടിയ ഒരു ശാസ്ത്രജ്ഞൻ ഇന്ത്യയിൽ ഉണ്ടായിരുന്നു. ഈ ഗവേഷണത്തിനുവേണ്ടി കേരളത്തിൽനിന്ന് പലതരം മണ്ണെരകളെ ഞാൻ അദ്ദേഹത്തിന് അയച്ചുകൊടുത്തതോർക്കുന്നു.

നാല്പതുവർഷം മുമ്പ് (1931-32-ൽ) തിരുവനന്തപുരത്ത് യൂണിവേഴ്സിറ്റി കോളേജിൽ ഞങ്ങളെ ജന്തുശാസ്ത്രം പഠിപ്പിച്ച ഡോക്ടർ കെ. എസ്. പദ്മനാഭയ്യർ എന്ന പ്രൊഫസറാണ് ആദ്യമായി കേരളത്തിലെ മണ്ണെരകളെ വർഗ്ഗനിർണ്ണയം ചെയ്തു വർണ്ണിച്ചത്. അദ്ദേഹം ഈ ജന്തുവർഗ്ഗത്തിൽ അനേകം പുതിയ ജാതികളെ കണ്ടുപിടിച്ചു. നമ്മുടെ കിഴക്കൻ മലകളിൽനിന്നു കണ്ടുപിടിച്ച ഒരു പുതിയ ജാതി മണ്ണെരയ്ക്ക് മുക്കാൽ മീറ്റർ നീളവും രണ്ടു സെൻറിമീറ്റർ വണ്ണവുമുണ്ട്. കണ്ടാൽ പാമ്പാണെന്നു തോന്നും. ഞങ്ങളെ ജന്തുശാസ്ത്രം പഠിപ്പിക്കുമ്പോൾ അദ്ദേഹം പറയാറുണ്ടായിരുന്നു.

''മനുഷ്യനും മറ്റൊരുതരം മണ്ണെരയാണ്. കണ്ണും, തലയും, കൈയും, കാലും ഉണ്ടെന്നേയുള്ളൂ!''

സത്യമല്ലേ? നമ്മുടെ ഉടലും ഒരു ഇരട്ടക്കുഴലാണ്. അകത്തെ കുഴലിന് നീളം കുറെ കൂടുതലുണ്ട്. അതുകൊണ്ടുള്ള ദുരിതവും നാം അനുഭവിക്കുന്നു. തിന്നു നിറയ്ക്കേണ്ടേ? കുട്ടിക്കാലം കഴിയുമ്പോൾ മണ്ണു തിന്നുന്ന സ്വഭാവം കൈവെടിയുമെങ്കിലും, പിന്നെയും മനുഷ്യന് മണ്ണിൽ നിന്നു കിട്ടുന്നതു മാത്രമേ തിന്നാനുള്ളൂ. ഭൂമിതന്നെ ശരണം. ഇക്കാര്യത്തിൽ മരച്ചീനി തിന്നുന്നവനും മാട്ടിറച്ചി തിന്നുന്നവനും തമ്മിൽ അത്ര വലിയ വ്യത്യാസമൊന്നുമില്ല. രണ്ടാമത്തെ മാന്യനു പകരം മാട് മണ്ണിലെ പുല്ലു തിന്നുന്നു; അങ്ങനെയുണ്ടാകുന്ന ഇറച്ചി അവൻ തിന്നുന്നു; അത്രതന്നെ.

ചില കാര്യങ്ങളിൽ മണ്ണെരയ്ക്കു മേന്മ കൂടും. നടുവേ മുറിച്ചാൽ അത് ചാവുകയില്ല. ഓരോ കഷണത്തിലും നഷ്ടപ്പെട്ട ഭാഗം വീണ്ടും വളരും. ഈ വൈഭവം ഉണ്ടെങ്കിലും മനുഷ്യരെപ്പോലെ ഈ ജന്തുക്കൾ അന്യോന്യം വെട്ടി മുറിക്കാറില്ല. മണ്ണെരയിൽ ആണും പെണ്ണും പ്രത്യേകമില്ല. എല്ലാ വ്യക്തികളും മുട്ടയിടും. 1-ാം ചിത്രത്തിൽ മുൻഭാഗത്ത് ഖണ്ഡങ്ങളില്ലാതെ തടിച്ചുകാണുന്ന സ്ഥാനത്തുനിന്ന് ഉണ്ടായിവരുന്ന ഒരു സഞ്ചിക്കകത്താണ് മുട്ടകൾ നിക്ഷേപിക്കുന്നത്. അത് എവിടെയെങ്കിലും വിട്ടിട്ട് മണ്ണെര അതിൻെറ പാട്ടിനു പോകും.

ജീവിയെക്കൊണ്ട് പ്രയോജനമില്ല എന്ന ധാരണ സർവാബദ്ധമാണ്. ജീവശാസ്ത്രത്തിലെ ഭീഷ്മാചാര്യനായി ആദരിക്കപ്പെടുന്ന ചാൾസ് ഡാർവിൻ എന്ന മഹാൻ തന്നെയാണ് കഴിഞ്ഞ നൂറ്റാണ്ടിൽ ഇക്കാര്യം തെളിയിച്ചത്. അദ്ദേഹം നാൽപതുവർഷത്തെ നിരീക്ഷണത്തിൻെറ ഫലമായി കണ്ടുപിടിച്ച വസ്തുതകൾ ആരെയും അദ്ഭുതപ്പെടുത്തും. ഒരേക്കർ ഭൂമിയിൽ ശരാശരി 50,000 മണ്ണെരകൾ ഉണ്ടാകുമെന്നാണ് അദ്ദേഹം കണക്കാക്കിയത്. ഈ ജന്തുക്കളുടെ ഉള്ളിലൂടെ കടന്നുവന്ന് മുകൾനിരപ്പിൽ കൊച്ചുകൊച്ചു കൂമ്പാരങ്ങളായി കുമിയുന്ന കുരിച്ചിൽമണ്ണ് എല്ലാവരും കണ്ടിരിക്കും. (3-ാം ചിത്രം നോക്കുക). രാത്രികാലത്താണ് ഈ കൂമ്പാരങ്ങൾ ഉണ്ടാകുന്നത്. കണ്ടാൽ നിസ്സാരമെന്നു തോന്നുമെങ്കിലും, പല തുള്ളി പെരുവെള്ളം എന്ന മട്ടിൽ, ഒരു വർഷം കൊണ്ട് ഒരേക്കർ സ്ഥലത്തുതന്നെ 18 ടൺ കുരിച്ചിൽമണ്ണ് ഉണ്ടാകുമെന്ന് ഡാർവിൻ കണക്കാക്കി. അടിത്തട്ടിലെ മണ്ണ് കുടലിലൂടെ മുകളിൽ കൊണ്ടുവന്നു മറിക്കുന്ന ഈ വിദ്യ നിർബാധം തുടരുകയാണെങ്കിൽ ഇരുപതു വർഷം കൊണ്ട് മേൽപറഞ്ഞ ഒരേക്കർ സ്ഥലത്ത് മൂന്നിഞ്ചു ഘനത്തിൽ കുരിച്ചിൽമണ്ണ് പരക്കും.

നിലത്തു കിടക്കുന്ന ഇലകളും മറ്റു പദാർത്ഥങ്ങളും ഇതുമൂലം മൂടിപ്പോവുകയും, ദ്രവിച്ചു ചേർന്ന മണ്ണിന് വളം കൂടുകയും ചെയ്യുന്നു. ഇതോടൊപ്പം മണ്ണിരയുടെ തുരങ്കങ്ങൾ ഭൂമിക്കടിയിലെ വായുസഞ്ചാരത്തെ വർദ്ധിപ്പിക്കുമെന്നും പറയേണ്ടിയിരിക്കുന്നു. മഴക്കാലത്ത് മണ്ണിലേക്കു വെള്ളം കടക്കുവാനും അവ സഹായകമാണ്.

എത്രയോ യുഗങ്ങളായി ഈ ഭൂഖനനവിദ്യ നടന്നുകൊണ്ടിരിക്കുകയാണ്. ഭൂമിയുടെ ചരിത്രത്തിൽ മണ്ണിര മനുഷ്യനെക്കാൾ വളരെ മുമ്പ് ഉണ്ടായതാണെന്നു മനസ്സിലാക്കിയ ഡാർവിൻ ഈ സാധുജീവിയുടെ പ്രയത്നംമൂലം ലോകത്തിനുണ്ടായ പ്രയോജനത്തെപ്പറ്റി ആലോചിച്ച് അദ്ഭുതപരതന്ത്രനായി. മണ്ണിര ''കൊഴുവിലും പഴയ ഉഴവനാ''ണെന്ന് അദ്ദേഹം പ്രഖ്യാപിച്ചു. ഈ മഹാസത്യം നാം അറിയുന്നില്ലെന്നേയുള്ളൂ. മനുഷ്യർ ഉഴുതു മറിക്കുന്നു; മണ്ണിര തിന്നു മറിക്കുന്നു. ഈ പ്രയോഗത്തിനിടയ്ക്ക് മൺതരികൾ അതിൻെറ കുടലിൽ അരഞ്ഞു പൊടിയുകയും ചെയ്യുന്നു. മനുഷ്യൻ എത്രമേൽ ശ്രദ്ധിച്ച് കട്ട പൊടിച്ചാലും ഈ ഫലം കിട്ടുകയില്ല.

ഇന്ന് കടുംകൃഷിയുടെ പേരിൽ മണ്ണിൽ കലർത്തുന്ന കൃത്രിമവളങ്ങൾ മറ്റു ജീവികളോടൊപ്പം മണ്ണിരകളെയും വൻതോതിൽ നശിപ്പിക്കുന്നുണ്ട്. ഈ രാസവളങ്ങളുടെ വീര്യം താങ്ങുവാൻ അവയ്ക്കു കരുത്തില്ല. അതിനും പുറമെ ചാഴിയെയും പുഴുവിനെയും നശിപ്പിക്കുവാൻ വേണ്ടി കൃഷിച്ചെടികളിൽ തളിക്കുന്ന ഉഗ്രമായ പ്രാണിവിഷങ്ങളും ഭൂമിയിലേക്ക് ഒലിച്ചിറങ്ങി അവയുടെ ജീവഹാനി വരുത്തുന്നു. ഇത്തരം കടുത്ത പ്രയോഗങ്ങൾ പ്രകൃതിക്ക് ദുസ്സഹമാണെന്ന് കൂടുതൽ കൂടുതൽ തെളിഞ്ഞുകൊണ്ടിരിക്കുകയാണ്. ഭൂമിയിൽ മനുഷ്യരുടെ എണ്ണം എന്തെന്നില്ലാതെ പെരുകിയതുകൊണ്ടാണ് ഈ പുതിയ ഉപായങ്ങളെല്ലാം ആവശ്യമായി വന്നിരിക്കുന്നത്. എന്നാലും, ദുരാഗ്രഹം കൊണ്ടല്ല, അത്യാവശ്യം കൊണ്ടാണെങ്കിലും, പൊൻമുട്ടയിടുന്ന താറാവിനെ കൊല്ലുവാൻ നോക്കുന്നത് ബുദ്ധിയല്ലല്ലോ.

[ഡോ. കെ. ഭാസ്കരൻ നായർ

### അഭ്യാസം

പദങ്ങൾ:—

യന്ത്രയുഗം, അന്നനാളം, ശരീരാംശം, അസംഖ്യം, ഭിന്നജാതികൾ, താരതമ്യപഠനം, വർഗ്ഗനിർണ്ണയം, ഭീഷ്മാചാര്യൻ, നിരീക്ഷണം, നിർബാധം, ദ്രവിക്കുക, സഹായകം, ഭൂഖനനവിദ്യ, അദ്ഭുതപരതന്ത്രൻ, ജീവഹാനി, ദുസ്സഹം, ദുരാഗ്രഹം, ഗവേഷണം.

ചോദ്യങ്ങൾ:—

1. ''മണ്ണുതിന്നു തുരങ്കമുണ്ടാക്കുകയാണ് അതിന് ഇഷ്ടം''—എന്തുകൊണ്ട്?
2. മണ്ണിരയുടെ ശരീരഘടന വിവരിക്കുക.
3. കേരളത്തിലെ മണ്ണിരകളെ ആദ്യമായി വർഗ്ഗനിർണ്ണയം ചെയ്തു വർണ്ണിച്ചത് ആരാണ്?
4. മണ്ണിരയെക്കൊണ്ടുള്ള പ്രയോജനങ്ങൾ എന്തെല്ലാം?
5. 'കൊഴുവിലും പഴയ ഉഴവൻ' എന്നു മണ്ണിരയെപ്പറ്റി പറഞ്ഞത് ആരാണ്? എന്താണ് അങ്ങനെ പറയാൻ കാരണം?
6. കൃത്രിമവളങ്ങൾ മണ്ണിരയ്ക്കു ദോഷം ചെയ്യുന്നതെങ്ങനെ?
7. 'പൊൻമുട്ടയിടുന്ന താറാവിനെ കൊല്ലുക' വിശദീകരിക്കുക.
8. ഭൂമിയുടെ ചരിത്രത്തിൽ മണ്ണിര—അദ്ഭുത പരതന്ത്രനായി—ചൂർണ്ണികകളായി തിരിക്കുക.

---

പാഠം 34

# അടിമകളുടെ വിമോചകൻ

വെറും കാട്ടുപ്രദേശത്തുള്ള ഒരു ചെറുകുടിലിൽ ദരിദ്രനായ ഒരു മരാശാരിയുടെ മകനായിപ്പിറന്ന ഒരു ബാലൻ ഒരു മഹാരാജ്യത്തിൻെറ ഭരണാധ്യക്ഷനാവുക—അതാണ് അബ്രഹാം ലിങ്കൻെറ കഥ. സ്ഥിരോൽസാഹത്തിൻെറയും ആത്മധൈര്യത്തിൻെറയും പര്യായമെന്നു പറയാവുന്ന ആ മഹാൻെറ നാമധേയം ലോകപ്രസിദ്ധമാണ്. മനുഷ്യസ്വാതന്ത്ര്യത്തെ വിലമതിക്കുന്നവർക്കെല്ലാം ആവേശദായകവും ആദരണീയവുമാണ് അദ്ദേഹത്തിൻെറ ചരിത്രം.

അമേരിക്കയിലെ കെൻടക്കി സംസ്ഥാനത്തിൽ 1809 ഫെബ്രുവരി 12-ാം തീയതി അബ്രഹാം ലിങ്കൺ ജാതനായി. പറയത്തക്ക വിദ്യാഭ്യാസമൊന്നും മാതാപിതാക്കൾക്ക് ഉണ്ടായിരുന്നില്ല. വിദ്യാർത്ഥികളിൽനിന്ന് പ്രതിഫലം വാങ്ങിച്ച് ഉപജീവനത്തിന് വക നേടിയിരുന്ന ഒരു അധ്യാപകൻ നടത്തിവന്ന കുടിപ്പള്ളിക്കൂടമായിരുന്നു ആ സ്ഥലത്തെ ഏകവിദ്യാഭ്യാസ സ്ഥാപനം. ആറാമത്തെ വയസ്സിൽ ലിങ്കൺ അതിൽ ചേർന്നുവെങ്കിലും തൻെറ കുടുംബം മറ്റൊരു സംസ്ഥാനത്തിലേയ്ക്ക് താമസം മാറ്റുകയാൽ പഠിത്തം തുടരാൻ കഴിഞ്ഞില്ല. പുതിയ നാട്ടിലെത്തി രണ്ടുമൂന്നു വർഷത്തിനകം പ്രിയമാതാവ് ലോകത്തോടു യാത്ര പറയുകയും ചെയ്തു. അധികം താമസിയാതെ അച്ഛൻ വീണ്ടും വിവാഹം കഴിച്ചു. ലിങ്കനോടു വലിയ

സ്നേഹമായിരുന്നു ചിറ്റമ്മയ്ക്ക്. തൻെറ പല നല്ല ഗുണങ്ങാംക്കും കാരണമായിരുന്ന ആ സ്ത്രീയെ ലിങ്കൺ എന്നും സ്നേഹാദരങ്ങളോടെ ഓർമ്മിച്ചിരുന്നു. ലിങ്കൻെറ അടക്കാനാവാത്ത ഗ്രന്ഥപാരായണതൃഷ്ണ മനസ്സിലാക്കിയ ചിറ്റമ്മ



അവനെ അടുത്തുള്ള വിദ്യാലയത്തിൽ ചേർത്തു. ഇത് അച്ഛൻ അത്ര ഇഷ്ടപ്പെട്ടില്ല. നല്ല ശരീരശക്തിയുണ്ടായിരുന്ന പുത്രനെക്കൊണ്ട് ദേഹാധ്വാനമേറിയ ജോലികാം ചെയ്യിക്കുന്നതാവും കൂടുതൽ ആദായകരം എന്നായിരുന്നു അയാളുടെ പക്ഷം. അച്ഛൻ ഇച്ഛരിച്ചതുപോലെതന്നെ സംഭവിക്കുകയും ചെയ്തു. ലിങ്കൻെറ അധ്യാപകൻ നാടുവിട്ടു പോയതിനാൽ ഏറെനാാം ചെല്ലുംമുമ്പ് വിദ്യാലയം അടയ്ക്കേണ്ടിവന്നു. അതോടെ ലിങ്കൻെറ വിദ്യാഭ്യാസവും അവസാനിച്ചു.

ഈ തടസ്സം കൊണ്ടൊന്നും ലിങ്കൻെറ വിജ്ഞാനദാഹത്തിനും പുസ്തകവായനയിലുള്ള ഭ്രമത്തിനും മങ്ങലുണ്ടായില്ല. എവിടെനിന്നെങ്കിലും ഒരു പുസ്തകം കിട്ടിയാൽ ഊണും ഉറക്കവും മറന്ന് വായനയിൽത്തന്നെ അയാാം മുഴുകുമായിരുന്നു. എന്നാൽ ആവശ്യത്തിനും അഭിരുചിക്കുമൊത്തു ഗ്രന്ഥങ്ങാം വാങ്ങാൻ ആ ദരിദ്രബാലനുണ്ടോ വല്ല

നിവൃത്തിയും! പുസ്തകങ്ങൾ വായ്പ വാങ്ങുകയേ മാർഗ്ഗമുണ്ടായിരുന്നുള്ളൂ. അവയുടെ ഉടമസ്ഥൻമാർക്ക് പ്രതിഫലമായി എന്തെങ്കിലും ജോലി ചെയ്തു കൊടുക്കുകയായിരുന്നു പതിവ്. അമേരിക്കയിലെ പ്രസിഡണ്ടായിരുന്ന ജോർജ് വാഷിംഗ്ടൻെറ ജീവചരിത്രം വായിക്കാൻ കിട്ടിയതിനു പകരം ഒരു കൃഷിക്കാരൻെറ നിലം കിളച്ചുകൊടുത്തു. മറ്റൊരാളിൻെറ പക്കൽനിന്ന് വായ്പ വാങ്ങിച്ച ഒരു പുസ്തകം രാത്രിയിൽ മഴ ചോർന്നു വീണു കുതിർന്നുപോയി. രണ്ടു ദിവസം പകൽ മുഴുവനും ലിങ്കനെക്കൊണ്ടു പുല്ലു പറിപ്പിച്ചാണ് അതിൻെറ വില ഉടമസ്ഥൻ ഈടാക്കിയത്.

കാലക്ഷേപത്തിനു കൂലിപ്പണിയല്ലാതെ മറ്റൊരു വഴിയും ആ യുവാവിനുണ്ടായിരുന്നില്ല. ഏതു ജോലിയും മടി കൂടാതെ വെടിപ്പായി ചെയ്തിരുന്ന അയാളെ ജോലിക്കു വിളിക്കാൻ അയൽവാസികൾക്കു വലിയ സന്തോഷമായിരുന്നു. ജോലിക്കു പോകുമ്പോഴും ഉണ്ടായിരിക്കും കൈയിൽ പുസ്തകങ്ങൾ. അവ വായിച്ചാണ് വിശ്രമവേളകൾ കഴിച്ചുകൂട്ടിയത്. ഇങ്ങനെയിരിക്കെ, ലിങ്കൻെറ അച്ഛൻ ഉദ്ദേശം 320 കിലോമീറ്റർ അകലെയുള്ള ഇല്ലിനോയി സംസ്ഥാനത്തിലേയ്ക്കു കുടുംബവുമൊത്തു താമസം മാറ്റി. അന്നു ലിങ്കന് ഇരുപത്തിയൊന്നു വയസ്സ് പ്രായമായിരുന്നു. അവിടെ ന്യൂസാലെം എന്ന സ്ഥലത്ത് ഒരു കച്ചവടപ്പീടികയിൽ വിൽപനക്കാരൻെറ പണി ലിങ്കനു ലഭിച്ചു. സാമാനങ്ങൾ വാങ്ങാൻ വരുന്നവരെ പുസ്തകങ്ങൾ വായിച്ചു കേൾപ്പിക്കുക അയാളുടെ ഒരു വിനോദമായി. ക്രമേണ ആ പീടിക നാട്ടുകാരുടെ വിജ്ഞാനകേന്ദ്രമായി മാറി. ലിങ്കൺ ആ നാട്ടിലെങ്ങും അറിയപ്പെട്ടു. ജനങ്ങളുടെ ഇടയിൽ ആ യുവാവു സൽപ്പേരു സമ്പാദിച്ചു. നല്ല പെരുമാറ്റവും സേവനസന്നദ്ധതയുംകൊണ്ട് അയാൾ അവരുടെ പ്രീതിക്കു പാത്രമായി. സംസ്ഥാന നിയമസഭയിലേയ്ക്കുള്ള തിരഞ്ഞെടുപ്പിൽ ഒരു സ്ഥാനാർത്ഥിയായി മൽസരിക്കാൻ അവർ അദ്ദേഹത്തെ പ്രേരിപ്പിച്ചു. മൽസരത്തിൽ തോറ്റുപോയെങ്കിലും തൻെറ പലതരത്തിലുള്ള കഴിവുകൾ ജനങ്ങൾക്കു മനസ്സിലാക്കിക്കൊടുക്കാൻ പറ്റിയ നല്ലൊരു സന്ദർഭമായിരുന്നു അത്.

പീടികയിലെ ജോലി പൊയ്പ്പോയതിനെത്തുടർന്ന് സ്വന്തമായി ഒരു കച്ചവടം ആരംഭിക്കാൻ ലിങ്കൺ നിശ്ചയിച്ചു. പക്ഷേ വലിയ നഷ്ടത്തിലാണ് ആ ശ്രമം കലാശിച്ചത്. പിന്നീട് പോസ്റ്റുമാൻ, സർവ്വേയർ തുടങ്ങി പല പണികളിലും ഏർപ്പെട്ടുവെങ്കിലും ഉപജീവനത്തിനു വേണ്ട വരവ്

ഉണ്ടായില്ല. ഒരിക്കൽ കടക്കാർ വീട്ടുസാമാനങ്ങളെല്ലാം ജപ്തി ചെയ്തുകൊണ്ടുപോകാൻപോലുമിടയായി. ഇങ്ങനെ കടുത്ത പ്രതിബന്ധങ്ങൾക്കെതിരെ പാടുപെട്ടു മല്ലടിച്ചുകൊണ്ടിരിക്കുമ്പോഴാണ്, ലിങ്കൺ 1834-ലെ തിരഞ്ഞെടുപ്പിന് ഒരു സ്ഥാനാർത്ഥിയായി വീണ്ടും മൽസരിച്ചത്. ഇത്തവണ വിജയം അദ്ദേഹത്തെ അനുഗ്രഹിച്ചു. തുടർന്ന് മൂന്നു തിരഞ്ഞെടുപ്പുകളിലും ലിങ്കൺ വിജയശ്രീലാളിതനായി. നിയമസഭാംഗമായിരുന്ന കാലത്താണ് മനസ്സിൽ വേരുറച്ചിരുന്ന ഒരു ആഗ്രഹം അദ്ദേഹം സഫലമാക്കിയത്. ഒരു അഭിഭാഷകനാകാൻ മോഹിച്ച ലിങ്കൺ നിയമപരീക്ഷയ്ക്കു പഠിച്ചു വിജയം നേടി, ഒരുവക്കീലായി സംസ്ഥാനത്തിന്റെ തലസ്ഥാനമായ സ്പ്രിംഗ്ഫീൽഡിലെ കോടതികളിൽ വ്യവഹരിച്ചു തുടങ്ങി. ആരംഭകാലത്ത് പറയത്തക്ക നേട്ടമൊന്നും ഉണ്ടായില്ലെങ്കിലും കാലക്രമംകൊണ്ട് ഗണനീയനായ ഒരു അഭിഭാഷകനെന്ന നിലയിൽ അദ്ദേഹം പ്രശോഭിച്ചു.

അമേരിക്കയിൽ കുടിപാർത്തിരുന്ന വെള്ളക്കാർ വലിയ ശരീരക്ലേശം ആവശ്യമുള്ള ജോലികളെല്ലാം നീഗ്രോവർഗ്ഗക്കാരെക്കൊണ്ടാണ് ചെയ്യിച്ചിരുന്നത്. ആഫ്രിക്കയിൽനിന്ന് ഇറക്കുമതി ചെയ്ത ഈ നീഗ്രോകളെ പണക്കാരായ വെള്ളക്കാർ വിലയ്ക്കു വാങ്ങിക്കുകയും കന്നുകാലികളെയെന്നപോലെ വേലയെടുപ്പിക്കുകയും ചെയ്തുവന്നു. ഈ അടിമകളെ ദണ്ഡിക്കാനും ബന്ധിക്കാനുമെല്ലാം വെള്ളക്കാർക്ക് അധികാരം ഉണ്ടായിരുന്നു. മനുഷ്യത്വം തൊട്ടുതെറിച്ചിട്ടില്ലാത്ത ക്രൂരമായ ഈ പെരുമാറ്റം ലിങ്കനെ വല്ലാതെ വേദനിപ്പിച്ചു. കമ്പോളങ്ങളിൽ അടിമകളെ കൊണ്ടുവന്ന് മാടുകളെപ്പോലെ വിൽക്കുന്നതു കണ്ട് അദ്ദേഹം പൊട്ടിക്കരഞ്ഞുപോയിട്ടുണ്ട്. ഈ സമ്പ്രദായത്തിന് ഒരറുതി വരുത്താൻ തന്റെ സർവശക്തിയും ഉപയോഗിക്കുമെന്ന് ലിങ്കൺ പ്രതിജ്ഞ ചെയ്തു. അടിമ വ്യാപാരത്തിനെതിരായി അദ്ദേഹം ചെയ്ത പ്രസംഗപരമ്പര ഒരു കൊടുങ്കാറ്റുപോലെ അമേരിക്കയിലാകെ ആഞ്ഞടിച്ചു. മനുഷ്യസ്നേഹികളെ പുളകമണിയിക്കുകയും മർദ്ദകവർഗ്ഗത്തെ കിടിലം കൊള്ളിക്കുകയും ചെയ്യാൻ പോരുന്നതായിരുന്നു ആ പ്രബോധനങ്ങൾ.

അമേരിക്കയിൽ ഒരു പുതിയ പ്രസിഡണ്ടിനെ തിരഞ്ഞെടുക്കുന്ന സമയം ആയി. ലിങ്കൺ ഒരു അസാധാരണ മനുഷ്യനാണെന്നു മനസ്സിലാക്കിയ റിപ്പബ്ലിക്കൻ കക്ഷി അദ്ദേഹത്തെ തങ്ങളുടെ സ്ഥാനാർത്ഥിയായി നിർദ്ദേശിച്ചു. തിരഞ്ഞെടുപ്പിൽ എതിർകക്ഷിയെ പരാജയപ്പെടുത്തിക്കൊണ്ട് ലിങ്കൺ

വിജയം വരിച്ചു. പക്ഷേ ഈ സംഭവം എതിരാളികളുടെ ഉള്ളിൽ ഉരുണ്ടുകൂടിയിരുന്ന അസ്വസ്ഥതയ്ക്കു പൊട്ടിത്തെറിക്കാൻ വഴി തെളിക്കുകയാണു ചെയ്തത്. അടിമക്കച്ചവടം നിർബാധം നടത്തിയിരുന്ന അമേരിക്കയിലെ ദക്ഷിണ സംസ്ഥാനങ്ങളിൽ വമ്പിച്ച കോളിളക്കങ്ങഠം ഉണ്ടായി. പുതിയ സ്ഥാനം സ്വീകരിക്കാൻ പോകുമ്പോഠം ലിങ്കനെ വധിക്കാൻ പോലും അവിടത്തെ പ്രഭുക്കൻമാർ ഗൂഢാലോചന നടത്തിയിരുന്നു. എന്നാൽ പട്ടാളത്തിൻെറയും ജനങ്ങളുടെയും സുശക്തമായ മുൻകരുതൽ നടപടികഠം നിമിത്തം ഒരു ദൗർഭാഗ്യവും സംഭവിക്കാതെ കഴിഞ്ഞു. 1861 മാർച്ച് നാലാം തീയതി അമേരിക്കയിലെ പതിനാറാമത്തെ പ്രസിഡണ്ടായി ലിങ്കൺ ഭരണം ഏറ്റെടുത്തു.

കുഴപ്പങ്ങഠം അതോടെ അവസാനിക്കുകയല്ല, യഥാർത്ഥത്തിൽ ആരംഭിക്കുകയായിരുന്നു. തെക്കൻ സംസ്ഥാനങ്ങളിലെ പ്രബലൻമാർ ഒരു വലിയ സൈന്യവുമായി തലസ്ഥാനമായ വാഷിംഗ്ടണിലേക്കു പുറപ്പെട്ടു. വമ്പിച്ച ഒരു യുദ്ധത്തിനുവേണ്ട സൈന്യബലം ലിങ്കൻെറ പക്ഷത്ത് ഉണ്ടായിരുന്നില്ല. എങ്കിലും ലിങ്കൻെറ ഉത്തേജകമായ ആഹ്വാനം ചെവിക്കൊണ്ട് വളരെപ്പേർ സമരരംഗത്ത് ഇറങ്ങി. നാലു വർഷം നീണ്ടുനിന്നു ആ സംഘട്ടനം. ഒടുവിൽ ശത്രുക്കഠം തോൽവി സമ്മതിച്ചു കീഴടങ്ങി. ഈ യുദ്ധം നടന്നുകൊണ്ടിരുന്നപ്പോഴാണ് അടിമകഠംക്കു പരിപൂർണ്ണമോചനം നൽകുന്ന സുസ്മരണീയമായ വിളംബരം ലിങ്കൺ പുറപ്പെടുവിച്ചത്. ആപൽക്കരമായ ഈ ഉദ്യമത്തിൽനിന്നും പിന്തിരിയാൻ സുഹൃത്തുക്കഠം ഉപദേശിച്ചിട്ടുപോലും തൻെറ ഉറച്ച തീരുമാനം ഉപേക്ഷിക്കാൻ ലിങ്കൺ തയ്യാറായില്ല. ഉഗ്രമായ എതിർപ്പുണ്ടായിട്ടും രണ്ടാമത്തെ പ്രാവശ്യവും പ്രസിഡണ്ടായി ലിങ്കനെത്തന്നെയാണ് ജനങ്ങഠം തിരഞ്ഞെടുത്തത്.

യുദ്ധം അവസാനിച്ച് ഐക്യം പുലർന്നതോടെ സമാധാനപ്രേമിയായ ലിങ്കൻെറ ഹൃദയത്തിൽ ആനന്ദം കവിഞ്ഞൊഴുകി. 1865 ഏപ്രിൽ പതിനാലാം തീയതിയിലെ സുപ്രഭാതം മുമ്പെങ്ങുമില്ലാത്ത സൗന്ദര്യവുമായി വന്നെത്തിയെന്നാണ് ലിങ്കന് അനുഭവപ്പെട്ടത്. അന്നു മന്ത്രിസഭായോഗത്തിൽ പങ്കുകൊണ്ട ശേഷം കാര്യാലയത്തിൽ വന്ന് അടിയന്തിരമായ കൃത്യങ്ങഠം എല്ലാം നിർവ്വഹിച്ച് അദ്ദേഹം വീട്ടിൽ മടങ്ങിയെത്തി. വൈകുന്നേരം പത്നിയോടൊത്ത് ഒരു വിനോദസഞ്ചാരത്തിനു പുറപ്പെട്ടു. ആ പരിപാടിയും അത്താഴവും കഴിഞ്ഞ് ഫോർഡ് തിയേറ്ററിൽ ഒരു നാടകം കാണാൻ പോയി. നാടകം കണ്ടു രസിച്ചിരിക്കെ ലിങ്കൻെറ നേരെ ഒരു ഘാതകൻ നിറതോക്കൊഴിച്ചു.

നാടകശാലയിലുള്ളവരും, വിവരമറിഞ്ഞ് ഓടിപ്പാഞ്ഞെത്തിയ വരുമെല്ലാം തങ്ങളുടെ മഹാനായ നേതാവിൻെറ ചുറ്റും കൂടി. വിലപിടിച്ച ആ ജീവൻ രക്ഷിക്കാൻ നടത്തിയ സകല ശ്രമങ്ങളും വിഫലങ്ങളായി.

മനുഷ്യസ്വാതന്ത്ര്യത്തിനുവേണ്ടി പടവെട്ടിയ ആ മഹാശയ നെക്കുറിച്ചുള്ള സ്മരണ എന്നും മങ്ങാതെ തന്നെ നിൽക്കും.

## അഭ്യാസം

പദങ്ങൾ:—

ഭരണാധ്യക്ഷൻ, സ്ഥിരോൽസാഹം, നാമധേയം, ലോകപ്രസിദ്ധം. ജാതൻ, അഭിഭാഷകൻ, ഗണനീയൻ, ഉത്തേജകം, സ്മരണീയം, സമാധാനപ്രേമി, ഘാതകൻ, മഹാശയൻ, ഗ്രന്ഥപാരായണ തൃഷ്ണ, ആദായകരം, ഇച്ഛിക്കുക, വിജ്ഞാനദാഹം, അഭിരുചി, ദണ്ഡിക്കുക. പ്രസംഗപരമ്പര, പ്രബോധനങ്ങൾ, ദൗർഭാഗ്യം, ആഹ്വാനം, വിളംബരം, ആവേശദായകം, വിജ്ഞാന കേന്ദ്രം, സൽപ്പേര്, സേവന സന്നദ്ധത, പുളകമണിയിക്കുക. കിടിലം കൊള്ളിക്കുക, നിർബാധം, പ്രബലൻമാർ, സംഘട്ടനം, ആദരണീയം, മഹാശയൻ.

താഴെകാണുന്ന പ്രയോഗങ്ങൾ ശ്രദ്ധിക്കുക:—

വകനേടുക, ഊണും ഉറക്കവും മറക്കുക, ഈടാക്കുക, പാടുപെടുക. മല്ലടിക്കുക, മനുഷ്യത്വം തൊട്ടുതെറിക്കാത്ത, കിടിലംകൊള്ളിക്കുക ഉരുണ്ടുകൂടുക, പൊട്ടിത്തെറിക്കുക, കോളിളക്കം.

ചോദ്യങ്ങൾ:—

1. ലിങ്കൻെറ വിദ്യാഭ്യാസത്തിനു വന്ന പ്രതിബന്ധങ്ങൾ എന്തെല്ലാം?
2. ദരിദ്രനായ ലിങ്കൺ ഗ്രന്ഥപാരായണതൃഷ്ണ ശമിപ്പിച്ച തെങ്ങനെ?
3. പീടികയിലെ വിൽപനക്കാരനായിരുന്ന കാലത്ത് ലിങ്കൺ ജനങ്ങ ളുടെ പ്രീതിഭാജനമായതെങ്ങനെ?
4. അടിമക്കച്ചവടത്തെപ്പറ്റി ലിങ്കൻെറ മനോഭാവം എന്തായിരുന്നു?
5. പ്രസിഡണ്ടായിരുന്ന കാലത്ത് ലിങ്കന് നേരിടേണ്ടിവന്ന എതിർ പ്പുകൾ എന്തുകൊണ്ടുണ്ടായി?
6. എന്തായിരുന്നു ലിങ്കൻെറ ഏറ്റവും വലിയ നേട്ടം?
7. ലിങ്കൻെറ അന്ത്യം എപ്രകാരമായിരുന്നു?
8. ഒടുവിലത്തെ രണ്ടു ഖണ്ഡികകളിലെ സങ്കീർണ്ണകവാക്യങ്ങൾ എടുത്തെഴുതുക.
9. 'ലിങ്കൻെറ അച്ഛൻ... താമസം മാറ്റി.' 'അന്നു ലിങ്കന് ഇരുപത്തിയൊന്ന് വയസ് പ്രായമായിരുന്നു.' ഈ ചൂർണ്ണികകളെ ചേർത്തു സങ്കീർണ്ണവാക്യമുണ്ടാക്കുക.




പാഠം 35

# വന്നു ചേർന്നു വസന്തം

വന്നുചേർന്നു വസന്തം—വനശ്രീ
വർണ്ണലജ്ജ വഴിഞ്ഞു ചിരിച്ചു.

തത്തിയെത്തുന്ന തൈമണിക്കാറ്റിൻ
തല്പമേറിസ്സുഗന്ധം മദിച്ചു.

വണ്ടുവന്നു വലംവച്ചുരുമ്മി–
ത്തണ്ടുലയുന്ന താമരപ്പൂക്കൾ,
പാടലശ്രീ പകർന്നിടതിങ്ങി
സ്ഫാടികോജ്ജ്വലവാപികൾ മിന്നി.

നീട്ടിനീട്ടിക്കുറുക്കിക്കുറുക്കി–
ക്കാട്ടിൽ നീളെക്കരിങ്കുയിൽ കൂകി.

പൊന്നൊലിക്കുമിളവെയിൽച്ചാലിൽ
മിന്നിയാടും തളിർക്കുലച്ചാർത്തിൽ,

നൂണിറങ്ങിക്കറങ്ങിപ്പതുങ്ങി–
ത്താണുയർന്നു പൂമ്പാറ്റകൾപാറി.

താലിമാലകൾ കെട്ടിക്കുണുങ്ങി–
ത്തായ്മരം ചേർന്നു വല്ലിനിന്നാടി.

അഷ്ടദിഗ്വധൂരത്നങ്ങളേന്തി
തുഷ്ടിതൂകും ഹിരണ്മയകാന്തി !

യവനിക] [ചങ്ങമ്പുഴ കൃഷ്ണപിള്ള

## അഭ്യാസം

1. വസന്തത്തിൽ ഉദ്യാനത്തിനുണ്ടാകുന്ന മാറ്റങ്ങൾ വർണ്ണിക്കുക.
2. പൊന്നൊലിയ്ക്കുമിളവെയിൽ........പൂമ്പാറ്റകൾ പാറി—ഈ വരികൾ നിങ്ങൾക്കു രസകരമായിത്തോന്നുന്നുണ്ടോ? ഉണ്ടെങ്കിൽ എന്താണ് അതിനു കാരണം?
3. അഷ്ടദിഗ്വധൂ...........ഹിരണ്മയകാന്തി—ഈ വരികളുടെ ഭംഗി വ്യക്തമാക്കുക.

